# വിഷ്ണവേ പ്രഭവിഷ്ണവേ

ശ്രീശാരദാതിലകത്തിലെ വൈഷ്ണവതന്ത്രം.



ഡോ.സുവർണ്ണ നാലപ്പാട്ട്.

പഞ്ചദശപ്രകരണം

ഉള്ളടക്കം


വിഷ്ണുപ്രകരണം

മന്ത്രം,ഋഷ്യാദി

പഞ്ചാംഗമന്ത്രം

അഷ്ടാംഗമന്ത്രം

വിഷ്ണുമന്ത്രാർണ്ണാനാം ഋഷ്യാദി

വിഭൂതിപഞ്ജരന്യാസം

സൃഷ്ടിസംഹാരസ്ഥിതിന്യാസം

ദ്വാദശാക്ഷരമന്ത്രയോരൈക്യം

ഗദാമുദ്ര

മൂർത്തിപഞ്ജരന്യാസം

ന്യാസസ്ഥാനങ്ങള്

കിരീടമന്ത്രം

വിഷ്ണുധ്യാനം

ധ്യാനവിശേഷം

ശ്രീവത്സമുദ്ര

കൌസ്തുഭമുദ്ര

വനമാലാമുദ്ര

പുരശ്ചരണാദി

വിഷ്ണുമന്ത്രാർണ്ണധ്യാനം

കാമനകളുടെ വിശേഷപ്രയോഗം

കല്പോക്തയന്ത്രം

ദ്വാദശാക്ഷരവാസുദേവമന്ത്രം

ഷഡംഗന്യാസം,ധ്യാനം,പുരശ്ചരണാദി

ദധിവാമനമന്ത്രം,ഋഷ്യാദി,ധ്യാനം, പുരശ്ചരണാദി

ചന്ദ്രമണ്ഡലമന്ത്രം

ദധിവാമനയന്ത്രം

തന്ത്രാന്തരോക്തവിധാനം

ബ്രഹ്മയാമളോക്തയന്ത്രം

നാരദകല്പോക്തയന്ത്രം

ഹയഗ്രീവമന്ത്രം ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

ഹയഗ്രീവബീജം

ഹയഗ്രീവമുദ്ര

ഹയഗ്രീവബീജത്തിന്റെ ഋഷ്യാദി,ധ്യാനം

ഹയഗ്രീവഗായത്രി

ഹയഭേദങ്ങൾ

ശാങ്കരകല്പോക്തം യന്ത്രം

രാമമന്ത്രം

ഏകാക്ഷരമന്ത്രം

രാമശബ്ദാർണ്ണങ്ങളുടെ അഗ്ന്യാദിരൂപത്വം

ഋഷ്യാദി

പഞ്ചാക്ഷരമന്ത്രം

ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

സീതാമന്ത്രം

ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

പൂജായന്ത്രം

ധാരണായന്ത്രം

ഹനുമന്മന്ത്രം,ധ്യാനം,പുരശ്ചരണാദി

ലക്ഷ്മണമന്ത്രം,ഋഷ്യാദി.ധ്യാനം,പുരശ്ചരണാദി

ലക്ഷ്മണാസ്തു സദാ പൂജ്യഃ

ധാരണായന്ത്രം

മാലാമന്ത്രം,ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

ദശാക്ഷരമന്ത്രം,ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

വരാഹമന്ത്രം,ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി

വരാഹമുദ്രാദ്വയം

വരാഹയന്ത്രം

വരാഹബീജം,ഋഷ്യാദി

അഷ്ടാക്ഷരവരാഹമന്ത്രം,ഋഷ്യാദി,ധ്യാനം

യന്ത്രദ്വയം

യന്ത്രദ്വയത്തിന്റെ മന്ത്രം

ധരണീമന്ത്രം,ഋഷ്യാദി,ധ്യാനം,പുരശ്ചരണാദി.

1. അഥ വക്ഷ്യേ മഹാമന്ത്രാൻ വിഷ്ണോഃസർവ്വാർത്ഥസാധകാന്
   യസ്യസംസ്മരണാത് സന്തോഭവാബ്ധേഃപാരമാശ്രിതാഃ
2. താരനമഃപദം പശ്ചാന്നരൌദീർഘസമന്വിതൌ
   പവനോണായമന്ത്രോയം പ്രോക്തോ വസ്വക്ഷരാന്വിതഃ

3. സാദ്ധ്യനാരായണഃപ്രോക്തോ മുനിഛന്ദ ഉദാഹൃതം
   മന്ത്രസ്യദേവീ ഗായത്രീ ദേവതാ വിഷ്ണുരവ്യയഃ

**സംസ്കൃതഭാഷ്യം**

ക്രമപ്രാപ്താൻ വിഷ്ണുമന്ത്രാനാഹ അഥേതി. സർവ്വാർത്ഥേതി സകാമം പ്രതി വിനിയോഗോക്തിഃ മുമുക്ഷും പ്രത്യാഹ യസ്യേതി. മന്ത്രമുദ്ധരതി താരമിതി. നരൌ നകാരരേഫൌ ദീർഘ ആതേന സമന്വിതൌ തേന താരാ ഇതി. അത്ര നമഃശബ്ദസ്യ രേരുത്വേഗുണേച ഓങ്കാരഇതിജ്ഞേയം. പവനോ യഃ ണായേതി സ്വരൂപം. വസ്വാക്ഷരഃഅഷ്ടാക്ഷരഃ  തദുക്തം മന്ത്രതന്ത്രപ്രകാശേ-
നാഭസംപഞ്ചമേ ഷഷ്ഠേ സ്ഥിതം വർണ്ണദ്വയംക്രമാത്
ദ്വിതീയോമിശ്രസംയുക്തസ്തൃതീയഃസ്യാത്തു പഞ്ചമഃ
വഹ്നിർവായുസ്തതഃപ്രോക്തൌ സാനന്തൌ ത്രിചതുർത്ഥകൌ
ചതുർത്ഥേ പഞ്ചമസ്തദ്വൻമന്ത്രാന്തേ വായുവർണ്ണകം ഇതി.

അത്ര നാഭസമിത്യനുഷജ്യതേ. തേന പഞ്ചമേ തവർഗ്ഗേ യന്നാഭസം നകാരരൂപാക്ഷരം തത് തൃതീയം മന്ത്രം തൃതീയമക്ഷരം ഇത്യർത്ഥഃ അത്ര തൃതീയമിതി പ്രണവം വിനാ. സാനന്തൌ ആകാരയുക്തൌ. ത്രിചതുർത്ഥ കൌ നകാരരേഫൌ.ചതുർത്ഥേ ടവർഗ്ഗേ യത് പഞ്ചമമക്ഷരം നകാര മിത്യർത്ഥഃപഞ്ചമേ തവർഗ്ഗേ ഷഷ്ഠേ പവർഗ്ഗേ യന്നാഭസമക്ഷരം നകാര മകാരരൂപം ക്രമേണോദ്ധരണീയം. തത്ര ദ്വിതീയോ മകാരഃ മിശ്രേണ ഓകാരേണ സംയുക്തഃ പ്രണവോ ബീജം ആയേതി ശക്തിഃ തദുക്തം മന്ത്രതന്ത്രപ്രകാശേഃ-

ജ്വലത്പ്രഭഃശ്രുതേരാദിർബിന്ദുമാൻവിഷ്ണുരവ്യയഃ
ബീജമഷ്ടാക്ഷരസ്യസ്യാത്തേനാഷ്ടാക്ഷരതാ ഭവേത്
അഥ പഞ്ചദശാദ്വർണ്ണാത് കേവലം വ്യജനീകൃതാത്
ഉത്തരോമന്ത്രശേഷസ്തു ശക്തിരിത്യസ്യ കഥ്യതേ ഇതി.

സാദ്ധ്യനാരായണോന്മാന്തര്യാമീതി ദേശികാഃതദുക്തം മന്ത്രരത്നപ്രകാശേ-
അന്തര്യാമീ ഋഷിഃ ഛന്ദോ ഗായത്രി ഇതി. പ്രത്യർണ്ണമൃഷ്യാദി യഥാ-

ഗൌതമശ്ചഭരദ്വാജോ വിശ്വാമിത്രഋഷിസ്തഥാ
ജമദഗ്നിർവസിഷ്ഠശ്ച കശ്യപോത്രിശ്ചകുംഭജഃ
ഗായത്ര്യുഷ്ണിക്കനുഷ്ടുപ് ച ബൃഹതീപംക്തിരേവ ച
ത്രിഷ്ടുബ്ജഗത്യൌ ച വിരാട് വസവോഷ്ടൌ ച ദേവതാ ഇതി.

**മലയാളം ഭാഷ്യം**

ഏതൊന്നിനെ സ്മരിച്ചാൽ ഭവാബ്ധിയുടെ അക്കരെയെത്തുമോ, ആ സർവ്വാർത്ഥസാധകമായ വിഷ്ണുവിന്റെ മഹാമന്ത്രം ഇനി പറയാം. സർവ്വാർത്ഥം സർവ്വകാമവും സാധിപ്പിക്കുന്നത് എന്ന് വിനിയോഗോക്തി.ഭുക്തികാമം മാത്രമല്ല,മുക്തികാമവും സാധിപ്പിക്കുന്നതിനാല് മുമുക്ഷുക്കളും കാമിക്കുന്നതാണ് ഈ മഹാമന്ത്രം. താരം പ്രണവം നകാരം. രേഫം ര. രേഫത്തിന് ദീർഘം ചേർത്ത രാ. നാരാ ജലം. പവനൻ(വായു) യ. ണം (നിർവൃതി)സ്വരൂപം. നമ എന്ന പദം ഓങ്കാരത്തോടുകൂടി ചേർത്താ അഷ്ടാക്ഷരമന്ത്രം. ഓം നമോ നാരായണായ .

മന്ത്രതന്ത്രപ്രകാശം – പഞ്ചമമായ തവർഗ്ഗത്തില് നാഭസം നകാരരൂപാക്ഷരം. പ്രണവം കൂടാതെ, നകാരത്തിന്റെ തൃതീയാക്ഷരവും നകാരം. ഇപ്രകാരം നവർണ്ണദ്വയം. സാനന്തോ ആകാരയുക്തമാണ് രണ്ടാമത്തെ ന.(നാ).നാലാമത്തേത് മൂന്നാമത്തേതിനോടു ചേർന്ന് നകാരരേഫങ്ങൾക്ക് ആ –നാരാ.പഞ്ചമമായ തവർഗ്ഗത്തിലും ഷഷ്ഠമായ പവർഗ്ഗത്തിലെ മകാരത്തിലും ഉള്ള നകാരമകാരരൂപം നമോ. മകാരത്തിന് ഓകാരമിശ്രത്തോടെ നമോ. പ്രണവംബീജം. ആയ ശക്തി. ജ്വലത്പ്രഭമായി ശ്രുതിയുടെ ആദിയായി ബിന്ദുവോടുകൂടിയ അവ്യയമായ വിഷ്ണുവിനെ അഷ്ടാക്ഷരബീജത്തോടെ ധ്യാനിക്കുന്നു. 15 വർണ്ണങ്ങള് മന്ത്രശേഷത്തിന്റെ ശക്തി.

ഋഷി സാദ്ധ്യനാരായണനെന്ന അന്തര്യാമി. എല്ലാ ജീവനിലും അന്തര്യാമി). മന്ത്രരത്നപ്രകാശത്തിൽ ഋഷി അന്തര്യാമി,ഛന്ദസ് ഗായത്രി,ഓരോ വർണ്ണത്തിനും ഓരോ ഋഷിയുണ്ട് എന്ന പ്രത്യേകത ഈ മഹാമന്ത്രത്തിനുണ്ട്. ദേവത അഷ്ടാക്ഷരങ്ങൾക്ക് അഷ്ടവസുക്കളാണ്. മന്ത്രത്തിന് നാരായണനും.

| | |
|---|---|
| ഗൌതമൻ | ഗായത്രി |
| ഭരദ്വാജൻ | ഉഷ്ണിക്ക് |
| വിശ്വാമിത്രൻ | അനുഷ്ടുപ്പ് |
| ജമദഗ്നി | ബൃഹതി |
| വസിഷ്ഠൻ | പംക്തി |
| കശ്യപൻ | ത്രിഷ്ടുപ്പ് |
| അത്രി | ജഗതി |
| അഗസ്ത്യൻ | വിരാട് |

ഇവരാണ് 8 ഛന്ദസ്സുകളും ഋഷിമാരും.

4. ക്രുദ്ധോൽക്കായഹൃദാഖ്യാതം മഹോൽക്കായശിരഃസ്മൃതം
   വീരോൽക്കായ ശിഖാപ്രോക്താ ധ്യുൽക്കായ കവചം സ്മൃതം
5. സഹസ്രോൽക്കായാസ്ത്രമുക്തമംഗക്ലൃപ്തിരിയം മതാ
   ഭൂയോ വർണ്ണാത്മനോഃഷഡ്ഭിഃഷഡംഗാനി സമാചരേത്

   **സംസ്കൃതഭാഷ്യം**

   പഞ്ചാംഗമന്ത്രമുദ്ധാരമാഹ ക്രുദ്ധോൽക്കായേത്യാദി. ചതുർത്ഥാന്തോ ദ്ധാരേണ സർവ്വേഷാം സ്വാഹാന്തതാ ജാതിഃ പൂർവ്വമുക്താ.ഉക്തം ച മന്ത്രതന്ത്രപ്രകാശേ- ഉൽക്കൈഃക്രുദ്ധമഹാവീരധ്യുസഹസ്രേതി പൂർവ്വകൈഃ ഏഷാം വിഭക്തിയുക്താനാം ഭവേദന്തേഗ്നിവല്ലഭാ ഇതി
   അന്യത്രാപി ക്രുദ്ധോൽക്കാദിപദൈർവഹ്നിർജ്ജായാന്തൈർഇതി സംയുതൈഃ ഇതി. അന്യത്രാപി- അംഗക്ലൃപ്തിരിയം മതേത്യനേന പൂർവ്വം കരന്യാസാഃസൂചിതഃ സ യഥാ-
   കുര്യാത് കരയോർവിധിവത് ഋഷ്യാദിന്യാസമഷ്ടമന്ത്രാർണ്ണൈഃ
   ദക്ഷിണതർജ്ജന്യാദ്യാ സൃഷ്ടിഃ സ്വാഹാമനർജ്ജനീം യാവത്
   തർജ്ജന്യുഭയാദ്യേഹസ്ഥിതിഃ കനിഷ്ഠാദ്വയാന്തികാ ക്രമതഃ

സൃഷ്ടേർവിപരീതഃസ്യാത് സംഹാരേയം കരേപ്രോക്തഃ
അഷ്ടാംഗം വിന്യസ്യ സ്ഥിതിക്രമാദംഗപഞ്ചകം ന്യസേദ് ഇതി.
തത്രവിശേഷോ നാരായണീയേ-
കനിഷ്ഠാനിതദന്താനാമംഗുലീനാം ത്രിപർവ്വസു
ജ്യേഷ്ഠാഗ്രേണ ക്രമാത്താരരുദ്ധ്വാനഷ്ടാക്ഷരാൻന്യസേത് ഇതി.

**മലയാളം ഭാഷ്യം**

പഞ്ചാംഗമന്ത്രോദ്ധാരം- ക്രുദ്ധോൽക്കായ ഹൃദയം. മഹോൽക്കായ ശിരസ്സ്. വീരോൽക്കായ ശിഖ. ധ്യൂൽക്കായ കവചം. സഹസ്രോൽക്കായ അസ്ത്രം. എല്ലാം സ്വാഹാ എന്ന് അവസാനിക്കുന്നു. മന്ത്രതന്ത്രപ്രഭാവം – ക്രുദ്ധ,മഹാ,വീര,ധ്യൂ,സഹസ്ര എന്ന അഞ്ച് ഉൽക്കകൾക്കുശേഷം അഗ്നിവല്ലഭ(സ്വാഹാഃ).

കരന്യാസം- അഷ്ടമന്ത്രസ്തോത്രങ്ങളിൽ, കയ്യിൽ വിധിപോലെ ഋഷ്യാദി ന്യാസം .വലത്തെ ചൂണ്ടുവിരൽ സൃഷ്ടി, ഇടത്ത് തർജ്ജനിയില് സ്വാഹാ. രണ്ടു തർജ്ജനിയിലും ഒന്നിച്ച് സ്ഥിതി. രണ്ടു ചെറുവിരലിലും ഒന്നിച്ച് വിപരീതമായി സംഹാരം. സ്ഥിതിക്രമത്തിൽ അംഗപഞ്ചകം.
നാരായണീയത്തിൽഃ-കനിഷ്ഠ തുടങ്ങി അതിന്റെ അവസാനം വരെ വിരലുകളിലെ മൂന്നുപർവ്വങ്ങളില്, താരത്തോടുകൂടി അഷ്ടാക്ഷരന്യാസം പറയുന്നു.

6. അവശിഷ്ടൌ പുനർവർണ്ണൌ വിന്യസേത് കുക്ഷിപൃഷ്ഠയോഃ
   ബഹ്വധികം ചക്രമന്ത്രേണ മന്ത്രവർണ്ണാം സ്തനൌ ന്യസേത്

   **സംസ്കൃതഭാഷ്യം**

   പഞ്ചാംഗമുക്താഷ്ടാംഗമാഹ ഭ്രയ ഇതി. തത്ര ഷഡംഗവദേവ ഷഡക്ഷരാണി വിന്യസ്യ ണാം ഉദരായ നമഃ യം പൃഷ്ഠായ നമഃ ഇതി കുക്ഷിപൃഷ്ഠയോർന്യസേത് .തദുക്തം-
   അഷ്ടാക്ഷരേണവ്യസ്തേന കുര്യാച്ചാഷ്ടാംഗകം സുധീഃ
   സഹൃച്ഛിരഃശിഖാവർമ്മനേത്രാസ്യോദരപൃഷ്ഠകേ ഇതി.
   ഈശാനശിവേനാപ്യുക്തം- അസ്യ സ്യാദ്ധൃദയം താരഃശിരോനാർണ്ണഃ ശിഖാച മോ നാവർണ്ണഃകവചം ശാ(ചാ)സ്ത്രം രാവർണ്ണോ നയനം പരഃ

ഉദരം പൃഷ്ഠമന്ത്യൌ ച വർണ്ണൌ ഹി നമസായുതൌ ഇതി.
ഇദമേവ സാമ്പ്രദായികം. . ബദ്ധദിഗിതി ഛോടികാം വാദയൻ.
ചക്രമന്ത്രേണേതി അഗ്രിമപടലേ വക്ഷ്യമാണേന ഐന്ദ്രീചക്രേണ ബധ്നാമി
ഇത്യാദിന ചതുർത്ഥപടലേ സാമാന്യാസ്ത്രമന്ത്രേണ ദിഗ്ബന്ധ ഉക്തഃ അത്ര
മന്ത്രവിശേഷകഥനായ പുനർവചനം. മന്ത്ര വർണ്ണാം സ്തനൌ
ന്യസേദിത്യനേന സൃഷ്ടിസ്ഥിതിസംഹാരന്യാസഃസൂചിതം. യദാഹുഃ-
മൂർദ്ധന്യക്ഷ്ണോരാസ്യേ ഹൃദി നാഭൌ ഗുഹ്യജാനുപദേഷു
സൃഷ്ടിരിയം നിർദ്ദിഷ്ടാ നാഭ്യാദി ഹൃദന്തികാസ്ഥിതിസ്തദ്വത്
സംഹാരഃ പാദാദ്യൌമൂർദ്ധാന്തഃകഥിത ഏഷ ഋഷ്യാദി. ഇതി.
മന്ത്രതന്ത്രപ്രകാശേ തു-
നാഭാവാരഭ്യതേയസ്തു ഹൃദയേ ച സമാപ്യതേ
സ്ഥിതിന്യാസഃസവിജ്ഞേയോദൃഷ്ടാദൃഷ്ടഫലപ്രദഃ ഇതി
ഇദമേവ സാമ്പ്രദായികം. തത്രൈവ വിശേഷഃ-
വിന്യസേത് വർണ്ണമേകൈകം ബിന്ദ്വന്തം ധ്രുവവേഷ്ടിതം
തത്രാംഗുലീഭിർന്യാസഃസ്യാച്ഛിരസ്യേകൈവ മദ്ധ്യമാ
തർജ്ജനീമദ്ധ്യമാഭ്യാം തു ചക്ഷുഷോർന്യാസഇഷ്യതേ
അംഗുഷ്ഠാനാമികാഭ്യാം തു മുഖേന്യാസഃ പ്രകീർത്തിതഃ
ഹൃദയേ ജ്ഞാനമുദ്രാ സ്യാദംഗുഷ്ഠശ്ച കനിഷ്ഠികാ
നാഭൌ പ്രകീർത്തിതാ ഗുഹ്യേഅനംഗുഷ്ഠാഃപ്രകീർത്തിതാഃ
സർവ്വാ ജാനൌ ച പാദേ ച പഞ്ചാപി പരികീർത്തിതാഃ ഇതി.

**മലയാളം ഭാഷ്യം**

ബാക്കി വർണ്ണങ്ങള് കുക്ഷിപൃഷ്ഠങ്ങളിൽ വിന്യസിക്കുന്നു. ചക്രമന്ത്രത്താൽ മന്ത്രവർണ്ണങ്ങളില് സ്തനങ്ങളില് ന്യസിക്കുന്നു.ഷഡംഗമായിട്ടാണ് വിന്യസിക്കുന്നത്. ണാം ഉദരായ നമഃ യം പൃഷ്ഠായ നമഃ ഇപ്രകാരം കുക്ഷിപൃഷ്ഠങ്ങളിൽ ന്യസിച്ചിട്ട്.

ഹൃദയം താരം ഓം
ശിരസ്സ് ന
ശിഖ മോ

| | |
|---|---|
| കവചം | നാ |
| നേത്രം | രാ |
| ഉദരം | യ |
| പൃഷ്ഠം | ണാ |
| അസ്ത്രം | യ |

ദിഗ്ബന്ധം ഛോടിക

ചക്രമന്ത്രം എന്നത് അടുത്ത പടലത്തിൽ പറയുന്ന ഐന്ദ്രീചക്രം. അതിനാൽ ബന്ധിക്കുന്നു. നാലാം പടലത്തിൽ സാമാന്യാസ്ത്രമന്ത്രത്താലാണ് ദിഗ്ബന്ധം. ഇവിടെ അങ്ങനെയല്ല.മന്ത്രവർണ്ണങ്ങൾ,സ്ഥനങ്ങളിൽ ന്യസിക്കുന്നത് സൃഷ്ടിസ്ഥിതിസംഹാരന്യാസമാണ്. മൂർദ്ധാവ്,കണ്ണുകൾ, മുഖം,ഹൃദയം,നാബി,ഗുഹ്യം,ജാനു,പാദങ്ങൾ സൃഷ്ടി (കേശാദിപാദം). നാഭി തൊട്ട് ഹൃദയം വരെ സ്ഥിതി. പാദാദ്യം മുതൽ മൂർദ്ധാവുവരെ സംഹാരം (പാദാദികേശം)ഇതാണ് സാമ്പ്രദായികം. ഓരോരോവർണ്ണം ബിന്ദു അവസാനമായി ധ്രുവവേഷ്ടിതമായി കൈവിരലുകളിൽ ന്യസിക്കുക. ശിരസ്സ് മദ്ധ്യമയിൽ. തർജ്ജനീമദ്ധ്യങ്ങളില് രണ്ടു നേത്രം. അംഗുഷ്ഠം,അനാമിക മുഖത്ത്. ഹൃദയത്തിൽ ജ്ഞാനമുദ്ര. അംഗുഷ്ഠവും കനിഷ്ഠികയും നാഭിയിൽ. അനംഗുഷ്ഠമായി ഗുഹ്യത്തില്. സർവ്വവും ജാനുവിലും പാദത്തിലും.

7. ആധാരേ ഹൃദയേ വക്ത്രേ ദോഃപന്മൂലേഷുനാസികേ
   കണ്ഠേ നാഭൌ ഹൃദി കുചൌ പാർശ്വപൃഷ്ഠേഷു തത്പരം
8. മൂർദ്ധാസ്യനേത്രശ്രുവണാഘ്രാണേഷു തദനന്തരം
   ദോപാദസന്ധ്യാംഗുലിഷു ധാതുപ്രാണേഷു ഹൃത് സ്ഥലേ
9. മൂർദ്ധോക്ഷണാസ്യ ഹൃത്കുക്ഷിസോരുജംഘം പദദ്വയേ
   ഏകൈകശോന്യസേദ്വർണ്ണാൻഗണ്ഡാംസോരുപദേഷു ച
10. ചക്രശംഖഗദാംബോജം പദേഷ്വവഹിതോ ന്യസേത്
    അഷ്ടാർണ്ണോപകൃത്യാത്മാ ജ്ഞേയോസൌ ചതുരാത്മനാം
    ഏവം പഞ്ചാംഗാഷ്ടാംഗാക്ഷരന്യാസാനുക്ത്വാ ദശാവൃത്തിമയം

**സംസ്കൃതഭാഷ്യം**

വിഭ്രതിപഞ്ജരന്യാസമാഹ ആധാരേതി.    അത്ര പ്രത്യേകമക്ഷരം പ്രണവ പുടിതം കൃത്വാ ന്യസേത്. മന്ത്രതന്ത്രപ്രകാശേ തഥോക്തൈഃ പ്രത്യാവൃത്തിസമ്പൂർണ്ണേന വ്യാപകം ച. തഥാച പത്മപാദാചാര്യാഃ- മന്ത്രീ മന്ത്രവർണ്ണേതി ന്യാസമന്ത്രാണാം പ്രണവപുടിതത്വം പ്രതിപര്യായം വ്യാപക ന്യാസശ്ചോക്തഃ  ഇതി.  പൂർവ്വാർദ്ധേനൈകാവൃത്തിഃതത്ര കഃസമാസഃ ദ്വിതീയാർദ്ധേന ദ്വിതീയാ.തൃതീയാർദ്ധേന തൃതീയാ. ചതുർത്ഥാർദ്ധേന തുര്യാദ്ധ്യഷ്ടമാന്തം പഞ്ച. തത്ര ദക്ഷകരസന്ദിചതുഷ്ടയാംഗുഷ്ഠവർജ്ജം ചതപരാംഗലിഷ്വേകാ. അന്യേ  തു ദക്ഷഹസ്തസന്ധിത്രയ പഞ്ചാംഗലി ഷ്വിത്യൂച്ചുഃ   ഏവം വാമകരേ ദ്വിതീയാ.ദക്ഷപാദേ തൃതീയാ. വാമപാദേ ചതുർത്ഥി. അന്യേതു കരദ്വയസന്ധിഷ്വേകാ.പാദദ്വയസന്ധിഷ്വന്യാ. അംഗുഷ്ഠദ്വയവർജ്ജകരാംഗലിഷു തൃതീയാ. ഏവംപാദാംഗലിഷു ചതുർത്ഥീത്യാഹുഃ   ഹൃദയ ഏവ ത്വഗാദിഷു പഞ്ചമി.പഞ്ചമാർദ്ധേന നവമീ. ശ്ലോകേന ദശമീ. തത്ര ഗണ്ഡാംസോരുചരണേഷു ചതുരോവർണ്ണാ ൻവിന്യസ്യ        ചക്രശംഖഗദാപത്മപ്രസ്ഥാനേഷു ചതുരോവർണ്ണാൻതദാ യുധമുദ്രാസഹിതാൻ    വിന്യസേത് ഇത്യവഹിതപദേന സൂചിതമിതി സമ്പ്രദായവിദഃ തന്മുദ്രാലക്ഷണം തു-

വാമമുഷ്ട്യന്തരേംഗുഷ്ഠേദക്ഷിണേസരലാംഗലിഃ
വാമാംഗുഷ്ഠഃസ്പൃശേദഗ്രേയോജിതഃസരലോദരഃ
അംഗല്യൌമദ്ധ്യമേഭ്രയഃ സംലഗ്നേ സുപ്രസാരിതേ
ഗദാമുദ്രേയമാഖ്യാതം ഭുക്തിമുക്തികരീ തഥാ ഇതി.
ചക്രപത്മമുദ്രാലക്ഷണേ പ്രാഗുക്തേ.

**മലയാളം ഭാഷ്യം**

മൂലാധാരം,ഹൃദയം,വക്ത്രം,നാസിക,കണ്ഠം.നാഭി,ഹൃദയം,കുചങ്ങൾ,പാർശ്വം,പൃഷ്ഠം,മൂർദ്ധാവ്,ആസ്യം,നേത്രശ്രവണാദി, ഹൃത്കുക്ഷി,ഊരുജംഘാ പദദ്വയങ്ങളിൽ        ഓരോന്നായി വർണ്ണം വിന്യസിച്ച് ഗണ്ഡാംസങ്ങളിലും ഊരുക്കളിലും പാദങ്ങളിലും      ന്യസിക്കുക.ചക്രശംഖഗദാപത്മാദികളെ പാദങ്ങളിൽ ന്യസി ക്കുക. അഷ്ടവർണ്ണങ്ങള് അപകൃത്യാത്മകമായി ചതുരാത്മങ്ങളിലും

ന്യസിക്കുക. പഞ്ചാംഗാഷ്ടാംഗാക്ഷരന്യാസം 10 ആവൃത്തിമയം .
വിഭൂതിപഞ്ചകന്യാസമാണ് മൂലാധാരംമുതല്   (7- 9 വരെ ശ്ലോകം) കാണുന്നത്.  ഓരോ അക്ഷരവും പ്രണവപുടിതമായി ന്യസിക്കുന്നു. മന്ത്രതന്ത്രപ്രകാശത്തിലും ഇത് പറയുന്നു.     പ്രത്യാവൃത്തി(ഓരോ ആവർത്തിയിലും) സമ്പൂർണ്ണമായി  വ്യാപകവുമാണ്. പത്മപാദാചാര്യർ:-   മന്ത്രവർണ്ണങ്ങള് കൊണ്ടുള്ള ന്യാസവർണ്ണങ്ങള് ഓരോ വർണ്ണവും പ്രണവപുടിതത്വമായി ഓരോ ആവൃത്തി (പര്യായം) യിലും വ്യാപകന്യാസമാണ്. പൂർവ്വാർദ്ധത്താൽ(ശ്ലോ 7) ഒരാവർത്തി.  ഉത്തരാർദ്ധത്താല് രണ്ടാം ആവർത്തി. മൂന്നാം അർദ്ധത്താല് മൂന്നാം ആവർത്തി .നാലാം അർദ്ധത്താല് നാലാം ആവർത്തി ,ബാക്കിയുള്ളത് അഷ്ടമാന്തം അഞ്ചാം ആവർത്തി. (7-10 ശ്ലോകങ്ങളിലെ 8 വരികളുടെ വിഭജനം).വലത്തുകയ്യിലെ 4 സന്ധികള് തള്ളവിരല് കൂടാതെ ഏകം. അല്ലെങ്കില്, വലത്തുകയ്യിലെ ഹസ്തസന്ധിത്രയം ചേർത്ത് പഞ്ചാംഗുലി. ഇതുപോലെ വാമകരത്തില് ദ്വിതീയം.  വലത്തുപാദത്തില് തൃതീയം. ഇടത്തുപാദത്തിൽ ചതുർത്ഥം.  മറ്റൊരുപക്ഷം കരദ്വയസന്ധി 1, പാദദ്വയസന്ധി 2, തള്ളവിരലില്ലാതെ കൈവിരലുകൾ 3, ഇതുപോലെ പാദാംഗുലികൾ 4. ഹൃദയംമുതൽ ത്വക്ക് വരെ 5. പഞ്ചമാർദ്ധത്താല് നവമി. ശ്ലോകത്താൽദശമി. അതിൽകവിളുകളും തോളുകളും ചരണങ്ങളും-ഇവയിൽ നാലുവർണ്ണം വിന്യസിച്ച്   ചക്രശംഖഗദാപത്മങ്ങൾ ചതുർവ്വർണ്ണം അവയുടെ ആയുധമുദ്രസഹിതം വിന്യസിക്കുന്നു എന്നത് സാമ്പ്രദായികം. (കവിൾ,മുഖം,വാക്ക്,ബ്രാഹ്മണം ഇത്യാദിവർണ്ണം –പാദത്തിൽ ഭൂമിയില് മനുഷ്യര് എല്ലാവരും ശൂദ്രവർണ്ണം) ചക്രപത്മമുദ്രകൾ നേരത്തേ പറഞ്ഞു.

11. സംയോഗാത് സൂരിഭിഃപ്രോക്തോ വിശിഷ്ടോദ്വാദശാക്ഷരഃ
    അതസ്തൻമന്ത്രവർണ്ണാദ്യാദ്വാദശാസ്വരസംയുതാഃ

**സംസ്കൃതഭാഷ്യം**

മൂർത്തിപഞ്ജരം വക്തും തദുപോദ്ഘാതത്വേന ദ്വാദശാഷ്ടാക്,രയോരൈക്യമാഹ അഷ്ടേതി.  അഷ്ടപ്രകൃതയഃപ്രഥമപടലോക്താഃ അഷ്ടപ്രകൃതയ ഇത്യനേനാഷ്ടതത്വന്യാസഃസൂചിതഃസദ്വിവിധഃസംഹാരസൃഷ്ടിരൂപഃതത്ര സംഹാരേ മന്ത്രഃ

അനുലോമഃസൃഷ്ടൌമന്ത്രപ്രതിലോമഃ തത്വാനി പൃഥ്വപ്തേജോവായ്വാദാകാശ ഹങ്കാരമഹത്പ്രകൃതിരൂപാണി. സ്ഥാനാനി തു പാദലിംഗം ഹൃദയമുഖമൂർദ്ധ്വ ഹൃദയഹൃദയാനി സപ്ത: സർവ്വതനൌ ചൈകം. സൃഷ്ടൌതത്വാനുലോമ്യഞ്ച വിജ്ഞേയം. തത്ര പ്രയോഗഃഓം നമഃപരായ പൃഥിവ്യാത്മനേ നമഃപാദയോഃനം നമഃപരായ ജലാത്മനേ നമഃലിംഗം ഇത്യാദി സംഹാരേ. തതഃസൃഷ്ടൌ പ്രയോ ഗഃ യം നമഃപരായ പ്രകൃത്യാത്മനേ നമഃസർവ്വശരീരേ. ണാം നമ പരായ മഹദാത്മനേ നമോ ഹൃദീത്യാദി. തദുക്തം-

ക്ഷിതിസലിലാനലപവനവ്യോമാഹംകൃതിമഹദ്പ്രകൃത്യാദ്യൈഃ

വ്യുത്ക്രമഗദിതൈരിതൈഃക്രമഗതമന്ത്രാർണ്ണസംയുതൈർമന്ത്രീ

ചരണാൻധ്വഹൃദയവക്തകഹൃദയവ്യാപകേഷ്വ വിന്യസേത്

സംഹാരോയംഗദിതോ വിപരീതാസൃഷ്ടിരസ്യ നിർദ്ദിഷ്ടാ ഇതി.

ചതുരാത്മാനാം ഇത്യോക്താനാം .അനേന ബിന്ദുനാദശക്തിശാന്തരൂപാണാം ആത്മാദിചതുഷ്ടയാനാം ശരീരേ വ്യാപകത്വേന ന്യാസഃസൂചിതഃ. ഓം ബിന്ദുരൂപാത്മനേ നമഃഓം നാദരൂപാത്മനേ നമഃ ഓം ശക്തിരൂപാത്മനേ നമഃ ഓം ശാന്തിരൂപജ്ഞാനാത്മനേ നമഃ ഇതി.

**മലയാളം ഭാഷ്യം**

ഗദാമുദ്ര:-ഇടത്തെ മുഷ്ടിയുടെ അകത്ത് തള്ളവിരൽ. വലത്തെ കയ്യിലെ സരലാംഗുലിയാൽ ഇടത്തെ തള്ളവിരല് തൊട്ട് അതിന്റെ അഗ്രത്തില് യോജിപ്പിക്കുന്നു. രണ്ടുകയ്യും അഭിമുഖമായി പിടിച്ച് വിരൽ ഉഗ്രഥിതമായി പിടിക്കുന്നു. അംഗുലികളിൽ നടുവിരല് സുപ്രസാരിതമായി സംലഗ്നമായി പിടിക്കുന്നു. ഭുക്തിയും മുക്തിയും തരുന്നതാണ് ഗദാമുദ്ര.

ദ്വാദശാക്ഷരം ,അഷ്ടാക്ഷരം എന്നിവയുടെ ഐക്യം പറയാനായി മൂർത്തി പഞ്ജരം പറയുന്നു. ആദ്യപടലത്തിൽ അഷ്ടപ്രകൃതികള് പറഞ്ഞു. അവയിൽ അഷ്ടതത്വന്യാസം സൂചിതമാണ്. അത് 2 വിധം. സംഹാര രൂപം,സൃഷ്ടിരൂപം. സംഹാരത്തിൽ അനുലോമം,സൃഷ്ടിയിൽ പ്രതിലോമം. തത്വങ്ങൾ പൃഥ്വി,ജലം, തേജസ്സ്, വായു,ആകാശം,അഹങ്കാരം,മഹത്,പ്രകൃതി. സർവ്വതനുവും (ശരീ രവും) ഏകമാണ്. സൃഷ്ടിയിൽ തത്വാനുലോമം. ഓംനമഃപരായ പൃഥിവ്യാത്മനേ

നമഃ പാദയോഃ നം നമഃ പരായ ജലാത്മനേ നമഃ ലിംഗം ഇപ്രകാരം സംഹാരം . സൃഷ്ടിപ്രയോഗം- യം നമഃ പരായപ്രകൃത്യാത്മനേ നമഃസർവ്വശരീരേ ണാം നമഃ പരായ മഹദാത്മനേ നമോ ഹൃദി.

ക്ഷിതി,സലിലം,അനലൻ,പവനൻ,വ്യോമം,അഹംകൃതി,മഹത്,പ്രകൃതി ഇപ്രകാരം വ്യുത്ക്രമഗതി. ക്രമഗതമായി മന്ത്രവർണ്ണസംയുതമായി ചരണം,ഹൃദയം,മുഖം,ഹൃദയവ്യാപകമായി വിന്യസിക്കുന്നു. വിപരീതമായി സൃഷ്ടിക്രമം. ചതുരാത്മനെന്നാൽ തുരീയം. ബിന്ദു,നാദ,ശക്തി,ശാന്തരൂപമായ ആത്മാദിചതുഷ്ടയം ശരീരത്തിൽ വ്യാപകത്വമായി ന്യാസം.
പ്രയോഗം- ഓം ബിന്ദുരൂപാത്മനേ നമഃ ഓം നാദരൂപാന്തരാത്മനേ നമഃ ഓം ശക്തിരൂപപരമാത്മനേ നമഃ ഓം ശാന്തിരൂപജ്ഞാനാത്മനേ നമഃ

12. ദ്വാദശാദിത്യസഹിതാ മൂർത്തിദ്വാദശവിന്യസേത്
    കേശവാദ്യാഃക്രമാദ്ദേഹേ വക്ഷ്യമാണാ വിധാനതഃ
13. ലലാടേ കേശവം ധാത്വാ കുക്ഷൌ നാരായണം പുനഃ
    അര്യമ്ണാ ഹൃദി മിത്രേണ മാധവം കണ്ഠദേശതഃ
14. വരുണേ ന ച ഗോവിന്ദം പുനർദക്ഷിണപാർശ്വകേ
    അംശുനാവിഷ്ണുമം സസ്ഥംഭഗേന മധുസൂദനം
15. ഗലേ വിവസ്വതാ യുക്തം ത്രിവിക്രമമനന്തരം
    വാമപാർശ്വസ്ഥമിന്ദ്രേണ വാമനാഖ്യമഥാംസകേ
16. പൂഷ്ണാ ശ്രീധരനാമാനം ഗലേ പർജ്ജന്യസംയുതം
    ഹൃഷീകേശാഹ്വയം പൃഷ്ഠേ പത്മനാഭം തതഃപരം
17. ത്വഷ്ടാ ദാമോദരം പശ്ചാദ്വിഷ്ണുനാ കുകുദി ന്യസേദ്
    ദ്വാദശാർണ്ണം മഹാമന്ത്രം തതോ മൂർദ്ധ്നി പ്രവിന്യസേത്

**സംസ്കൃതഭാഷ്യം**

ന്യാസമേവാഹ അത ഇതി. തന്മന്ത്രവർണ്ണാദ്യാഃദ്വാദശാക്ഷരമന്ത്രവർണ്ണാദ്യാഃ ദ്വാദശസ്വരാഃ നപുംസകചതുഷ്ടയവ്യതിരിക്താഃതൈഃസംയുതാഃ ദ്വാദശാദിത്യ സഹിതാഃ കേശവാദ്യാ ദ്വാദശമൂർത്തിഃദേഹേ വക്ഷ്യമാണ വിധാനതഃ ക്രമാത്

വിന്യസേദിതി സംബന്ധഃതത്ര പ്രയോഗഃ ഓം അം കേശവധാതൃഭ്യാം നമഃ ലലാട ഇത്യാദി. കേചന ധാതൃസഹിതാൻ കേശവായ നമഃ ഇതി. അന്യേത്വ കേശവായ ധാതേരേ നമഃ ഇത്യാഹ.കുക്ഷാവിതി നൈർവ്യാന്നാഭിദോഗോ ലക്ഷ്യതേ.അര്യമ്ണേതി പശ്ചാത്തനേന സംബദ്ധ്യതേ. കണ്ഠദേശാത് ഇത്യ സ്യാഗ്രിമേണ സംബന്ധഃ അംശുനാ വിഷ്ണുമിതി പശ്ചാത്തനേന സംബദ്ധ്യതേ. അംസസ്ഥമിതി ദക്ഷിണാംസസ്ഥം. ഗലേഗ്രീവാദക്ഷിണഭാഗേ. ദക്ഷിണപാ ർശ്വേന ഇത്യതോ ദക്ഷിണപദാനുവൃത്തേരുഭയത്ര.അഥാംസക ഇത്യസ്യാഗ്രി മേണ സംബന്ധഃ തത്രാംസകേ വാമാംസകേ ഗലേ ഗ്രീവാവാമഭാഗേ. ,വാമപാർശ്വസ്ഥമിത്യതോ വാമപദാന്തവൃത്തേരുഭയത്ര. തദുക്തം ദക്ഷിണപാർശ്വാം സതദ് ഗലേ തഥാ വാമത്രയ ഇതി. അന്യത്രോഭയത്ര ഗലസ്ഥാനേ കർണ്ണമാഹുഃ ഹൃഷീകേശാഹ്വയമിതി പൂർവ്വേണ സംബദ്ധ്യതേ. ത്വഷ്ടേത്യസ്യാപി പൂർവ്വേണാന്വയഃ കുകുദീതി പൃഷ്ഠഗതഗ്രീവാഭാഗേ. തദുക്തം സ്വായംഭുവേ നാരസിംഹേഃ-

കേശവംവിന്യസേത്താർക്ഷ്യമൂർദ്ധ്വദേശേഥവിഷ്ണുനാ
നാഭൌനാരായണംദേവം വിഷ്ണും തേനസമന്വിതം
മാധവംഹൃദിവിന്യസേത് മന്മഥേന ച സംയുതം
മന്മഥാന്തേന സംയുക്തം ഗലേ ഗോവിന്ദസംജ്ഞകം
വിഷ്ണും ഭൃതസ്വരേണാഥ ദക്ഷപാർശ്വേ വിനായകം
തദംശേമാതൃബീജേന സൂദനം മധുപൂർവ്വകം
ബിന്ദുനാശിവയുക്തേന ദക്ഷകർണ്ണേ ത്രിവിക്രമം
വാമനം ശ്രീധരം ചൈവ ഋഷീകേശമതഃപരം
വാമേചൈകാരമൌകാരം ബിന്ദുനാ സഹ
ബിന്ദുനാപത്മനാഭം ച പൃഷ്ഠദേശേ തദംഗയുക്
അന്യം കുകുദി ദാമേന ദ്വാദശാംശമിതിസ്മൃതം
ദ്വാദശേമാനി ബീജാനി നാദബിന്ദുയുതാനി ച
ആദിത്യാദ്വാദശാപ്രോക്താ ദ്വാദശാക്ഷരസംയുതാഃ ഇതി

അന്യത്രാപി-

കേശവാദിയുഗഷഡ്കമൂർത്തിഭിർധാതൃപൂർവ്വമിഹിരാനമോന്തഗാന്

ദ്വാദശാക്ഷരഭവാക്ഷരൈഃസ്വരൈഃക്ലീബവർണ്ണരഹിതൈഃപൃഥക് ന്യസേത് ഇതി. കേശവാദിമൂർത്തീനാം മന്ത്രോദ്ദേശാച്ച ക്ലീബരഹിതത്വം ഗമ്യതേ. മഹാമന്ത്രമഷ്ടാക്ഷരം .തദുക്തം മന്ത്രതന്ത്രപ്രകാശേ- അഷ്ടാക്ഷരേണ സഹിതം വിന്യസേദ് ദ്വാദശാക്ഷരം ഇതി. മന്ത്രവിൻമൂർദ്ധ്നിത്യഷ്ടാക്ഷരേണ സാർദ്ധാമി ത്യർത്ഥഃ ഇതി പത്മപാദാചാര്യാഃ

**മലയാളം ഭാഷ്യം**

12 ആദിത്യന്മാരോട്ടുകൂടി 12 മൂർത്തികള് വിന്യസിക്കപ്പെടുന്നു.കേശവാദികളെ ക്രമത്തിൽ സ്വശരീരത്തില് ധ്യാനിക്കുക. ലലാടത്തിൽ കേശവം,കുക്ഷിയിൽ നാരായണം,ഹൃദയത്തിൽ അര്യമ്ണാ, ദക്ഷിണഭാഗത്ത് കണ്ഠത്തിൽ മിത്രേണ മാധവം, ദക്ഷിണപാര്ശ്വങ്ങളിൽ വരുണം,ഗോവിന്ദം,ദക്ഷിണാംസത്തിൽ അംശുക്കളോട്ടുകൂടിയ വിഷ്ണു, ഭഗത്തിൽ മധുസൂദനൻ,വാമഗലത്തിൽ വിവസ്വാ ൻ, ത്രിവിക്രമൻ,വാമ പാർശ്വ സ്ഥമായി ഇന്ദ്രൻ,വാമഅംസത്തിൽ വാമനൻ, പൃഷ്ഠത്തിൽ ഹൃഷികേശൻ,പത്മനാഭൻ, വൃഷണത്തിൽ ശ്രീധരം, വാമഗലത്തി ൽ പർജ്ജന്യൻ,ത്വഷ്ടാവ്,ദാമോദരന്,കുകുദിൽവിഷ്ണു,. ദ്വാദശാക്ഷരമന്ത്രം മൂർദ്ധാവില് വിന്യസിക്കുന്നു.

കേശവാദികളാണ് ദ്വാദശമൂർത്തികൾ.ഓം അം കേശവധാതൃഭ്യാം നമഃലലാടഃ അഥവാ, ഓം അം ധാതൃസഹിതായ കേശവായ നമഃ ഇപ്രകാരം . ഇനിയൊരു പാഠം കേശവായ ധാത്രേ നമഃ പാർശ്വസ്ഥം എന്നത് പദപാർശ്വം മുതല് ശരീ രപാർശ്വം മുഴുവനുമായി വ്യാപിച്ചാണ്. ഉഭയഗലസ്ഥാനത്തും കർണ്ണങ്ങളും കൂടി ഉൾപ്പെടുന്നു. കുകുദ് പൃഷ്ഠഗതമായ ഗ്രീവാഭാഗം.സ്വായംഭുവത്തിൽ നാരസിം ഹത്തിൽ:- കേശവം താർക്ഷ്യന്റെ ഊർദ്ധ്വദേശത്തില് വിന്യസിക്കപ്പെടുന്നു. വിഷ്ണുവാൽ നാഭിയില് നാരായണം,വിഷ്ണുസമന്വിതം വ്യാപി തമായിരിക്കുന്നു. മാധവനെ മന്മഥനോട്ടുകൂടി ഹൃദയത്തിൽ വിന്യസിക്കുക. മന്മഥാന്തത്തിൽ ഗലത്തിൽ ഗോവിന്ദൻ. വിഷ്ണു ഭൃതസ്വരങ്ങളാൽ ഗലപാർശ്വത്തില് വിനായ കം, അതിന്റെ അംശത്താൽ മാതൃബീജത്താല് മധുസൂദനം,ബിന്ദുവാൽ ശിവ യുക്തമായി വലത്തുചെവിയിൽ ത്രിവിക്രമം, വാമത്തിൽ വാമനം,ശ്രീധരം, ഹൃഷികേശം.ഐകാര,ഓകാര,ഔകാര,ബിന്ദുസഹിതം (ഐം ഓം,ഔം)

പത്മനാഭമായി പൃഷ്ഠദേശത്തിൽ. കുകുദിൽ ദാമേന (ദാമോദരം) ദ്വാദശാംശ മായി വിഷ്ണു. ഇപ്രകാരം 12 ബീജങ്ങള് നാദബിന്ദുയുക്തമായി ദ്വാദശാദിത്യ ന്മാരെന്ന് ദ്വാദശാക്ഷരമന്ത്രത്താൽ പറയപ്പെടുന്നു.കേശവാദിയുഗ ഷഡ്കമൂ ർത്തികള് ധാതൃപൂർവ്വം മിഹിരാൽനമോ എന്ന് അവസാനമായി ദ്വാദശാക്ഷര ങ്ങളിൽനിന്ന് ഭവിച്ച അക്ഷരങ്ങളായി ക്ലീബവർണ്ണരഹിതസ്വരങ്ങളായി ന്യസിക്കപ്പെടുന്നു.മഹാമന്ത്രം അഷ്ടാക്ഷരം. മന്ത്രതന്ത്രപ്രകാശത്തിൽ അഷ്ടാക്ഷരങ്ങളാൽ ദ്വാദശാക്ഷരം വിന്യസിക്കപ്പെടുന്നു. മന്ത്രവിത്ത് മൂർദ്ധാവിൽ ത്വഷ്ടാക്ഷരത്താൽ സാർദ്ധമാണ് എന്ന് പത്മപാദാചാര്യർ.

18. പുനഃകിരീടമന്ത്രേണ വ്യാപകം വിന്യസേത്തതഃ
ബ്രൂയാത് കിരീടകേയൂരഹാരം മകരകുണ്ഡലം

19. ശംഖചക്രഗദാംബോജഹസ്തം പീതാംബരം ധരം
ശ്രീവത്സാങ്കിതവക്ഷോന്തേ സ്തലശബ്ദമുദാഹൃതം

20. ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വയമുദാഹൃതം
പശ്ചാദ്ദീപ്തികരായേതി സഹസ്രാദിത്യതേജസേ

21. നമോന്തേപ്രണവാദ്യോയം കിരീടമനുരീരിതഃ
ഏവംന്യാസം തനൌകൃത്വാധ്യായേന്നാരായണം പരം

**സംസ്കൃതഭാഷ്യം**

കിരീടമന്ത്രമുദ്ധരതി ബ്രൂയാദിതി.ഹാരമിത്യാദൌ ശബ്ദകർമ്മണി ദ്വിതീയാ. മന്ത്രേ തു സംബുദ്ധ്യന്താനി സർവ്വാണി. കുണ്ഡലമിതി കുണ്ഡലാലംകൃതേതി മന്ത്രഭാഗഃ തഥാപി പത്മപാദാചാര്യാഃ മന്ത്രവിന്മകരാന്തേ കുണ്ഡലമിതി മകരകുണ്ഡലാലംകൃത ഇതി പദാദ്ധ്യാഹാരഃസൂചിതഃഇതി. മന്ത്രതന്ത്രപ്രകാശേ പിഃ- താരാകിരീടകേയൂരഹാരാന്തേ മകരം പദം കുണ്ഡലാലംകൃതേത്യന്തേ ചക്രശംഖഗദാപത്മം ഇതി.ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വന്ദ്വമിതി സ്വരൂപം.ന തു ജ്യോതിഃപദസ്യ ദ്വിരുക്തി- തഥാ ചാചാര്യാഃ ശ്രീ ഭൂമിസഹിതസ്വാത്മജ്യോതിർദ്വയപദം വദേത് ഇതി.

**മലയാളം ഭാഷ്യം**

പിന്നീട് കിരീടമന്ത്രത്താൽ വ്യാപകം ന്യസിക്കുന്നു.കിരീടം,കേയൂരം,ഹാരം, മകരകുണ്ഡലങ്ങൾ,ശംഖ,ചക്ര,ഗദാ,പത്മങ്ങൾ ധരിച്ച കൈകൾ,പീതാം ബരം, ശ്രീവത്സാങ്കിതമായ വക്ഷസ്സ്, അതിനുള്ളിൽ സ്ഥൂലശബ്ദം പറയ പ്പെടുന്നു.ശ്രീഭൂമിസഹിതമായ സ്വാത്മജ്യോതിർദ്വയം ദീപ്തികരമായ 1000 സൂര്യതേജസ്സോടെ നമോ എന്ന് അവസാനവും ഓം എന്ന് ആദ്യവും ചേർത്ത് കിരീടമന്ത്രം.ഇപ്രകാരം ശരീരന്യാസം ചെയ്ത് പരമപുരുഷനായ നാരായണ നെ വ്യാപകമായി ധ്യാനിക്കുന്നു.

മന്ത്രതന്ത്രപ്രകാശം- താരാകിരീടകേയൂരഹാരാന്തത്തില് മകരം എന്ന് പദം. കുണ്ഡലാലംകൃതം എന്നതിന്റെ ശേഷം ചക്രശംഖഗദാപത്മം. എന്ന് ക്രമം പറഞ്ഞിരിക്കുന്നു.ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വയം എന്ന് സ്വരൂപം. ജ്യോതി എന്ന പദത്തിന് ദ്വിരുക്തി ഇല്ല. മൂന്നും ഒന്നായിട്ടാണ് ജ്യോതിസ്സ്. ആചാര്യനും ശ്രീഭൂമിസഹിതസ്വാത്മജ്യോതിർദ്വയപദമെന്ന് ഈ അർത്ഥ ത്തിലാണ് പറയുന്നത്. ഒരേ ജ്യോതിസ്സ്. അതിന്റെ രണ്ട് നാളം ഇരുവശവും

22. ഉദ്യദ്കോടിദിവാകരാഭമനിശം ശംഖം ഗദാം പങ്കജം

ചക്രം ബിഭ്രതമിന്ദിരാവസുമതീസംശോഭിപാർശ്വദ്വയം..
കോടീരാംഗദഹാരകുണ്ഡലധരം പീതാംബരം കൌസ്തുഭോ-
ദ്ദീപ്തം വിശ്വധരം സ്വവക്ഷസിലസച്ഛ്രീവത്സചിഹ്നം ഭജേ

**സംസ്കൃതഭാഷ്യം**

ആയുധധ്യാനം തു ദക്ഷാധോവാമോർദ്ധ്വദക്ഷോർദ്ധ്വവാമാധ്യഃക്രമേണ.
തദുക്തം ഹയഗ്രീവപഞ്ചരാത്രേ-
പങ്കജംദക്ഷിണേയസ്യപാഞ്ചജന്യാതഥോപരി
വാമാധസ്തുഗദായസ്യ ചക്രം ചോർദ്ധ്വം വ്യവസ്ഥിതം
ആദിമൂർത്തിസ്തു ഭേദോയം കേശവേനപ്രകീർത്തിതേഇതികേശവലക്ഷണ മുക്ത്വാ-

അധരോത്തരഭാവേന കൃതമേതത്തു യത്ര വൈ
നാരായണാഖ്യാ വിജ്ഞേയാ സ്ഥാപിതാ ഭുക്തിമുക്തിദാ ഇതി.
മന്ത്രതന്ത്രപ്രകാശേപി-
സവ്യാന്യപാണൌ പ്രഥമേ തു പത്മം വിഭ്രാണമബ്ജം തദനന്തരേ
ആദ്യേ ഗദാവാമകരേഥ ചക്രംവിരാജയന്താ ഭുവനാനി ഭാസാ ഇതി
ധ്യാനവിശേഷാശ്ച തത്രൈവ-
വാമേവിചിന്ത്യാ കമലായതാക്ഷീ ഹേമാഭവർണ്ണാ കമലാ ച ദേവീ
വിഭൂതികാമേന സുരത്നഹാരാ പ്രേമ്ണാ സൃജന്തീ നയനേ ഹരൌ യാ
തദാദേവം സുവർണ്ണാഭം ചിന്തയേദ്രത്നഭൂഷിതം
ക്ഷേത്രധാന്യസുവർണ്ണാനാം പ്രാപ്തയേ ധരണീം സ്മരേത്
ദേവീം ദൂർവ്വാദലശ്യാമാം ദധാനാം ശാലിമഞ്ജരീം
ചിന്തയേദ് ഭാരതീം ദേവീം വീണാപുസ്തകധാരിണീം
ദക്ഷിണേ ദേവദേവസ്യ പൂർണ്ണചന്ദ്രനിഭാനനാം
ക്ഷീരാബ്ധിഫേനപുഞ്ജാഭേ വസാനാം ശ്വേതവാസസീ
ഭാരത്യാസഹിതം വിഷ്ണും ധ്യായേ ദേവം പരാത്പരം
വേദവേദാർത്ഥസംവേദീ ജായതേ സർവ്വവിത്തമഃ ഇതി. നാരായണീയേതു-
പ്രണവദ്വയമദ്ധ്യസ്ഥോ നമോന്തശ്ച സബീജകഃ
നിർബീജോമോക്ഷകൃൻമന്ത്രീ യഥോക്തപ്രണവാദികാഃ ഇതി.അത്ര
ധ്യാനാനന്തരം ശ്രീവത്സകൌസ്തുഭവനമാലായുധമുദ്രാഃ പ്രദർശയേത്.
തല്ലക്ഷണാനി തു-
ശ്രീവത്സം-അന്യോന്യപൃഷ്ഠകരയോർമദ്ധ്യമാനാമികാംഗുലി
അംഗുഷ്ഠേന തു ബധ്നീയാത് കനിഷ്ഠാമൂലസംശ്രിതേ
തർജ്ജന്യൌകാരയേദേഷാമുദ്രാശ്രീവത്സസംജ്ഞികാ
കൌസ്തുഭം- അനാമാപൃഷ്ഠസംലഗ്നാ ദക്ഷിണസ്യ കനിഷ്ഠികാ
കനിഷ്ഠികാന്യാ ബധ്നീയാദനാമാദക്ഷതർജ്ജനീം
ഗൃഹീത്വാദക്ഷിണാംഗുഷ്ഠമദ്ധ്യമാനാമികാത്രയം
ഉച്ഛ്രയിത്വാ തത്ര വാമേ തർജ്ജനീമദ്ധ്യമേ ന്യസേത്
ദക്ഷിണേ മണിബന്ധേ ച വാമാംഗുഷ്ഠം തു യോജയേത്

മുദ്രേയം കൌസ്തുഭസ്യോക്താ ദർശനീയാ പ്രയത്നതഃ
വനമാലഃ- സ്പൃശേത്ക്കണ്ഠാദിപാദാന്തം തർജ്ജന്യാഗംഷ്ഠനിഷ്ഠയാ
കരദ്വയേന മാലാവൻമുദ്രേയം വനമാലികാ ഇതി .ആയുധമുദ്രാലക്ഷണം തത്ര തത്ര പൂർവ്വമേവോക്തം

**മലയാളം ഭാഷ്യം**

ധ്യാനം

കോടി സൂര്യന്മാർ ഒന്നിച്ചുദിച്ച പ്രകാശം,ശംഖം,ഗദ,പത്മം,ചക്രം ധരിച്ച ചതുർഭുജം,പാർശ്വങ്ങളില് ഇന്ദിരയും വസുമതിയും .
കോടീരം,അംഗദം,ഹാരം,കുണ്ഡലം,പീതാംബരം,കൌസ്തുഭം,ഇവകളാൽ ദീപ്തമായ രൂപം. വ്ശ്വത്തെ ധരിക്കുന്ന സ്വവക്ഷസ്സിൽ ലസിക്കുന്ന ശ്രീവത്സ ചിഹ്നം. ഇവയോടുകൂടി ധ്യാനിക്കുന്നു.ആയുധധ്യാനം വലത്ത് താഴെ മുതൽ ഇടത്ത് മുകളിൽവരെ ,വലത്ത് മുകളിൽ മുതല് ഇടത്ത് താഴെവരെ.
ഹയശീർഷപഞ്ചരാത്രം- താമര വലത്ത്, പാഞ്ചജന്യം അതിനുമുകളിലെ കയ്യിൽ .ഇടത്തുതാഴെ ഗദ, അതിനുമുകളിൽ ചക്രം. ഇപ്രകാരമുള്ള ആദിമൂർത്തിഭേദമാണ് കേശവൻ.ആദികേശവപ്പെരുമാൾ. ഇതിനെത്തന്നെ താഴെ,മുകളിലെന്ന ഭാവം മാറ്റിയത് ഭുക്തിമുക്തിദമായ നാരായണരൂപം.
മന്ത്രതന്ത്രപ്രകാശം- വലത്ത് പത്മം,ശംഖ്, ഇടത്ത് ഗദ,ചക്രം.
ധ്യാനവിശേഷം-

ഇടത്തുഭാഗത്ത് കമലായതാക്ഷിയും ഹേമവർണ്ണയുമായ കമല. സുരത്നഹാരങ്ങൾ പ്രേമപൂർവ്വം ഹരിയെ കടാക്ഷിക്കുന്ന നയനങ്ങളിൽനിന്ന് സ്രവിപ്പിച്ചുകൊണ്ട് ഹരിയുടെ വിഭൂതികളെ കാമിക്കുന്നവളായി ദേവീധ്യാനം. സുവർണ്ണാഭമായി ,രത്നഭൂഷിതമായി, വിഷ്ണുവെ വിഷ്ണുപത്നിയോടെ ധ്യാനിച്ചാൽ ക്ഷേത്രം,ധാന്യം,സുവർണ്ണം ഇവ ലഭിക്കുന്നു. ഭൂമിയെ ദൂർവ്വാദലശ്യാമളയായി ശാലിമഞ്ജരി (നെൽക്കതിർക്കുല) കയ്യിലെടുത്തും ഭാരതിയെ വീണാപുസ്തക ധാരിണിയായും ധ്യാനിക്കുന്നു.പൂർണ്ണചന്ദ്രനിഭാനനയായി ,പാൽക്കടലിലെ നുരയുടെ വർണ്ണമുള്ള വെളുത്ത പട്ടുടുത്തവളായ ഭാരതീദേവിയോടുകൂടി

വിഷ്ണുവെ ധ്യാനിച്ചാൽ പരാത്പരമായ വേദവേദാർത്ഥങ്ങള് അറിഞ്ഞ് സർവ്വജ്ഞനായും സർവ്വവിത്തമനായും ഭവിക്കും.നാരായണീയത്തിൽ പ്രണവദ്വയങ്ങൾക്കു മദ്ധ്യത്തില് അവസാനം നമോ എന്ന ശബ്ദത്തോടുകൂടി, സബീജകം (ബീജാക്ഷരങ്ങളോടെ) ആയും നിർബീജകമായും ധ്യാനിച്ചാല് ഭുക്തിയും മുക്തിയും ലഭിക്കും. ധ്യാനാനന്തരം ശ്രീവത്സകൌസ്തുഭവനമാലായുധ മുദ്രകൾ കാട്ടണം. അവയുടെ ലക്ഷണം ഇനി പറയുന്നു.

ശ്രീവത്സമുദ്രഃ- രണ്ടുകരം അന്യോന്യം പിൻതിരിച്ചുപിടിച്ച് ,നടുവിരൽ, മോതിര വിരല്,ഇവയെ തള്ളവിരൽകൊണ്ട് ബന്ധിക്കുക.ചെറുവിരലിന്റെ മൂലത്തിൽ ചൂണ്ടുവിരൽ തൊടുക. മൂന്നുദളമുള്ള ശ്രീവത്സമുദ്ര കിട്ടും.

കൌസ്തുഭമുദ്രഃ- മോതിരവിരലിന്റെ പിന്നില് വലത്തുകയ്യിന്റെ ചെറുവിരല് ചേർത്തുപിടിക്കുക. വലത്തുവശത്തെ ചെറുവിരല് മോതിരവിരല് ചൂണ്ടുവിര ൽഇവയോടു ബന്ധിക്കുക. ഈ മൂന്നു വിരലിനെ വലത്തുതള്ളവിരലും നടുവി രലും കൊണ്ടുപിടിച്ച് അതിനെ ഇടത്തുകയ്യിലെ ചൂണ്ടുവിരൽ,മദ്ധ്യമ ഇവയിൽ ന്യസിക്കുക. വലത്ത് മണിബന്ധത്തിൽ ഇടത്തുതള്ളവിരല് യോജിപ്പിക്കുക.

വനമാലാമുദ്രഃ- ചൂണ്ടുവിരലും തള്ളവിരലും (ഇരുകൈകളുടേയും)കൂട്ടിപിടിച്ച് കണ്ഠം മുതൽ പാദാന്തം വരെ സ്പർശിക്കുന്നത് വനമാലികാമുദ്ര.

23. വികാരലക്ഷം പ്രജപേൻ മനുമേനം സമാഹിതഃ
തദ്ദശാംശം സരസിജൈർജ്ജുഹുയാൻമധുരാപ്ലുതൈഃ

24. പീഠേ സമ്പൂജ്യയേദ്ദേവം വിമലാദിസമന്വിതേ
വിമലോത്കർഷിണീജ്ഞാനാക്രിയായോഗാ തതഃപരം

25. ബ്രഹ്മീസത്യാ തഥേശാനാനുഗ്രഹാ നവമീ തഥാ
നമോ ഭഗവതേ ബ്രൂയാദ്വിഷ്ണവേ ച പദം വദേത്

26. സർവ്വഭൂതാത്മനേ വാസുദേവായേതിവദേത്തതഃ
സർവ്വാത്മസംയോഗപദാദ്യോഗപത്മപദം പുനഃ

27. പീഠാത്മനേ ഹൃദന്തോയം മന്ത്രസ്താരാദിരീരിതഃ
ദത്വാനേനാസനം മന്ത്രീ മൂർത്തിം മൂലേന കല്പയേത്

**സംസ്കൃതഭാഷ്യം**

വികാരലക്ഷം ഷോഡശലക്ഷം. ദത്വാനേനാസനം മന്ത്രീത്യനേനൈ
തദുക്തം .ആത്മപൂജായാമാസനം ദത്വാ ആസനാദിഗന്ധാന്തം കൃത്വാ
കിരീടമന്ത്രേണ പുഷ്പാഞ്ജലിപഞ്ചകം ദധ്യാദിതി. തദുക്തമാചാര്യൈഃ-
വിധിവത് കിരീടമന്ത്രേണ കുര്യാത് പുഷ്പാഞ്ജലിമപി ഇതി.

**മലയാളംഭാഷ്യം**

16ലക്ഷം ജപം. അതിന്റെ ദശാംശം താമരപ്പൂവും തിരുമധുരവും ആഹുതി.
പീഠത്തിൽ വിമലാദികളോട്ടുകൂടി പൂജ. വിമല,ഉത്കർഷിണി,ജ്ഞാന, ക്രിയ,
യോഗ,ബ്രാഹ്മി, സത്യ,ഈശാന,അനുഗ്രഹ – ഇവരാണ് നവശക്തി അഥ
വാ പീഠശക്തികൾ.നമോ ഭഗവതേ വിഷ്ണവേ എന്ന് ഉച്ചരിക്കണം. പിന്നീട്
സർവ്വഭൂതാത്മനേ വാസുദേവായ . സർവ്വാത്മസംയോഗപദത്താല്
യോഗപത്മപദം. പീഠാത്മനേ എന്ന് ഹൃദയത്തിൽ താരത്തോടുകൂടി മന്ത്രം
ചൊല്ലി ആസനം നൽകുന്നു. മൂലമന്ത്രത്താൽ മൂർത്തികല്പന ചെയ്യുന്നു.
ആത്മപൂജയാലാണ് ദേവതക്ക് ആസനം നൽകുന്നത്. തന്നിൽത്തന്നെ
യാണ് ,സ്വഹൃദയത്തിലാണ് ദേവതാപീഠം.ആസനദാനം മുതൽ ഗന്ധാ
ന്തം വരെ ചെയ്ത് കിരീടമന്ത്രത്താല് പഞ്ചപുഷ്പാഞ്ജലി ചെയ്യുന്നു. ആചാര്യ
ൻ വിധിപോലെ കിരീടമന്ത്രത്തോടെ പുഷ്പാഞ്ജലി ചെയ്യുക എന്ന് പറഞ്ഞി
രിക്കുന്നു.

28. ആവാഹ്യേ പൂജയേദ്ദേവം സുഗന്ധികുസുമാദിഭിഃ
അംഗാനഭ്യർച്ച്യ മന്ത്രാർണ്ണാൻകേസരേഷു സമർച്ചയേത്

**സംസ്കൃതഭാഷ്യം**

ആദിശബ്ദേന ധൂപദീപനൈവേദ്യാദി. അംഗാനീതികർണ്ണികാന്തശ്ചതുർത്ഥ
പടലോക്തപ്രകാരേണാംഗാനി സംപൂജ്യാഗ്രാദി കേസരേഷു ക്രമാദഷ്ടാംഗ
ഭൂതാൻ മന്ത്രാർണ്ണാനർച്ചയേത്. ഓം നമഃനം നമഃ ഇത്യാദി പ്രയോഗഃ
ബീജൈഃപൂജാസ്യാദിഭക്ത്യാവിയുക്തൈഃ ഇത്യുക്തൈഃ അത്രാംഗപൂജാവത്
പൂജാ നകാര്യാ.പൂജായാമിതി വിശേഷജ്ഞ ഇത്യർത്ഥഃ ഇതി പത്മപാദാചാ
ര്യൈരുക്തത്വാത്.അത ഏവാത്ര മന്ത്രാർണ്ണാന്നിത്യുക്തം നാഷ്ടാംഗമിതി
.മന്ത്രാർണ്ണധ്യാനമുക്തം മഹാകപിലപഞ്ചരാത്രേ-

ഓങ്കാരം തു സദാ ധ്യേയം ജ്യോതിർമാലാസമാകുലം
നകാരം മേഘവർണ്ണാഭം മോകാരം ചിന്തയേത്തതഃ
ഭിന്നാഞ്ജനസമാകാരം തൃതീയം ബീജമുത്തമം
രാകാരം ജലവർണ്ണാഭം സമ്യക് സന്ദീപ്തതേജസം
ധൂമ്രവർണ്ണാംസദാദ്ധ്യേയം യകാരം പരമുത്തമം
അനൌപമ്യഗുണാകാരം ണാകാരം ച വിചിന്തയേത്
യകാരംതു തതോ ധ്യേയം പത്മരാഗസമപ്രഭം ഇതി.

**മലയാളംഭാഷ്യം**

ദേവതയെആവാഹിച്ച് സുഗന്ധികുസുമങ്ങളാൽ അംഗങ്ങള് അർച്ചിക്കുക. മന്ത്രവർണ്ണങ്ങളെ കേസരങ്ങളില് അർച്ചിക്കുക. ആദി എന്ന ശബ്ദത്താൽ ധൂപദീപനൈവേദ്യങ്ങളും ഗ്രഹിക്കണം.അംഗങ്ങൾ നാലാംപടലത്തില് പറഞ്ഞപോലെ. കേസരങ്ങളിൽ അഷ്ടാംഗഭൂതമായി മന്ത്രവർണ്ണാർച്ചനം.ഓം നമഃ നം നമഃ ഇത്യാദി പ്രയോഗം. അഷ്ടാംഗന്യാസത്തിന് മൂലബീജമന്ത്രം വേണ്ടതില്ല. അഷ്ടാംഗപൂജ അഷ്ടാംഗന്യാസവിനിയോഗത്തിനാണ്. അത് ഒരു പ്രത്യേകപൂജാവിധിയല്ല എന്ന് പത്മപാദാചാര്യർ. മന്ത്രവർണ്ണങ്ങളുടെ ന്യാസമാണ് അഷ്ടാംഗം.

മഹാകപിലപഞ്ചരാത്രത്തിലെ മന്ത്രാർണ്ണധ്യാനം

ഓം സദാ ധ്യാനിക്കേണ്ടത്. ജ്യോതിർമ്മാല പോലെ
ന മേഘവർണ്ണം
മോ അഞ്ജനവർണ്ണം
നാ ശ്യാമവർണ്ണം ,സൌമ്യരൂപം,സുശോഭനം
രാ ജലവർണ്ണം ,സമ്യക്കായി സന്ദീപ്തമായ തേജസ്സ്
യ ധൂമ്രവർണ്ണം സദാ ധ്യേയം
ണാ ഉപമിക്കാനാവാത്ത ഗുണാകാരം ,പരം,ഉത്തമം
യ പത്മരാഗസമപ്രഭം

29. ദലേഷു വാസുദേവാദ്യാ മൂർത്തിഃശക്തിസമന്വിതാഃ
വാസുദേവം സങ്കർഷണം പ്രദ്യുമ്നമനിരുദ്ധകം

30. ഹിമപീതതമാലേന്ദ്രനീലാഭാഃ പീതവാസസഃ
ശംഖചക്രഗദാംബോജധരാ ഏതേ ചതുർഭുജഃ

31. ശാന്തിം ശ്രിയം സരസ്വത്യാ രതിം കോണദലേഷു താഃ
ശ്വേതകാഞ്ചനഗോദുഗ്ധദൂർവ്വവർണ്ണാഃസുഭൂഷിതാഃ

**സംസ്കൃതഭാഷ്യം**

ദലേഷിതി ദലമദ്ധ്യേഷു ഇദം സാമാന്യവചനം .അഗ്രേ കോണദലേഷു താ ഇത്യുക്തേഃ മൂർത്തീനാമന്യാദി ചതുർദിശലമദ്ധ്യേ പൂജേതി ജ്ഞേയം. ആസാം ധ്യാനം മൂലമന്ത്രദേവതാവത് ജ്ഞേയം. ഏവമഗ്നിമന്ത്രേപി. കോണദലേഷിതി. ആഗ്നേയാദികോണദലമദ്ധ്യേ. തഥാ വഹ്ന്യാദയഃ കോണാ വിദിക് വാചകയോഗതഃ ഇത്യുക്തേഃ

**മലയാളം ഭാഷ്യം**

ദലങ്ങളിൽശക്തിസമന്വിതരായി വാസുദേവമൂർത്തികളെ ധ്യാനിക്കുന്നു, വാസുദേവൻ,സങ്കർഷണൻ,പ്രദ്യുമ്നൻ, അനിരുദ്ധൻ. വാസുദേവന് ഹിമവർണ്ണം, സങ്കർഷണന് പീതവർണ്ണം, പ്രദ്യുമ്നന് തമാലവർണ്ണം, അനിരുദ്ധന് ഇന്ദ്രനീലനിറം. എല്ലാവരും മഞ്ഞപ്പട്ടുടുത്തവർ, ശംഖം,ചക്രം, ഗദ,പത്മം ധരിച്ച ചതുര്ഭുജർ. കോണദലങ്ങളിൽ ശാന്തി,ശ്രീ,സരസ്വതി,രതി, (ക്രമത്തിൽ, ശ്വേത,സ്വർണ്ണ,പശുവിൻപാൽപോലെ വെളുപ്പ്, ദൂർവ്വാനിറം), എല്ലാവരും സുഭൂഷിതകൾ. അഗ്നി മുതലായി നാലു ദിശലമദ്ധ്യത്തിൽ ദേവീമൂർത്തീ പൂജ. മൂലമന്ത്രത്തോടുകൂടിയാണ് മൂർത്തിധ്യാനം.

32. ഹേതീനർച്ചേദ്ദലാഗ്രേഷു ശംഖം ചക്രം ഗദാംബുജേ
കൌസ്തുഭം മുസലം ഖഡ്ഗം വനമാലാം യഥാക്രമം

33. രക്താശ്വപീതകനകശ്യാമകൃഷ്ണാസിപാണ്ഡുരാൻ
ബഹിരഗ്രേസമഭ്യർച്ചേത് ഗരുഡം കുങ്കുമപ്രഭം

34. മുക്താമാണിക്യസങ്കാശൌ ദക്ഷിണോത്തരതോ നിധീ
ധ്വജം വരുണാദിഗ്ഭാഗേ ശ്യാമലം പൂജയേത്തതഃ

35. അരുണം വിഘ്നമാഗ്നേയേ ശ്യാമമാര്യം നിശാചരേ
ശ്യാമാം ദുർഗ്ഗാം വായുകോണേ സേനാന്യം പീതമീശ്വരേ

36. ഇന്ദ്രാദീൻ പൂജയേത് പശ്ചാദ്വജ്രാദ്യായുധസംയുതാന്
ഇതിസംപൂജയേദ്വിഷ്ണും പ്രോക്തൈരാവരണൈഃസഹ

**സംസ്കൃതഭാഷ്യം**

ധർമ്മാർത്ഥകാമാൻലബ്ധ്വാന്തേ വിഷ്ണോഃസായൂജ്യമാപ്നുയാത്
ഹേതീനീതി വക്ഷ്യമാണാന്യായുധാനി.ഹേതിശബ്ദഃ പുംലിംഗോപ്യസ്തി.
യഥാക്രമമിത്യുത്തരത്ര സംബദ്ധ്യതേ. ബഹിരിതി. അഷ്ടദലത് ബഹിഃ
ചതുരശ്രാന്ത ഇത്യർത്ഥഃ നിധീ ശംഖപത്മൌ വരുണാ ദിക്ഭാഗേ.ദേവതാ
പൃഷ്ഠദേശേ. നാരായണീയേതു-
ആദ്യാവൃതൈർബഹിസ്താർക്ഷ്യം ദേവസ്യ പുരതോർച്ചയേത് ഇതി.
ധർമ്മാർത്ഥകാമേന. അർത്ഥം ശ്രീബീജാദിത്വം ജ്ഞേയം. തദുക്തം
മന്ത്രരത്നപ്രകാശേ-ശ്രീബീജേനയുതം മന്ത്രം തത്കാമസ്തന്മനാ ജപേത്.
കാമനായാമപി വിശേഷ-
നാരസിംഹമിവാപ്മാനം ദേവം ധ്യാത്വാതിഭൈരവം
മന്ത്രേണസ്പർശയേഛസ്ത്രം നാവിജിത്യനിവർത്തതേ
നാരസിംഹേനബീജേന മന്ത്രം യോജ്യ തദാ ജപേത്
ശതമഷ്ടോത്തരം ജപ്ത്വം വാമഹസ്താഭിമന്ത്രിതാഃ
പുനഃപുനരപഃസിഞ്ചേത് സർപ്പദ്രഷ്ടോപി ജീവതി
ഗാരുഡേന തദായുക്തം പഞ്ചാർണ്ണേന തദാജപേത്
നിർവ്വിഷീകരണേ ധ്യായേദ് വിഷ്ണും ഗരുഡവാഹനം
അശോകഫലകേയക്ഷീമാലിഖ്യാശോകസംഹതൌ
അശോകപുഷ്പൈരാരാധ്യ ഭഗവന്തം തദഗ്രതഃ
ജുഹുയാതാനി പുഷ്പാണി ത്രിസന്ധ്യം സപ്തരാത്രകം
പ്രത്യക്ഷാജായതേ യക്ഷീവരമിഷ്ടം പ്രയശ്ചതി
ഗാണപത്യസമായുക്തം ജപേല്ലക്ഷം പയോവ്രതഃ
മഹാഗണപതിംദേവം പ്രത്യക്ഷമിഹ പശ്യതി
ഭാരതീബീജസംയുക്തം ഷാണ്മാസികജപാശ്ചതാം ഇതി. തഥാ-
യോ ജപേത് പ്രണവം പൂർവ്വം മന്ത്രേ ത്രൈവർണ്ണികഃപുമാന്,
യോഷിതശ്ച തഥാ ശൂദ്രാ ജപേയുഃപ്രണവം വിനാ

ആദാവഷ്ടാക്ഷരസ്യ സ്യാത്  പ്രണവഃസർവ്വകാമികഃ
ആദാവന്തേ യദാഹ്യേഷ ജ്ഞാനവൃദ്ധിസ്തദാ ഭവേദ്
ആദിതഃ സഹിതാം കുര്യാദന്തതസ്ത ന സംഹിതാം ഇതി.
കല്പോക്തം യന്ത്രമുച്യതേ-
അഷ്ടപത്രം ച ഷഡ്കോണം രവിസംഖ്യദലാംബുജം
ദന്തപത്രം ച തദ്ബാഹ്യേ വൃത്തം ഭൂമിപുരം ശുഭം
സമാദ്ധ്യം കർണ്ണികായാം തു ലിഖേദാദ്യസ്വരം    സുധീഃ
അഷ്ടപത്രേഷു മൂലാർണ്ണാൻപത്രാഗ്രേ ശ്രീകരം ലിഖേത്
ഷഡ്കോണേചക്രമന്ത്രാർണ്ണാൻസൂര്യാരേദ്വാദശാർണ്ണകം
ദന്തപത്രേ മന്ത്രരാജം വൃത്തേ നൃഹരിബീജകം
ഷണ്മന്ത്രെ രവിസംയുക്തം സാക്ഷാദ്വിഷ്ണോശ്ചമന്ദിരം
ആബാഹ്യമന്ത്രൈരാരാധ്യസൂത്രൈർബദ്ധ്വാ ദൃഢംവഹൻ,
സർവ്വദാവശ്യവർദ്ധന്തേ ധനാരോഗ്യാർത്ഥസമ്പദഃ
സായൂജ്യം സാർഷ്ടിസാലോക്യം സാരൂപ്യം വാഥവാഞ്ചരിതം ഇതി

**മലയാളം ഭാഷ്യം**

ആയുധധ്യാനം ഹേതി എന്നതുകൊണ്ട് പുല്ലിംഗരൂപമായി പറയുന്നു. ദലാഗ്രങ്ങളിൽയഥാ ക്രമം ശംഖ്,ചക്രം,ഗദ,താമര,മുസലം,ഖഡ്ഗം, കൌസ്തുഭവും വനമാലയും ധരിച്ച്, പുരുഷരൂപം. ഇവരുടെ നിറം ചുവപ്പ്, അഛം,പീതം, സ്വർണ്ണം,ശ്യാമം,കൃഷ്ണം,അസിതം,പാണ്ഡുരം. പുറത്ത് അഗ്രത്തിൽ കുങ്കുമപ്രഭമായി   ഗരുഡനെ അർച്ചിക്കുക. തെക്കും വടക്കും മുത്ത്.മാണിക്യം, ഇവയുടെ പ്രഭയുള്ള നിധികളെ പൂജിക്കുക. വരുണദിക്കിൽ(പടിഞ്ഞാറ്)ധ്വജം ശ്യാമളവര്ണ്ണമായി പൂജിക്കുക. ആഗ്നേയത്തിൽ അരുണനിറമുള്ള വിഘ്നേശൻ,നിശാചരകോണിൽ ശ്യാമവർണ്ണമുള്ള ആര്യൻ,വായുകോണിൽ ശ്യാമയായ ദുർഗ്ഗ, ഈശാനകോണിൽ മഞ്ഞനിറമുള്ള സേനാനി. ഇന്ദ്രാദിലോകപാലർ അവരുടെ ആയുധങ്ങള് പുറത്ത്. ഇപ്രകാരം എല്ലാ ആവരണദേവതകളോട്ടും കൂടി വിഷ്ണുപൂജ ചെയ്താൽ ധർമ്മം ,അർത്ഥം,കാമം, മോക്ഷം (വിഷ്ണുസായൂജ്യം) എന്ന് ചതുർത്ഥപുരുഷാർത്ഥങ്ങളും ലഭിക്കും.  നിധികൾഃ- ശംഖനിധി,പത്മനിധി,എന്നിവ പശ്ചിമതീരത്ത് വാരുണദിക്കിലാണ് പൂജിക്ക

പ്പെടുന്നത്.	ഇത് ദേവതയുടെ പൃഷ്ഠഭാഗത്താണ്. ആദ്യവൃത്തത്തിന്റെ പുറത്താണ് ഗരുഡൻ പൂജിക്കപ്പെടുന്നത്. ധർമ്മം,കാമം,അർത്ഥം എന്ന് 3 പുരുഷാർത്ഥം ശ്രീബീജത്താലറിയണം. മന്ത്രരത്നപ്രകാശത്തിൽ ശ്രീബീജ ത്തോടുകൂടിയ മന്ത്രം ധർമ്മാർത്ഥകാമങ്ങളെ മോഹിക്കുന്നവര് മനസാ ജപിക്കണമെന്ന് പറയുന്നു. ഇത് കാമനയിലും വിശേഷമായി പറയുന്നുണ്ട്. സ്വാത്മാവിനെ നാരസിംഹമെന്ന് ഭൈരവമന്ത്രത്തോടെ ധ്യാനിച്ച് സ്പർശി ച്ച് അസ്ത്രം പ്രയോഗിക്കുന്നു. നാരസിംഹബീജത്താൽ മന്ത്രം യോജിപ്പിച്ച് അഷ്ടോത്തരശതം ജപിച്ച് ഇടത്തുകയ്യാല് മന്ത്രിതജലം തളിച്ചാല് സർപ്പ വിഷം തീണ്ടിയവർപോലും ജീവിക്കും. ഗാരുഡബീജത്തോടു കൂടി പഞ്ചാർണ്ണ മന്ത്രം ജപിച്ച് ഗരുഡവാഹനനായി വിഷ്ണുവിനെ ധ്യാനിച്ചാൽ സർവ്വവിഷ വും നീങ്ങുന്നു.അശോകപ്പലകമേൽ യക്ഷീരൂപം വരച്ച് അശോകസംഹത മായി അശോകപുഷ്പത്താൽ പലകയുടെ അഗ്രത്തില് ഭഗവാനെ ആരാ ധിച്ച് ഏഴുരാത്രി(ഏഴുദിനം)ത്രിസന്ധ്യകളിൽ പുഷ്പാർച്ചന ചെയ്താല് യക്ഷി പ്രത്യക്ഷമായി ഇഷ്ടവരദാനം തരും. (യക്ഷി പത്മാവതിയക്ഷി അഥവാ സരസ്വതി. . ജൈനരും ഈ ദേവതയെ ധ്യാനിക്കുന്നു.)

ഗാണാപത്യബീജത്തോടെ,പാലുമാത്രം കുടിച്ച്, ലക്ഷം പ്രാവശ്യം ജപിക്കുന്ന പക്ഷം മഹാഗണപതി പ്രത്യക്ഷമാകും. ഭാരതീബീജത്തോടെ ജപിച്ചാൽ 6 മാസം കൊണ്ട് ഭാരതി(വാമി)സർവ്വവാഗ്സിദ്ധിയും തരും. ത്രൈവർണ്ണികമാ യ പ്രണവം ആദ്യം ജപിച്ച് ധ്യാനിക്കുന്ന പുരുഷനും , പ്രണവംകൂടാതെ ജപി ച്ചാലും കൂടി സ്ത്രീയ്ക്കും  ശൂദ്രനും അഷ്ടാക്ഷരമന്ത്രം സർവ്വകാമികയാണ്. പ്രണവ ത്തോടെ ജപിച്ചവർക്കെല്ലാം (സ്ത്രീപുരുഷ,ബ്രാഹ്മണശൂദ്രഭേദമില്ലാതെ) ജ്ഞാന വൃദ്ധി സംഭവിക്കുന്നതാണ്.

കല്പോക്തമായ യന്ത്രം- അഷ്ടദലപത്മം,ഷഡ്കോണം,12 ദലമുള്ള ദ്വാദശ ദലപത്മം ദന്തപത്രം. പുറത്ത് വൃത്തം. പിന്നെ ഭൂപുരം. കർണ്ണികയില് ആദ്യസ്വ രമെഴുതുക. അഷ്ടപത്രങ്ങളിൽ മൂലവർണ്ണങ്ങൾ. ദ്വാദശദലപത്മത്തിൽ ദ്വാദശ മന്ത്രാക്ഷരങ്ങൾ. ദന്തപത്രത്തിൽ മന്ത്രരാജം, വൃത്തത്തിൽ നൃഹരി ബീജം. രവി യോടു ചേർന്ന ഈ ആറു മന്ത്രങ്ങൾ, സാക്ഷാത് വിഷ്ണുവിന്റെ മന്ദിരമാണ്. ആബാഹ്യമായി (അകത്തും പുറത്തും നിറഞ്ഞ്)മന്ത്രത്താൽ ആരാധിച്ച് ,സൂത്ര

ത്താൽ ശരീരത്തില് ദൃഢമായി ബന്ധിക്കുക.വശ്യം,ധനം, ആരോഗ്യം, അർത്ഥ സമ്പദങ്ങൾ,സായൂജ്യം,സാർഷ്ടി,സാലോക്യം,സാരൂപ്യം,സർവ്വവാഞ്ഛിതവും സാധിച്ച് സർവ്വദാ സമൃദ്ധി സംഭവിക്കുന്നതാണ്.

37. പ്രണവോ ഹൃദ്ഭഗവതേ വാസുദേവായ കീർത്തിതഃ
പ്രധാനോ വൈഷ്ണവേ തന്ത്രേ മന്ത്രോയം ദ്വാദശാക്ഷരഃ

38. ഋഷിഃപ്രജാപതിശ്ഛന്ദോ ഗായത്രീ പരികർത്തിതം
ദേവതാസ്യമനോഃപ്രോക്താ വാസുദേവോ മനീഷിഭിഃ

39. താരേണഹൃദയം പ്രോക്തം നമസാ ശിര ഈരിതം
ചതുർവർണ്ണൈഃശികാ പ്രോക്താ പഞ്ചാർണ്ണൈഃ കവചം മതം
സമസ്തേനഭവേദസ്ത്രമംഗകല്പനമീരിതം

**സംസ്കൃതഭാഷ്യം**

ദ്വാദശാക്ഷരവാസുദേവമന്ത്രമാഹ പ്രണവ ഇതി. ഹൃന്നമഃഅത്രാപി ഭഗവതേ പരതഃപൂർവ്വവത് സന്ധിഃതദുക്തം മന്ത്രതന്ത്രപ്രകാശേ-
അന്ത്യൌ യൌ പഞ്ചമേ ഷഷ്ഠേ വക്തവ്യൌ ക്രമതസ്തുതൌ
ദ്വിതീയോമിത്രസംയുക്തസ്തസ്മാംഗ്ഭഗവതേ പദം
സാനന്തം വരുണം ബീജം ജീവഃസ്യാഛിവസംയുതഃ
പഞ്ചമസ്ഥോ ഭഗീരാമോ വാ യാന്തേ ദ്വാദശാർണ്ണകഃ
സ്ത്രീശൂദ്രയോർവ്വിതാരോയം സതാരോയം ദ്വിജന്മനാം ഇതി.
അന്ത്യൌ പഞ്ചമേ വർഗ്ഗേ അന്ത്യോ നഃ ഷഷ്ഠേ വർഗ്ഗേ അന്തോ മഃ സ മിശ്രസംയുക്തഃഓയുക്തഃ വാരുണം ബീജം വാ. സാനന്തം ആയുതം തേന വാ. ജീവഃസഃശിവാഃഉ തേന യുതഃപഞ്ചമവർഗ്ഗസ്തസ്യ നാമസ്തൃതീയോ ദഃ സ ഭർഗ്ഗോ പ്രകാരയുതഃസ്പഷ്ടമന്യത് .ഓം ബീജം നമഃ ശക്തിഃ തദുക്തം ബീജം താരഃശക്തിർനമ ഇതി. അംഗക്ലൃപ്തിരുദീരിതേത്യനേന ദ്വാദശാംഗമപി കർത്തവ്യമിത്യുക്തം.തദ്യഥാ. ഓം ഹൃദയായ നമ ഇത്യാദി. പഞ്ചാംഗന്യാസ സ്ഥാനേഷു പഞ്ചാംഗവദേവ വിന്യസ്യ നേത്രയോർനേത്രാഭ്യാം വൌഷഡിതി വിന്യസ്യ തേ ജഠരായ നമ ഇത്യാദി ഷഡ്സു സ്ഥാനേഷു ന്യസേത് .തദുക്തം- ഹൃദാദിനേത്രജഠരപൃഷ്ഠബാഹൂരുജാനുഷു

സപാദേഷ്യ മനോരർണ്ണൈര് നമോന്തൈർദ്വാദശാംഗകം ഇതി.
പത്മപാദാചാര്യസ്ത്വ
പുരുഷസത്യാച്യുതവാസുദേവസങ്കർഷണപ്രദ്യുമ്നാനിരുദ്ധനാരായണബ്രഹ്മ
വിഷ്ണുനരസിംഹവാരാഹമൂർത്തീനാം ദ്വാദശാംഗേ യോഗമാഹുഃ അന്യത്രാപി
–ആദൌ പുരുഷഃസത്യാച്യുതൌപുനർവാസുദേവസങ്കർഷണപൂർവ്വാഃസ്യു
നാരായണയുഗ്ബ്രഹ്മാ വിഷ്ണുനൃസിംഹൌ തഥാ വരാഹശ്ച ഇതി.

**മലയാളം ഭാഷ്യം**

ദ്വാദശാക്ഷരവാസുദേവമന്ത്രം – പ്രണവം ഹൃദയത്തിൽ(ഓം) ഭഗവതേ
വാസുദേവായ എന്ന് കീർത്തിതമായ പ്രധാനമായ ദ്വാദശാക്ഷരമന്ത്ര
ത്തോടെ വൈഷ്ണവതന്ത്രം അനുശാസിക്കുന്നു. ഋഷി പ്രജാപതി. .ഛന്ദസ്സ്
ഗായത്രി. ദേവത വാസുദേവൻ. ഓം (താരം)ഹൃദയം. നമോ ശിരസ്സ്.
ഭഗവതേ എന്ന നാലക്ഷരം ശിഖാ. വാസുദേവായ എന്ന അഞ്ചക്ഷരം
കവചം. ഓം നമോ ഭഗവതേ വാസുദേവായ എന്ന് സമസ്തവും അസ്ത്രം.
ഇപ്രകാരം അംഗന്യാസം.
മന്ത്രതന്ത്രപ്രകാശം- പഞ്ചമവർഗ്ഗം ത. അതിന്റെ അന്ത്യം ന. ഷഷ്ഠവർഗ്ഗം
പവർഗ്ഗം. അതിന്റെ അന്ത്യം മ. നമ. ഇതിലെ രണ്ടാമത്തെ നമ ഓ എന്ന്
ചേർത്ത് മിശ്രസംയുക്തമായി നമോ. ഇതിനോട് ഭഗവതേ പദം.
വാരുണബീജം വ. അത് സാനന്തമായി(ആ അന്തമായി) വാ. ജീവൻ സ.
ശിവൻ ഉ. ശിവസംയുതമായ ജീവൻ സു. പഞ്ചമവർഗ്ഗത്തിന്റെ തൃതീയം ദ.
ഏകാരയുക്തമായി ദേ. വീണ്ടും വാ. അന്ത്യം യ. ഓം ബീജം നമഃശക്തി.
ഓം നമോ ഭഗവതേ വാസുദേവായ ദ്വാദശാക്ഷരം. അംഗന്യാസം ദ്വാദ
ശാംഗന്യാസം. ഓം ഹൃദയായ നമഃ ഇത്യാദി. പഞ്ചാംഗന്യാസ സ്ഥാന
ങ്ങളിൽ പഞ്ചാംഗമായിത്തന്നെ വിന്യസിക്കുക. നേത്രങ്ങളിൽ വൌഷഡ്
എന്ന് വിന്യസിച്ച് തേ ജഠരായ നമ ഇത്യാദി ഷഡംഗന്യാസം. ഹൃത്,
നേത്രം, ജഠരം,പൃഷ്ഠം,ബാഹു,ഊരു,ജാനു,പാദങ്ങൾ ഇവിടങ്ങളിൽ, ദ്വാദ
ശാംഗകന്യാസം. പത്മപാദാചാര്യർഃ- പുരുഷൻ,സത്യൻ,അച്യുതൻ,
വാസുദേവൻ,നരനാരായണന്മാരെന്ന യുഗ്മം,ബ്രഹ്മ,വിഷ്ണു,നൃസിംഹ, വരാ
ഹമെന്ന് മറ്റൊരിടത്ത് പറഞ്ഞിരിക്കുന്നു.

40. മൂർദ്ധ്നിം ഭാലേ ദൃശോരാസ്യേ ഗലേ ദോർഹൃദയാംബുജേ
കുക്ഷൌനാഭൌ ധ്വജേജാനുദ്വയേ പാദദ്വയേ ന്യസേത്

**സംസ്കൃതഭാഷ്യം**

മൂർദ്ധ്നീതി. മൂർദ്ധ്നിം ന്യസേദ് മന്ത്രവർണ്ണാനിതി ശേഷഃഅയം
സൃഷ്ടിന്യാസഃഅത്ര സ്ഥിതിസംഹാരാവപി ജ്ഞേയൌ.യദാഹുഃ-
ഹൃദാദികാന്താവധീമം സ്ഥിതിന്യാസം പ്രചക്ഷ്യതേ
പാദാദാരഭ്യശീർഷാന്തം ന്യാസം സംഹാരമൂചിരേ
സംഹൃതേർദോഷസംഹാരഃസൃഷ്ടേശ്ചസുതപൃഷ്ടയഃ
സ്ഥിതേസ്തുശാന്തിവിന്യാസസ്തസ്മാൻ കാര്യസ്ത്രിധാ ച സഃ ഇതി.
അന്യത്രവ്യവസ്ഥാപ്യുക്താ. യദാഹുഃ-
സ്ഥിതിന്യാസോഗൃഹസ്ഥാനാമുദ്ദിഷ്ടഃസർവ്വസിദ്ധിദഃ
പ്രഥമാശ്രമിണാം ന്യാസഉത്പത്തിഃസമുദാഹൃതഃ
വിരക്തസ്യ ഗൃഹസ്ഥസ്യ സംഹാരോപി വിധീയതേ
സപത്നീകവനസ്ഥാനാം സ്ഥിതിന്യാസോ വിധീയതേ
വിദ്യാർത്ഥിനാമഥൈതേഷാം സൃഷ്ട്യന്തോപി വിശിഷ്യതേ ഇതി. അത്ര
സാമാന്യതോ ന്യസേദിത്യുക്തത്വാദേഷ്വ ദ്വാദശതത്വാന്യപി ന്യസേദ്
തദ്യഥാ .ഓം നമഃ പരായ ജീവാത്മനേ നമഃ മൂർദ്ധ്നീത്യാദി. തത്വാനി തു-
ജീവപ്രാണധിയശ്ചിത്തം ഹൃത്പത്മം സൂര്യമണ്ഡലം
ചന്ദ്രമണ്ഡലമാഗ്നേശ്ച മണ്ഡലം സ്വകലാന്വിതം
വാസുദേവാദയശ്ചേതി തത്വാനി ദ്വാദശാവദൻഇതി.

**മലയാളം ഭാഷ്യം**

മൂർദ്ധാവ്,നെറ്റി, കണ്ണുകള്,ഹൃദയം,കുക്ഷികൾ, നാഭി,ധ്വജം, ,ജാനുദ്വയം, പാദദ്വയങ്ങളിൽ ധ്യാനം. ഇത് സൃഷ്ടിന്യാസം. സ്ഥിതിസംഹാരന്യാസമാണ് ഗൃഹസ്ഥർക്ക് ഉദ്ദിഷ്ട സർവ്വസിദ്ധിപ്രാപ്തിക്ക് വേണ്ടത്. ബ്രഹ്മചര്യാശ്രമകാലത്ത് ഉത്പത്തി ന്യാസം പഠിപ്പിക്കണം. യതികൾ,വാനപ്രസ്ഥർ ഇവർക്ക് സംഹാരന്യാ സമാണ്. വാനപ്രസ്ഥർ പത്നിമാരോടുകൂടിയാണ് ജീവിക്കുന്നതെങ്കിൽ സ്ഥിതിന്യാസം ചെയ്യണം. വിരക്തനായ ഗൃഹസ്ഥന് സംഹാരന്യാസം ചെയ്യാം. വിദ്യാർത്ഥികളെല്ലാം സൃഷ്ടിന്യാസം ചെയ്യണം.

പാദാദികേശം സംഹാരന്യാസം. കേശാദിപാദം സൃഷ്ടിന്യാസം. ഹൃദയം മുതൽ നാഭി വരെ സ്ഥിതിന്യാസം. സൃഷ്ടിന്യാസം സൃഷ്ടിക്കാണ്. (വംശസൃഷ്ടി ഉൾപ്പെടെ) സ്ഥിതിന്യാസം ശാന്തിക്ക്. പ്രശാന്തമായ ജീവിതത്തിന്. സംഹാരന്യാസം മോക്ഷത്തിന്. ദ്വാദശതത്വങ്ങളെയാണ് സാമാന്യമായി ന്യസിക്കുന്നത്. ഓം നമഃപരായ ജീവാത്മനേ നമഃ മൂർദ്ധ്നി ഇത്യാദി. തത്വങ്ങൾ:- ജീവൻ, പ്രാണൻ,ധീ,ചിത്തം, ഹൃത്പത്മം,സൂര്യമണ്ഡലം, ചന്ദ്രമണ്ഡലം,അഗ്നിമണ്ഡലം,സ്വകയാമണ്ഡലം,വാസുദേവൻ,പുരുഷോത്തമൻ. (വാസുദേവാദി).

41. വിഷ്ണും ശാരദചന്ദ്രകോടിസദൃശം ശംഖം രഥാംഗം ഗദാ-
മംഭോജം ദധ്യതം സിതാബ്ജനിലയം കാന്ത്യാ ജഗന്മോഹനം
ആബദ്ധാംഗദഹാരകുണ്ഡലമഹാമൌലിം സ്ഫുരത് കങ്കണം
ശ്രീവത്സാംഗമുദാരകൌസ്തുഭധരം വന്ദേ മുനീന്ദ്രൈഃസ്തുതം.

**സംസ്കൃതഭാഷ്യം**

ആയുധധ്യാനംഊർദ്ധ്വാദിദക്ഷയോശ്ചക്രപത്മേ.ഏവം
വാമയോർഗദാശംഖൌ. തദുക്തം ഹയശീർഷപഞ്ചരാത്രേ-
വാസുദേവംതു കുർവ്വീത ചതുർബാഹും സുരേശ്വരം
ദക്ഷിണോപരിചക്രം തു പത്മഞ്ചാധഃപ്രകല്പയേത്
വാമോപരിഗദാകാര്യാ ശംഖഞ്ചാധഃസുശോഭനം ഇതി.
അത്രധ്യാനാനന്തരം ശ്രീവത്സകൌസ്തുഭവനമാലാഞ്ജലിമുദ്രാഃ പ്രദർശയേത്. അഞ്ജല്യാഞ്ജലിമുദ്രാ സ്യാദ്വാസുദേവാഭിധാ ച സാ ഇതി.

**മലയാളഭാഷ്യം**

കോടിശരശ്ചന്ദ്രന്മാരുടെ പ്രഭയോടെ ശംഖചക്രഗദാപത്മധാരിയായി വെള്ളത്താമരയിൽ,ജഗന്മോഹനമായ കാന്തിയോടെ അംഗദ,കേയൂര, ഹാര,കുണ്ഡല,മഹാമൌലി,കങ്കണാദ്യാഭരണങ്ങളണിഞ്ഞ്, അംഗത്തിൽ ശ്രീവത്സകൌസ്തുഭാദി ധരിച്ച്, മുനീന്ദ്രന്മാരാൽ സ്തുതിക്കപ്പെട്ടവനായി വിഷ്ണുവിനെ വന്ദിക്കുന്നു.ആയുധധ്യാനം വലത്ത് മുകളിൽനിന്ന് താഴേക്ക് ചക്രം,പത്മം.ഇടത്ത് താഴെനിന്ന് മുകളിലേക്ക് ഗദ,ശംഖം (സവ്യം). ഹയശീർഷപഞ്ചരാത്രം ചതുർബാഹുവായി, വലത്ത് മുകളിൽ ചക്രം,താഴെ

പത്മം,ഇടത്തു മുകളിൽ ഗദ, താഴെ ശംഖം ധരിച്ച സുരേശ്വരനായ വാസുദേ
വനെയാണ് സങ്കല്പിക്കുന്നത്.

42. വര്ണ്ണലക്ഷം ജപേൻമന്ത്രം ദീക്ഷിതോ വിജിതേന്ദ്രിയഃ
തത്സഹസ്രംപ്രജ്ജുഹ്രയാത്തിലൈരാജ്യപരിപ്ലുതൈഃ

43. പീഠേ പ്രാഗീരിതേമൂർത്തിം മൂലമന്ത്രേണ കല്പയേത്
പൂജയേദ്വിധിനാനേന വാസുദേവം വിധാനവിത്

44. പ്രഥമാവൃത്തിരംഗൈഃസ്യാത് വാസുദേവാദിഭിഃപരാ
ശാന്ത്യാദിശക്തിസഹിതൈഃപരാ ദ്വാദശമൂർത്തിഭിഃ

45. ചതുർത്ഥീസുരാനാഥാദ്യൈർവജ്രാദ്യൈഃപഞ്ചമീ മതാ
ഏവം സംപൂജിതോവിഷ്ണുഃപ്രദദ്യാദിഷ്ടമാത്മനഃ

46. പായസേന ഘൃതാക്തേന മന്ത്രവർണ്ണസഹസ്രകം
ജുഹ്രയാൻമനസഃശുദ്ധ്യൈ സമിദ്ഭിഃക്ഷീരഭ്രുരുഹാം.
തത്സംഖ്യയാ പയോക്താഭിഃസർവ്വപാപവിമുക്തയേ

**സംസ്കൃതഭാഷ്യം**

വർണ്ണലക്ഷംദ്വാദശലക്ഷം. ദീക്ഷിതോ വൈഷ്ണവമാർഗ്ഗേണേത്യർത്ഥഃ സാ ച ദീക്ഷാവൈഷ്ണവതന്ത്രാന്നാരദപഞ്ചരാത്രാദിതോ ജ്ഞേയം. തത് സഹസ്രം ദ്വാദശസഹസ്രം. വിധാനവിധിത്യനേനോപചാരോക്താഗമ ശ്ലോകാനാമത്രാവശ്യകത്വം സൂചിതം. ദ്വാദശമൂർത്തിഭിരിതി കേശവാദ്യൈഃ ഏഷാം ധ്യാനം മൂലദേവതാവത്.

**മലയാളംഭാഷ്യം**

ദ്വാദശലക്ഷംപ്രാവശ്യം വൈഷ്ണവമാർഗ്ഗത്തിൽ, ദീക്ഷിതനായി, വിജിതേന്ദ്രിയനായി ജപിക്കണം. 12000 തിലം,ആജ്യം,ഹോമം ചെയ്യണം. പീഠത്തിൽ മൂലമന്ത്രത്താൽ മൂർത്തികല്പന. വിധാനപൂർവ്വം വാസുദേവപൂജ. ആദ്യം അംഗപൂജ,പിന്നെ ദ്വാദശശക്തിസഹിതം ദ്വാദശമൂർത്തിപൂജ, ലോകപാല പൂജ, അവരുടെ ആയുധപൂജ എന്ന് ക്രമം.. പായസം,നെയ്യ് സഹസ്രമന്ത്ര വർണ്ണത്തോടെ ശുദ്ധമനസ്കനായി ശുദ്ധമായിട്ടുള്ള നാല്പാമരസമിത്തില് ഹോമിക്കുക. അതേ സംഖ്യ പാലും ഹോമിക്കുക. സർവ്വപാപവിമുക്തി ഫലം.

വൈഷ്ണവമാർഗ്ഗത്തിലെ ദീക്ഷ വൈഷ്ണവതന്ത്രം ,നാരദപഞ്ചരാത്രം ഇവയിലും പറഞ്ഞിട്ടുണ്ട്. എല്ലാ ഉപചാരങ്ങളോടും ആവരണദേവതാപൂജയോടും കൂടി, കേശവാദിദ്വാദശമൂർത്തിശക്തികളോടെ മൂലദേവതാമന്ത്രത്തോടെയാണ് വൌഷ്ണവധ്യാനപൂജാദികൾ.

47. ഹൃല്ലേഖാബീജയുഗലം രമാബീജയുഗം പുനഃ
ലക്ഷ്മ്യന്തേ വാസുദാവായ ഹൃദന്തഃപ്രണവാദികഃ

48. ചതുർദ്ദശാക്ഷരോമന്ത്രഃപ്രോക്തോയം സുരപാദപഃ
ഹൃദയംശക്തിബീജാഭ്യാം രമാഭ്യാം ശിരഈരിതം

49. ലക്ഷ്മ്യൌ പ്രോക്താശിഖാവർമ്മവാസുദേവായ കീർത്തിതം
നമസാസ്ത്രം സമുദ്ദിഷ്ടം സർവ്വം താരാദികല്പയേത്

**സംസ്കൃതഭാഷ്യം** .

ലക്ഷ്മീവാസു ദേവമന്ത്രമാഹ ഹൃല്ലേഖേതി ഹൃല്ലേഖാഭുവനേശീബീജം. യഥാ ഹൃല്ലേഖാശബ്ദേന ഭുവനേശീ ഉച്യതേ തഥാ പ്രാഗേവ ദർശിതം. രമാ ശ്രീബീജം. ലക്ഷ്മ്യാന്തേ നമഃ പ്രണവോ ബീജം മായാ ശക്തിഃ

**മലയാളം ഭാഷ്യം**

ലക്ഷ്മീവാസുദേവമന്ത്രം

ഹൃല്ലേഖ ഭുവനേശ്വരീബീജം ഹ്രീം. അതിന്റെ ദ്വയം ഹ്രീം ഹ്രീം .രമാബീജം ശ്രീബീജം ശ്രീം. ബീജയുഗം ശ്രീം ശ്രീം ലക്ഷ്മി .അവസാനം നമഃ വാസുദേവായ പ്രണവം ആദ്യം. പ്രണവം ബീജം. മായ ശക്തി. 14 അക്ഷരമുള്ള മന്ത്രം സുരപാദപം (കല്പവൃക്ഷം) എന്നറിയപ്പെടു**ന്നു.**ഹൃദയം ശക്തിബീജം. ശിരസ്സ് രമാബീജം. ലക്ഷ്മി ശിഖ. വാസുദേവായ കവചം(വർമ്മം). നമഃ അസ്ത്രം. ഓംഹ്രീംഹ്രീംശ്രീംശ്രീംലക്ഷ്മീവാസുദേവായ നമഃ

50. വിദ്യുഛന്ദ്രനിഭം വപുഃകമലജാവൈകുണ്ഠയോരേകതാം
പ്രാപ്തം സ്നേഹവശേനരത്നവിലസദ് ഭൂഷാഭരാലംകൃതം
വിദ്യാപങ്കജദർപ്പണം മണിമയം കുംഭം സരോജം ഗദാം
ശംഖംചക്രമമൂനിവിഭ്രദമിതാം ദിശ്യാച്ഛ്രിയം വഃസദാ

**സംസ്കൃതഭാഷ്യം**

വിദ്യുരിതി.ഏകതാമിതിദേഹാർദ്ധവിഭാഗേന.വിദ്യാദീനി പ്രഥമാ നിർദ്ദിഷ്ടാനി. പശ്ചാദമൂനി ബിഭ്രതിത്യന്വയഃ വാമേഷ്വാധ്യചതുഷ്ടയമൂർദ്ധ്വാദി ദക്ഷേഷ്വന്ത്യചതുഷ്ടയമിത്യായുധധ്യാനം

**മലയാളം ഭാഷ്യം**

വിദ്യുത്ചന്ദ്രസമാനമായ ശരീരം,കമലജയോടും വൈകുണ്ഠയോടും (ഭൂമി) ഏകതാപ്രാപ്തമായി ,അവരോടുള്ള സ്നേഹവശത്താൽ ദേഹത്തിന്റെ അർദ്ധഭാഗം വിഭജിച്ചുകൊടുത്ത അർദ്ധനാരീരൂപം. രത്നങ്ങൾപതിച്ച ആഭരണങ്ങളാൽ അലങ്കൃതമായ സുന്ദരമേനി, വിദ്യ(പുസ്തകം), താമര, കണ്ണാടി,മണിമയകുംഭം ,താമര,ശംഖം,ചക്രം,ഗദ ധരിച്ച എട്ടുകൈകളോടെ ശ്രീലക്ഷ്മീവാസുദേവനെ സദാ സ്മരിക്കുന്നു. വിദ്യ സരസ്വതിയേയും കുംഭം ലക്ഷ്മിയേയും കണ്ണാടി ഭൂമിയേയും പ്രതിനിധീകരിക്കുന്നു. ഇടത്ത് ആദ്യത്തെ നാലായുധം മുകളിൽനിന്ന് താഴേക്ക്. വലത്ത് അവസാനത്തെ നാലെണ്ണം .ഇപ്രകാരം ആയുധധ്യാനം.

51. വര്ണ്ണലക്ഷം ജപേദേനം തത്സഹസ്രം സരോരുഹൈഃ
ഹോമംകുര്യാദ് വികസിതൈർമധുരത്രയസംയുതൈഃ

52. പായസേനകൃതോഹോമോലക്ഷ്മീവശ്യപ്രദായകഃ
മധുരാക്തൈസ്തിലൈർഹുത്വാസർവ്വകാര്യാണി സാധയേത്

**സംസ്കൃതഭാഷ്യം**

പൂജാസ്യാദ്വൈഷ്ണവേപീഠേ ദ്വാദശാക്ഷരവര്മ്മനാ. വർണ്ണലക്ഷം ചതുർദ്ദശലക്ഷം.തത്സഹസ്രം ചതുർദ്ദശസഹസ്രം. വികസിതൈരിതി. പൂജായാം കുഡ്മളാനാമപി ഗ്രഹണാദത്ര വികസിതൈരിതി വിശേഷോക്തിഃ സ്വയം വികസിതസ്യ തു നിഷിദ്ധത്വാദേവനിവൃത്തിഃ

**മലയാളം ഭാഷ്യം**

പതിനാലുലക്ഷം ജപിച്ച് 14000 താമരയും ത്രിമധുരവും ഹോമം ചെയ്യുക. വൈഷ്ണവപീഠത്തിൽ ദ്വാദശാക്ഷരവര്മ്മത്താൽ(കവചം)പൂജ. പായസ ഹോമം ലക്ഷ്മീവശ്യപ്രദായകമാണ്. ത്രിമധുരവും തിലവും സർവ്വകാര്യ സാദ്ധ്യത്തിന്. വികസിച്ച താമര എന്നതുകൊമ്ട് സ്വയം വികസിച്ച

താമരയല്ല ഉദ്ദേശിക്കുന്നത്, താമരമുകുളത്തെ വികസിതമാക്കിയത് എന്നാണ്.

53. താരോ ഹൃദ്വിഷ്ണവേ പശ്ചാത് ഡേന്താഃസുരപതിർഭവേത്
മഹാബലായ ഠദ്വന്ദ്വം മന്ദരഷ്ടാദശാക്ഷരഃ

54. ഋഷിരിന്ദുർവിരാട്ഛന്ദോദേവതാദധിവാമനഃ
ഹൃദേകേനശിരോദ്വാഭ്യാം ശിഖാത്രിബിരുദീരിതാഃ

55. കവചം പഞ്ചഭിഃപ്രോക്തം നേത്രം താവദ്ഭിരക്ഷരൈഃ
ദ്വാഭ്യാമസ്ത്രമിതി പ്രോക്താഃ പ്രകാരോംഗസ്യ സൂരിഭിഃ

**സംസ്കൃതഭാഷ്യം**

ദധിവാമനമന്ത്രമാഹ താരഇതി.ഹൃത് നമഃ പദം. അത്രാപി പൂർവ്വവ്ദ്വസ ർഗ്ഗേണ സഹ സന്ധിർജ്ഞേയഃ ഡേന്തഃസുരപതിഃസുരപതയേ. ഠദ്വയം സ്വാഹാ. പ്രണവശ്രീബീജസംപുടാഃ ഇതി കേചിത് .പ്രണവോ ബീജം, സ്വാഹാ ശക്തി- താവദ്ഭിരിതി പഞ്ചഭിഃ പ്രകാരോംഗസ്യ സൂരിഭിരിത്യനേന സാമ്പ്രദായികാഃ അന്യഥാ ഷഡംഗമാഹുരിതി സൂചിതം. തഥ്യധാ. പ്രണവാ ദിപഞ്ചഭിഃപദൈഃപഞ്ചാംഗാനി കൃത്വാ സർവ്വേണ ഷഷ്ഠമിതി.

**മലയാളം ഭാഷ്യം**

ദധിവാമനമന്ത്രം. താരം ഹൃത്. വിഷ്ണവേ ഡേന്ത സുരപതയേ ഠദ്വയം സ്വാഹാ പ്രണവശ്രീബീജസംപുടം . പ്രണവം ബീജം. സ്വാഹാശക്തി. 18 അക്ഷരമുള്ള മന്ത്രം.

1.ഓം ശ്രീം വിഷ്ണവേ സുരപതയേ മഹാബലായ സ്വാഹാ ഓം
2.ഓം നമ വിഷ്ണവേ സുരപതയേ മഹാബലായ സ്വാഹാ
ഋഷി ഇന്ദു (ചന്ദ്രൻ) ഛന്ദസ് വിരാട്. ദേവത ദധിവാമനൻ. താരം ഹൃത്ത് ഓം പ്രണവം തൊട്ട് 5 അക്ഷരത്താല് പഞ്ചാംഗന്യാസം. സർവ്വവും കൊണ്ട് ഷഡംഗന്യാസം (അസ്ത്രം).

56. മൂർദ്ധ്നി ഭാലേ ദൃശോർയുഗ്മേ കർണ്ണാനാസൌഷ്ഠതായുഷ്ഠ
കണ്ഠേ ബാഹദ്വയേ പൃഷ്ഠേ ഹൃദയോദരനാഭിഷു

57. ഗുഹ്യോരുജാനുയുഗ്മേഷുജംഘയോഃപാദയോ ന്യസേത്
അഷ്ടാദശമനോർവർണ്ണാന് പശ്ചാദേവം വിചിന്തയേത്

**സംസ്കൃതഭാഷ്യം**

മൂർദ്ധ്യാദിഷു സർവ്വത്ര ഏകൈകവർണ്ണന്യാസഃ കർണ്ണയുഗ്മൌഷ്ഠതാലു ഷിത്യപപാഠഃ കർണ്ണനാസൌഷ്ഠതാലുഷിതിപാഠഃപശ്ചാദിതി. പൃഷ്ഠേ . മന്ത്രതന്ത്രപ്രകാശേ-

മൂർദ്ധ്നിദൃക്ശ്രവണദ്വന്ദ്വേ നാസായാം മുഖമദ്ധ്യതഃ കണ്ഠഹൃദ്

ബാഹുയുഗ്മേ ച നാഭൌ പൃഷ്ഠേ ച ഗുഹ്യകേ

ജാന്വോശ്ച പാദയോവർണ്ണാൻ. ഇതി സ്ഥാനായുക്താനി. പശ്ചാദിത്യനേന പദന്യാസോപി സൂചിതഃ യദാഹുഃ-ഭ്രൂമദ്ധ്യഗലഹൃന്നാഭിലിംഗാധാരേഷു വിന്യസേത് ഇതി.

**മലയാളം ഭാഷ്യം**

മൂർദ്ധാവ്,നെറ്റി,കണ്ണുകൾ, കാത്, നാസിക,ഓഷ്ഠം,താലു,കണ്ഠം, കൈകൾ, പൃഷ്ഠം, ഹൃദയം,ഉദരം,നാഭി,ഗുഹ്യം,ഊരുജാനുക്കൾ,ജംഘകൾ,പാദങ്ങൾ-ഇങ്ങനെ 18 സ്ഥാനത്ത് ജപിച്ച് 18 മന്ത്ര വർണ്ണം ന്യസിക്കുന്നു. ഓരോരോ സ്ഥാനത്ത് ഓരോരോ വർണ്ണമാണ്. അതിനാൽ യുഗ്മാംഗങ്ങളിലും ഒറ്റ വർണ്ണമാണ് ഇതില് ന്യസിക്കുന്നത്. ഹൃത് എന്നാൽ നമ പദമെന്നെടുത്ത് മന്ത്രപാഠം. ഓം നമ വിഷ്ണവേ എന്നാണ്. (2)എന്നാൽ,ഓം ശ്രീബീജപുടിത മെന്ന ഭാഷ്യപ്രകാരം ഓം ശ്രീം വിഷ്ണവേ എന്നാണ് (1). രണ്ടും മുകളിൽ കൊടുത്തിരിക്കുന്നു. രണ്ടിലും അഷ്ടാദശാക്ഷരമന്ത്രം തന്നെയാണ്. മന്ത്ര തന്ത്രപ്രകാശം- മൂർദ്ധാവ്,ദൃഷ്ടി,ശ്രവണദ്വാരം, നാസിക,മുഖമദ്ധ്യം,കണ്ഠം, ഹൃദ്,ബാഹുയുഗ്മം,നാഭി,പൃഷ്ഠം,ഗുഹ്യം,ജാനു,പാദം എന്ന് സ്ഥാനം പറഞ്ഞി രിക്കുന്നു.ഭ്രൂമദ്ധ്യം, ഗലം,ഹൃത്ത്,നാഭി,ലിംഗം,മൂലാധാരം എന്ന് ആറംഗങ്ങളി ൽ ന്യാസവുമുണ്ട്.

58. മുക്താഗൌരം നവമണിസദ്ഭൂഷണം ചന്ദ്രസംസ്ഥം

ഭൃംഗാകാരൈരലകനികരൈഃശോഭിവക്താരവിന്ദം

ഹസ്താബ്ജാഭ്യാം കനകകലശം ശുദ്ധതോയാഭിപൂർണ്ണം

ദധ്യന്നാഢ്യം കനകചഷകം ധാരയന്തം ഭജാമ

59. ഗുണലക്ഷം ജപേന്മന്ത്രം തദ്ദശാംശം ഘൃതപ്ലുതൈഃ

പായസാന്നൈഃപ്രജുഹുയാദ് ദദ്ധ്യന്നൈർവ്വായഥാവിധി

60. ചന്ദ്രാന്തം കല്പിതേപീഠേ പ്രാഗുക്തേതം സമർച്ചയേത്
മൂർത്തിം മൂലേനസങ്കല്പ്യ വക്ഷ്യമാണവിധാതഃ
61. ഷഡംഗാനിസമഭ്യർച്ച്യ കേസരേഷു യഥാപുരാ
അഭ്യർച്ച വാസുദേവാദീന് ധ്വജാദീനർച്ചയേത്തതഃ
62. കേശവാദ്യാദലാഗ്രേഷു സുരേന്ദ്രാദീനനന്തരം
വജ്രാദീനി ഗജാനഷ്ടൌ സപ്താവരണമീരിതം
വിധാനമേതദ്ദേവസ്യ കീർത്തിതം സുരപൂജിതം

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ മുക്തേതി. ഗുണലക്ഷം ത്രിലക്ഷം. യഥാവിദീത്യഗ്രേ സംബധ്യ തേ.ചന്ദ്രാന്തമിതി. രവിവഹ്നിമണ്ഡലേ സംപൂജ്യ അന്തേ ചന്ദ്രമണ്ഡലം പൂജയേദിത്യർത്ഥഃ അത്ര ചന്ദ്രമണ്ഡലാന്താ പൂജ്യാ.തസ്യ തദാസനസ്ഥാ ത്. തദുക്തം മന്ത്രതന്ത്രപ്രകാശേഃ- ധർമ്മജ്ഞാനമയേ പീഠേ പൂജയേ ചന്ദ്രമണ്ഡലം. ഇതി. ചന്ദ്രമണ്ഡലമന്ത്രോപ്യുദ്ധൃതഃ
വിഷ്ണവേസഹസോമായ ത്രൈലോക്യാപ്യായനായ ച
സ്വാഹാന്തസ്താരഹൃത് പൂർവ്വോ മന്ത്രേണൈവാർച്ചയേച്ച തത് ഇതി.
ഏതദ്യഥാവിദിപദേന സൂചിതം. പ്രാഗുക്തേ നാരായണാഷ്ടാക്ഷരോക്തേ പീഠേ വക്ഷ്യമാണവിധാനതഃ തം സമർച്ചയേരിതി സംബന്ധഃ യഥാപുരേതി ചതുർത്ഥോക്തരീത്യാ. വാസുദേവാദീൻ സശക്തികാന് പൂർവ്വവത്.
ധ്വജാദീനിത്യഷ്ടൌ പ്രസിദ്ധദിക് ക്രമേണ. തദുക്തം-
ധ്വജശ്ചവൈനതേയശ്ച ശംഖപത്മൌ ദിശോഗതഃ
വിഘ്നാര്യകൌ തഥാ ദുർഗ്ഗാ വിഷ്വക്സേനൌ വിദിഗ്ഗതാഃഇതി.തത്ര ഗ്രന്ഥകൃതാ നാരായണാഷ്ടാക്ഷരേ അഗ്രദക്ഷിണോത്തരപശ്ചിമാദിപൂജാ കഥനാർത്ഥം ഏതേ ഏവ വൈനതേയാദ്യാഉപദിഷ്ടാഃ കേശവാദ്യാ ദ്വാദശ ദലാഗ്രേഷു അഷ്ടദലാദ് ബഹിരിത്യർത്ഥഃ ഗജാനിത്യഷ്ടമോക്താന് സ്വസ്വ ദിക്ഷു.

**മലയാളം ഭാഷ്യം**

ധ്യാനം- മുത്തുപോലെ വെളുത്ത് നമരത്നഭൂഷണമണിഞ്ഞ് ചന്ദ്രനിലിരി ക്കുന്നവനും ,വണ്ടിന്റെ നിരപോലുള്ള അളകങ്ങളാൽ ശോഭിക്കുന്ന മുഖാര

വിന്ദത്തോട്ടു കൂടിയവനും ,കയ്യിൽ ശുദ്ധജലം നിറച്ച സ്വർണ്ണകലശം ധരിച്ചവനും ദധി,അന്നം ഇവ നിറച്ച കനകചഷകം ധരിച്ചവനും വനമാലിയുമായി ദധിവാമനനെ ഭജിക്കുന്നു. 3 ലക്ഷം ജപിച്ച് അതിന്റെ ദശാംശം നെയ്യ്,പായസം,അന്നം ഇവ യഥാവിധി ഹോമിക്കുക. ചന്ദ്രാന്തമായി പീഠകല്പന മുമ്പുപറഞ്ഞു. സൂര്യമണ്ഡലം,വഹ്നിമണ്ഡലം ഇവ പൂജിച്ചശേഷം അതിനകത്തായി അവസാനമായി ചന്ദ്രമണ്ഡലം പീഠമായി പൂജിക്കുന്നു. അതിലാണ് അർച്ചന. മൂലമന്ത്രത്താൽ മൂർത്തി സങ്കല്പിക്കുന്നു. ഷഡംഗാർച്ചന കേസരങ്ങളിൽ. മുമ്പറഞ്ഞപോലെ വാസുദേവാദികള്, ധ്വജാദികൾ,അർച്ചിക്കപ്പെടണം. ദലാഗ്രത്തിൽ കേശവാദികൾ. പിന്നീട് സുരേന്ദ്രാദി ലോകപാലകർ. അവരുടെ വജ്രാദിആയുധങ്ങൾ ,അഷ്ടദിഗ്ഗജങ്ങൾ ,സപ്താവരണങ്ങൾ -ഇപ്രകാരമാണ് പൂജാക്രമം. മന്ത്രതന്ത്രപ്രകാശം പറയുന്നത് പീഠം ധർമ്മജ്ഞാനമയമാണ്, ആ പീഠത്തിലാണ് ചന്ദ്രമണ്ഡലം പൂജിക്കേണ്ടത്. ചന്ദ്രമണ്ഡലമന്ത്രം ഉദ്ധരിക്കുന്നു. ഓം നമ വിഷ്ണവേ സഹയോമായ ത്രൈലോക്യാപ്യായനായ സ്വാഹാ എന്നാണ് മന്ത്രം. മുമ്പുപറഞ്ഞ നാരായണാഷ്ടാക്ഷരോക്തപീഠത്തിൽ പറയപ്പെട്ട വിധാനങ്ങളോടെ അർച്ചിക്കണം. വാസുദേവാദികളെ അവരുടെ ശക്തികളോട്ടുകൂടി ധ്യാനിച്ച് അർച്ചിക്കണം. ധ്വജാദികൾ അഷ്ടദിക്കില് ദിക്ക് ക്രമത്തില് പ്രസിദ്ധമാണ്. ദിക്കുകളിലെ ധ്വജങ്ങൾ ക്രമത്തില് ഗരുഡധ്വജം,ശംഖധ്വജം,പത്മധ്വജം ഇപ്രകാരം. വിദിക്കുകളിൽ വിഘ്ന,ആര്യക,ദുർഗ്ഗ,വിഷ്വക്സേന ധ്വജം..ഗ്രന്ഥകൃത്ത് നാരായണാഷ്ടാക്ഷരത്തിൽ ദക്ഷിണ,ഉത്തര,പശ്ചിമാദിപൂജയിൽ ക്രമത്തിൽ ഗരുഡധ്വജാദികള് ഉപദേശിക്കുന്നു.തെക്ക് ഗരുഡധ്വജം, വടക്ക് ചക്രധ്വജം, പടിഞ്ഞാറ് ശംഖധ്വജം,കിഴക്ക് പത്മധ്വജം. കേശവാദികൾ ദ്വാദശദലാഗ്രത്തിൽ ,അഷ്ടദലത്തിനു പുറത്താണ് . അഷ്ടദിഗ്ഗജങ്ങൾ അവരവരുടെ നിർദ്ദിഷ്ടദിക്കുകളില്.

63. പായസാജ്യേന ജുഹുയാത് സഹസ്രം ശ്രിയമാപ്നുയാത്
ധാന്യഹോമേന ധാന്യാപ്തി-ശതപുഷ്പീസമുദ്ഭവൈഃ

64. ബീജൈഃസഹസ്രസംഖ്യാതോ ഹോമോ ഭയവിനാശനഃ
ദധ്യോദനേന ശുദ്ദേന ഹുത്വാ മുച്യേത ദുർഗ്ഗതേഃ

65.സ്മൃത്വാ ത്രൈവിക്രമം രൂപം ജപേന്മന്ത്രീരനന്യധീഃ
മുക്തോബന്ധാത് ഭവേത് സാദ്ധ്യോ നാത്ര കാര്യാവിചാരണാ
66 പട്ടേസംവാദ്യദേവേശം ഭിത്തൌവാ പൂജയേത് സുധീഃ
സുഗന്ധികുസുമൈർനിത്യം മഹതീം ശ്രിയമാപ്നുയാത്

**സംസ്കൃതഭാഷ്യം**

.ശതപുഷ്പീകാന്യകുബ്ജഭാഷായാം സൌംഫഇതിപ്രസിദ്ധഃ
ദുർഗ്ഗേതിഃദാരിദ്ര്യാത്.

**മലയാളം ഭാഷ്യം**

പായസം,ആജ്യം ,പത്മം കൊണ്ട് സഹസ്രം ഹോമം ശ്രീ തരും. ധാന്യഹോമം ധാന്യലാഭത്തിന്. ശതപുഷ്പീബീജം സഹസ്രഹോമം ഭയവിനാശനത്തിന്. ശതപുഷ്പിയെ കന്യാകുബ്ജഭാഷയിൽ സൌംഫമെന്ന് പറയുന്നു. ശുദ്ധമായ തൈർചേർത്ത അന്നം ദുർഗ്ഗതി(ദാരിദ്ര്യം)മുക്തിക്ക്. അനന്യധീയായി ത്രിവിക്രമരൂപം (വാമനരൂപം)ജപിച്ച് ധ്യാനിച്ചാല് സർവ്വബന്ധവിമുക്തി ഫലം. പട്ടത്തിൽ(പത്രം,താമ്രപത്രം ഇത്യാദി) വരച്ചിട്ടോ, ഭിത്തിയിലോ കല്ലിലോ വരച്ചിട്ടോ ഗന്ധപുഷ്പങ്ങളാല് നിത്യപൂജ ചെയ്താൽ, മഹത്തായ ശ്രീ ലഭിക്കും.

67. സമാധ്യതാരോജ്വലകർണ്ണികാബ്ജമഷ്ടാക്ഷരൈരുജ്വലകശേരാഢ്യം
മന്ത്രാക്ഷരദ്വന്ദ്വയുതാഷ്ടപത്രം ശിഷ്ടാർണ്ണയുഗ്മോല്ലസിതാന്ത്യപത്രം
6. ദ്വാദശാക്ഷരസംവീതം തദ്ബഹിർമാതൃകാക്ഷരൈഃ
വിദധ്യാദ്വൈഷ്ണവം യന്ത്രം സർവ്വം സമ്പദ്പ്രദായകം

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ സമാദ്ധ്യേതി. കർണ്ണികായാം സാദ്ധ്യസാധകകർമ്മസഹിതം പ്രണവം ലിഖേത്. അഷ്ടാക്ഷരൈരിതിനാരായണാഷ്ടാക്ഷരൈഃ ശിഷ്ടാർണ്ണൈത്യനേനാന്ത്യപത്രേ വർണ്ണചതുഷ്ടയം ലിഖേദിത്യുക്തം തദ് ബഹിർമാതൃകാക്ഷരൈർവ്വേഷ്ടിതം വിദധ്യാദിതി സംബന്ധഃ അസ്യ തന്ത്രാന്തരോക്തം വിധാനമഭിധീയതേ-
അസ്യതൈലോമുനിഃഛന്ദോജഗത്യന്നപ്രദോ ഹരിഃ
ദേവതാപ്രണവാദ്യൈഃഛപദൈഃസർവ്വേണാചാംഗകം

കർപ്പൂരധവലംദേവം നിവിഷ്ടം സരസീരുഹേ
സുപ്രസന്നം സുനേത്രം ച ചാരുസ്മിതമനോഹരം
ദണ്ഡംചാമൃതകുണ്ഡം ച ശരശ്ചന്ദ്രസമപ്രഭം
ദധിഭക്തംസോപദംശം വസുപാത്രം ച ബിഭ്രതം
ചിന്തയേജ്ജഗദീശാനം ജഗദാർത്തിഹരം ഹരിം
ദീക്ഷാം പ്രാപ്യ സൂചിർഭൂത്വാ ജപേദ് ദ്വാദശലക്ഷകം
തദന്തേ ജുഹുയാദ്വിദ്വാൻ പായസേന ദശാംശകം
പൂജാതു വൈഷ്ണവേ പീഠേ കർത്തവ്യാ സാധകോത്തമൈഃ
ലിഖേത് പത്മം സപ്തദശദലം പ്രണവമാലിഖേത്
കർണ്ണികായാംസമാധ്യം തം സ്വരൈരാവേഷ്ടയേത് ക്രമാത്
ചതുസ്ത്രിംശത്കേസരേഷു കാദിക്ഷാന്താന് ല വർജ്ജിതാൻ,
ദലേഷു മന്ത്രവർണ്ണാംശ്ച താരാഭ്യാം വേഷ്ടയേദ് ബഹിഃ
ശ്രീ(സ്ത്രീ)ബീജാഭ്യാം തദ്ബഹിശ്ച യന്ത്രം സർവ്വഫലപ്രദം
അസ്മിൻയന്ത്രേ സമാവാഹ്യ ദേവമംഗാനി പൂർവ്വവത്
ഇഷ്ട്വാശക്തീശ്ചപത്രേഷു ലോകേശാസ്ത്രാണി പൂജയേത്
പൂഷാസുമനസാ പ്രീതിർജ്യോതിഃസൌമ്യാ മരീചികാ
അംശുമാലിന്യംഗിരാ ച ശശിനീ ചന്ദ്രികാ തഥാ
അമോഘാ കരുണാ ചൈവ ഛായാ സമ്പൂർണ്ണമണ്ഡലാ
പുഷ്ടിസ്തഥാമൃതാ സിദ്ധിഃശക്തയഃസമുദീരിതീഃഇതി.
അഥ ബ്രഹ്മയാമലോക്തം യന്ത്രമുച്യതേഃ-
വൃത്താകാരമയോ കൃത്വാ ചന്ദ്രമണ്ഡലമദ്ധ്യതഃ
സമ്യക്ചവിലിഖേത്താരം സാദ്ധ്യനാമസമന്വിതം
വാരുണാർണ്ണാൻലിഖിത്വാച സാഗ്നിമായാസബിന്ദുകം
ദലൈശ്ച സപ്തദശഭിഃ കൃത്വാ പത്മം സകർണ്ണികം
നാദിവ്യോമാന്തമന്ത്രം വൈ പത്മസ്യൈവ ദലേഷു ച
കൃത്വാ യന്ത്രം മഹാഭാഗ സമാലഭ്യജപേന്മനും
മഹാരക്ഷാസമാഖ്യാതാ ധാരണാച്ചശ്രിയാവഹം ഇതി.
നാരദകല്പോക്തം യന്ത്രാന്തരം-

ദലൈഃഷോഡശഭിര്യുക്തം സതാരം കർണ്ണികോജ്വലം
കലാത്രുഢദലം ബാഹ്യേ പത്മമഷ്ടദലം ലിഖേത്
തേഷ്വഷ്ടാക്ഷരമാലിഖ്യ തദഗ്രേ വൃത്തമാലിഖേത്
അഷ്ടാദശദലം ബാഹ്യേ തേഷ്വപ്യഷ്ടാദശാക്ഷരം
ആലിഖ്യാന്തേ ച ഭൂഗേഹമഷ്ടശൂലസമന്വിതം
കോണേഷ്വക്ഷരമാലിഖ്യ വഹ്ന്യാദിഷു യഥാക്രമം
ശൂലാക്ഷിരോഗഗല്മാദിഗർഭസ്പോടാദികാനപി
വിഷാദികാന്നരഃസമ്യക് മന്ത്രീയന്ത്രേണ നാശയേത് ഇതി.
അക്ഷരം ഠകാരം. തന്ത്രാന്തരോക്തം ഏതദുപാസകകർത്തവ്യമുച്യതേ
നാശ്രീയാത്തണ്ഡുലീശാകം തഥാ ചൌദുംബരം ഫലം
ശ്രാദ്ധാനാം നവകം ചൈവ ഭക്ഷായേന്ന കദാചന
പത്മപത്രേ ന ഭുഞ്ജീത തഥാചാർക്കദലേഷ്വപി
തുഷകാർപ്പസബീജാനി ന സ്പൃശേച്ച കദാചന
വല്മീകം ഗോമയം വിപ്രഛായാമപി ന ലംഘയേത്
ദേവാഗ്നിഗുരുപൂജാം ച കുര്യാദ് ഭക്തിസമന്വിതഃ ഇതി.

**മലയാളം ഭാഷ്യം**

കർണ്ണികയില് സാദ്ധ്യസാധകനാമകർമ്മസഹിതം പ്രണവം .
നാരായണാഷ്ടാക്ഷരവർണ്ണങ്ങൾ കേസരത്തിൽ.  ബാക്കി വർണ്ണങ്ങള്
ദളങ്ങളിൽ. അവസാനദളത്തിൽ വർണ്ണചതുഷ്ടയം വരുമാറ് എഴുതുക.
പുറത്ത് 12 അക്ഷരങ്ങളാൽ സംവീതമായി മാതൃകാക്ഷരങ്ങൾ. സർവ്വസ
മ്പദ് പ്രദായകമാണ് ഈ വൈഷ്ണവയന്ത്രം. തന്ത്രാന്തരത്തിൽ:-  ഋഷി
തൈലൻ,ഛന്ദസ്സ് ജഗതി, ദേവത അന്നപ്രദനായ ഹരി. ആദ്യാക്ഷരം
പ്രണവം . സർവ്വവർണ്ണവും സാംഗം വ്യാപിച്ച് ധ്യാനം. വെള്ളത്താമരയിൽ
കർപ്പൂരധവളമായ ശരീരത്തോടെ സുപ്രസന്നവും ചാരുസ്മിതമനോഹര
വുമായ മുഖത്തിൽ സുനേത്രങ്ങളോടെ വിഷ്ണുധ്യാനം. ദണ്ഡം,അമൃതകുംഭം,
ശരശ്ചന്ദ്രസമപ്രഭമായ തൈരുരുള ഉപദംശസമേതം, വസുപാത്രം ഇവ
നാലുകൈകളിൽ. ജഗത്തിന്റെ ആർത്തി ശമിപ്പിക്കുന്നവനായ ജഗദീ
ശ്വരനായ ഹരിയെ ഇപ്രകാരം വിചിന്തനം ചെയ്യുക ദീക്ഷയെടുത്ത്

സൂക്ഷ്മരൂപമായി ദ്വാദശലക്ഷം ജപിച്ച് , പായസം ദശാംശം ഹോമിക്കുക. വൈഷ്ണവപീഠത്തിൽ പത്മമെഴുതി 17 ദളത്തില് പ്രണവം ആലേഖനം ചെയ്യുക.  സ്വരങ്ങളാൽ ആവേഷ്ടനം ചെയ്ത് 34 കേസരങ്ങളില് കാദി ക്ഷാന്തം ല ഒഴിച്ച് എഴുതുക. ദലങ്ങളിൽ താരത്തോടെ മന്ത്രവർണ്ണങ്ങള് വേഷ്ടനം ചെയ്യുക. പുറത്ത് ശ്രീബീജം (സ്വബീജം),അതിനുപുറത്ത് സർവ്വ ഫലപ്രദയന്ത്രത്തിൽ അംഗദേവതകൾ,ശക്തികൾ, ലോകപാലാദിക ൾ , അസ്ത്രങ്ങൾ പൂജിക്കുക. പൂഷാ,സുമനസാ,പ്രീതി, ജ്യോതി,സൌമ്യ,മരീചിക, അംശുമാലിനി,അംഗിര,ശശിനി,ചന്ദ്രിക,അമോഘ,കരുണ,ഛായ,സമ്പൂർണ്ണ മണ്ഡല,പുഷ്ടി,അമൃത,സിദ്ധി എന്ന് ശക്തിനാമങ്ങൾ.

ബ്രഹ്മയാമളപ്രകാരമുള്ള യന്ത്രം- ചന്ദ്രമണ്ഡലമദ്ധ്യത്തില് വൃത്താകാരം. അതിൽ സാദ്ധ്യനാമസഹിതം ഓം . വാരുണവർണ്ണങ്ങള് ,സബിന്ദുകമായ അഗ്നി,മായാബീജങ്ങള് ഇവയോടെ 17 ദലത്തിലെഴുതി, സകർണ്ണികമായി പത്മം രചിക്കുക. ന തുടങ്ങി വ്യോമം വരെ പത്മദലത്തിൽ എഴുതുക. മഹാ ഭാഗമായ ഈ യന്ത്രത്തിന് മഹാരക്ഷായന്ത്രമെന്ന് പേർ. ധാരണയും ശ്രീയും നൽകുന്നതാണ്.

നാരദകല്പോക്തമായ യന്ത്രാന്തരം- താരത്തോട്ടുകൂടിയ കർണ്ണികകൾ,16 ദലം.ദലങ്ങളിൽ കലകള് ആരൂഢം. പുറത്ത് അഷ്ടദലപത്മം. അതിൽ അഷ്ടാക്ഷരം എഴുതി അതിനു പുറത്ത് വൃത്തം,അതിനും പുറത്ത് 18 ദലമുള്ള പത്മം ,പുറത്ത് അഷ്ടദശാക്ഷരം. പുറത്ത് ഭൂപുരം. അതിൽ  ശൂലങ്ങൾ. കോ ണകളിൽ അഗ്നികോൺമുതല് അക്ഷരമെഴുതുക. ശൂലം,അക്ഷിരോഗം,ഗുല്മ ൻ, ഗർഭസ്പോടം ,വിഷബാധ മുതലായ രോഗപീഢകൾ നശിക്കുന്നതിനാ ണ് ഈ യന്ത്രം. അഷ്ടാക്ഷരം ,എന്നതിൽ അക്ഷരം ഠകാരമെന്ന് ഭാഷ്യ കാരൻ.

ഉപാസകകർത്തവ്യം- അശ്രീ(അശുചി)യായ തണ്ഡുലീശാകം, ഉദുംബര ഫലം,ശ്രാദ്ധനവകം എന്നിവ ഭക്ഷിക്കരുത്.പത്മപത്രത്തിലോ അർക്കവൃ ക്ഷപത്രത്തിലോ ഭക്ഷിക്കരുത്. തുഷികാർപ്പാസബീജങ്ങള് തൊടരുത്. വല്മീകം(പാമ്പിൻപുറ്റ്) ഗോമയം(ചാണകം) വിപ്രന്റെ നിഴലെന്നിവ കവച്ചു വെച്ച് നടക്കരുത്. ദേവാഗ്നിഗുരുപൂജകൾ ഭക്തിപുരസ്സരം ചെയ്യണം.

69. ഉദ്ഗിരദ്പദമാഭാഷ്യപ്രണവോദ്ഗീഥശബ്ദതഃ
സർവ്വവാഗീശ്വരേത്യന്തേ പ്രവദേദീശ്വരേത്യഥ
70. സർവ്വവേദമയാചിന്ത്യപദാന്തേ സർവ്വമുച്ചരേത്
ബോധയദ്വിതയാന്തോയം മന്ത്രസ്താരാദിരീരിതഃ
71.ഋഷിർബ്രഹ്മാസ്യസന്ദിഷ്ടശ്ഛന്ദോനുഷ്ടബുദാഹൃതം
ദേവതാസ്യാദ്ധ്വയഗ്രീവോ വാഗൈശ്വര്യപ്രദോ വിഭുഃ

**സംസ്കൃതഭാഷ്യം**

ഹയഗ്രീവമന്ത്രമാഹ ഉദ്ഗീരദിതി. പ്രണവോദ്ഗീഥേതി സ്വരൂപം. സർവ്വ മുച്ചരേദിതി മന്ത്രേപി ദ്വതീയാന്തമേവ. ശ്ലോകരൂപോ മഹാമന്ത്രഃ ശ്ലോകാ ദൌ താരഃ മന്ത്രസ്ഥഹലോബീജാനി സ്വരാഃശക്തയഃ വാഗൈശ്വര്യപ്രദ ഇതി വിനിയോഗോക്തിഃ

**മലയാളം ഭാഷ്യം**

ഹയഗ്രീവമന്ത്രം. ഉദ്ഗീഥപദം ഉച്ചരിക്കണം. പ്രണവസ്വരൂപമാണ് ഉദ്ഗീഥ ശബ്ദം. സർവ്വവാഗീശ്വര എന്ന് അവസാനം. സർവ്വവേദമയമായ അചി ന്ത്യപദാന്തത്തിൽ സർവ്വവും ഉച്ചരിക്കപ്പെടുന്നു.മന്ത്രങ്ങൾ സർവ്വം ദ്വിതീയാ ന്തമാണ്. താരാദികമാണ് എന്ന് ബോധിക്കുക. ഋഷി ബ്രഹ്മാവിന്റെ മുഖത്തു നിന്ന് ഉത്ഭവിച്ചത്. ഛന്ദസ്സ് അനുഷ്ടുപ്പ്. ദേവത വാഗൈശ്വര്യപ്രദനായ വിഭു. ബ്രഹ്മാവിന്റെ മുഖത്തുനിന്ന് ഉത്ഭവിച്ച ഹയഗ്രീവമന്ത്രത്തിന്റെ താര ത്താൽ പഞ്ചാംഗകല്പന ചെയ്യുക. മഹാമന്ത്രങ്ങൾ എല്ലാംതന്നെ ശ്ലോകരൂ പമാണ്. ശ്ലോകാദിയിൽ താരം (പ്രണവം)ഉച്ചരിക്കണം. മന്ത്രസ്ഥമായ ഹ , യോ ഇവ ബീജസ്വരങ്ങള്,ശക്തികൾ. വിനിയോഗം വാഗൈശ്വര്യപ്രദം.

72. ശരശ്ചശാങ്കപ്രഭമശ്വവക്ത്രം മുക്താമയൈരാഭരണൈരുപേതം
രഥാംഗശംഖാങ്കിതബാഹുയുഗ്മം ജാനുദ്വയന്യസ്തകരം ഭജാമഃ

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ ശരദിതി.അത്ര ധ്യാനാനന്തരമിയം മുദ്രാ ദർശനീയാ
വാമഹസ്തതലേ ദക്ഷാ അംഗുലീസ്താസ്ത്വധോമുഖീഃ
സംരോപ്യമദ്ധ്യമാം താസാമുന്നമ്യാധോവികുഞ്ചയേത്
ഹയഗ്രീവപ്രിയാമുദ്രാ തൻമൂർത്തേരനുകാരിണീ ഇതി

**മലയാളം ഭാഷ്യം**

ശരശ്ചന്ദ്രനിഭമായ അശ്വമുഖം,മുത്തുമണിമാലകളാൽ അലംകൃതം. ചക്രം, ശംഖ് ഇവ ധരിച്ച് രണ്ടു കൈകൾ. കാൽമുട്ടുകളില് വെച്ച രണ്ട് കൈകള് ഇപ്രകാരം  കൈ. ഹയഗ്രീവനെ ഇപ്രകാരം ഭജിക്കുന്നു. ധ്യാനാനന്തരം ഹയഗ്രീവമുദ്ര കാട്ടുന്നു. ഇടത്തെ കൈത്തലത്തിൽ വലത്തെ കൈവിരലു കൾ അധോമുഖികളായി പിടിക്കുന്നു. ഇതിൽ നടുവിരലുയർത്തി താഴേക്ക് മുഖമായിട്ടിരിക്കുന്നു.

73. വർണ്ണലക്ഷം ജപേന്മന്ത്രം കുന്ദപുഷ്പൈർമധുപ്ലുതൈഃ

ദശാംശംവൈഷ്ണവൈ ബ്രഹ്മൈ ജുഹുയാന്മന്ത്രസിദ്ധയേ

74.അഷ്ടാക്ഷരോദിതേപീഠേ ഹയഗ്രീവം പ്രപൂജയേത്        ബീജേനമൂർത്തിം

സങ്കല്പ്യാ ബീജമുദ്ധൃവ്രിയതേ യഥാ

**സംസ്കൃതഭാഷ്യം**

വർണ്ണലക്ഷം ദ്വാത്രിംശലക്ഷം. വൈഷ്ണവേ ബ്രഹ്മാവിതി. തത്ര വൈഷ്ണവ പീഠമഭ്യർച്ചേത്യർത്ഥഃ

**മലയാളം ഭാഷ്യം**

32 ലക്ഷം മന്ത്രജപം. മുല്ലപ്പൂവ്,ത്രിമധുരം, ദശാംശം വീതം വിഷ്ണുവിനും ബ്രഹ്മ ത്തിനും ഹോമിച്ചാൽ മന്ത്രസിദ്ധി ലഭിക്കും. അഷ്ടാക്ഷരപീഠത്തിലാണ് ഹയ ഗ്രീവപൂജ. ബീജത്താൽ മൂർത്തി സങ്കല്പിച്ച് ബീജം ഉദ്ധരിക്കണം. വൈഷ്ണവ പീഠത്തിലാണ് ബ്രഹ്മത്തെ അർച്ചിക്കുന്നത്.

75. വിയദ്ഭൃഗുസ്ഥമർദ്ധീശബിന്ദുമഹ്ബീജമീരിതം

കേസരേഷു ചതുർവേദാംശ്ചതുർദ്ദിക്ഷു സമർച്ചയേത്

**സംസ്കൃതഭാഷ്യം**

ഹയഗ്രീവബീജമുദ്ധരതി വിയദിതി. വിയത് ഹഃ ഭൃഗുസ്ഥം സകാരസ്ഥം. അർദ്ധീശഃഊകാരഃബിന്ദുശ്ച തദ്വത്.കല്പാന്തരേചതുർദ്ദശസ്വരയുക്ത മുദാഹൃദം.തദുക്തം ശാങ്കരകല്പേ-

ശൂന്യം ശൂന്യസമായുക്തം ജീവസ്യോപരി സംസ്ഥിതം

അനുഗ്രഹയുതം കൃത്വാ വാഗീശം സർവ്വകാമദം ഇതി

കേചിദ് രുദ്രേണ ഭൂഷിതം കൃത്വേതി പഠന്തി. ഏതദ് ബീജാദ്യോ ഡേന്ത

ഹയഗ്രീവശബ്ദേനത്യന്തോഷ്ടാക്ഷരോ മന്ത്രഃ ഹം ബീജം. സൌ ശക്തിഃ ദേവീഗായത്രീ ഛന്ദഃ അന്യദ്വക്ഷമാണൈകാക്ഷരവിധാനവത് സർവ്വം ജ്ഞേയം.ഏതാവപി സ്വതന്ത്രൌ മന്ത്രൌ.വിദ്യാകാമേനവാക്പുടൌ ജപ്യൌ ബാലാതാർത്തീയസംപുടൌ വാ വശ്യകാമേന കാമരാജസംപു ടൌ വാ. ഹം ബീജം സം ശക്തിഃ തദൃഷ്യാദികം യഥാ-

ബ്രഹ്മത്രിഷ്ടപ്പ് ഹയഗ്രീവാള്ളഷ്യാദ്യാഃപരികീർത്തിതാഃ

ഷഡ്ദീർഘയുക്തമൂലേന ഷഡംഗവിധിരീരിതഃ

ധവലനലീനനിഷ്ഠം ക്ഷീരഗൌരം കരാഗ്രൈർ-

ജ്ജപവലയസരോജേ പുസ്തകാഭീഷ്ടദാനേ

ദധതമമലവസമത്രാകല്പജാലാഭിരാമം

തുരഗവദനവിഷ്ണും നൌമി ദേവാഭിജിഷ്ണും

വേദലക്ഷം ജാപിത്വാന്തേ തദ്വശാംശം ഹുതേദ്ദ്വതൈഃ

പുരോക്തേപ്രജയേത് പീഠേ ഗായത്ര്യാവാഹ്യപൂജയേത്

സോന്തം വാഗീശ്വരപദം വിദ്മഹേ പദമുച്ചരേത്

ഹയഗ്രീവം ച ഡേന്തം സ്യാദ്ധീമഹീതി തതോ വദേത്

തന്നോഹംസഃപദാന്തേ ച പ്രവദേച്ച പ്രചോദയാത്

പ്രഥമാവൃത്തിരംഗൈഃസ്യാത് ദ്വിതീയാ ചാഷ്ടഭിര്ഹയൈഃ

പ്രജ്ഞാഹയസ്തഥാ മേധാഹയഃസ്മൃതിഹയസ്തഥാ

വിദ്യാഹയഃശ്രീഹയശ്ചവാഗീശീഹയ ഏവച

വിദ്യാവിലാസസുഹയോ ഹയാന്തോനാദമർദ്ദനഃ

മേധാദിഭിസ്തൃതീയാസ്യാത്താച്ച മേധാ സരസ്വതീ

പ്രജ്ഞാ തൃതീയാ വിജയാ പഞ്ചമീ ചാപരാജിതാ

തുഷ്ടിഃപുഷ്ടിഃസപ്തമീസ്യാച്ഛ്രദ്ധാചൈവാഷ്ടമീ മതാ

കല്പാന്തരേതു ലക്ഷ്മ്യാദ്യാസ്താശ്ച ലക്ഷ്മീഃസരസ്വതീ

രതിപ്രീതി കീർത്തികാന്തി തുഷ്ടിഃപുഷ്ടിസ്തഥാഷ്ടമീ

ചതുർത്ഥീ കുമുദാദ്യൈസ്തൈ കുമുദഃകുമുദാക്ഷകഃ

പുണ്ഡരീകഃസർവ്വനേത്രോ വാമനഃശങ്കുകർണ്ണകഃ

സുമുഖഃസുപ്രതിഷ്ഠഃ സ്യാല്ലോകപാലൈസ്തു പഞ്ചമി

തഥായുധൈശ്ച ഷഷ്ഠി സ്യാദേവം പൂജാ സമീരിതാഃഇതി.
ബീജംരേഫസമായുക്തം ഹ്ങ്കാരദ്വയമദ്ധ്യഗം
യസ്യനാമ്നാ ജപേന്മന്ത്രം മാരയേത്തം ന സംശയഃ
ഹ്ങ്കാരദ്വയമദ്ധ്യസ്ഥം ബീജരാജം സുരേശ്വരി
വിദ്വേഷയേജ്ജഗത്സർവ്വം മാസം ജപ്ത്വാ ന സംശയാഃ
ലിഖേദ്രോചനയാ ഭൂർജ്ജേ മന്ത്രം ബാഹൌ വിധാരയേത്
മഹാരക്ഷാ ഭവേദേഷാ സർവ്വദോഷവിനാശിനീ ഇതി.
ശാങ്കരകല്പോക്തം യന്ത്രമുച്യതേ-
പ്രണവദ്വയസംയുക്തമകാരദ്വയമദ്ധ്യഗം
വാദിനാമലിഖേത് ബീജേ ഭൂര്ജപത്രേ ഹരിദ്രയാ
പത്രാഷ്ടകേ ഹയഗ്രീവാഷ്ടാക്ഷരം സ്വരകേസരേ
കാദിക്ഷാന്തവൃത്തം ബാഹ്യേ തദ്ബഹിർ ഭൂപുരം ലിഖേതേ വാക്സ്തമ്ഭനമിദം
പ്രോക്തം ശരാവദ്വയസംപുടേ
വേഷ്ടിതം പീതസൂത്രേണ മൂകത്വം കുരുതേചിരാത്.

**മലയാളം ഭാഷ്യം**

ഹയഗ്രീവബീജം,മന്ത്രോദ്ധാരം-വിയദ് ഹഃ ഭൃഗ സ. ഭൃഗസ്ഥം സകാരസ്ഥ മായ ഹ. അർദ്ധീശം ഊ. സൌ. ബിന്ദുവോടെ സൌം. മഹഃബീജം. കേസ രങ്ങളിൽ ചതുർവ്വേദം ചതുർദ്ദിശകളില് അർച്ചിക്കുന്നു. കല്പാന്തരത്തില് 14 സ്വരം. ശാങ്കരകല്പം- ശൂന്യം ശൂന്യത്തോടുകൂടി ജീവന്റെ ഉപരി സ്ഥിതി ചെയ്യു ന്നു. അത് അനുഗ്രഹയുതം വാഗീശമായി സർവ്വകാമദമായി ഭവിക്കുന്നു. കൃത്വാ എന്നതിന് രുദ്രനാൽ അലംകൃതമായി എന്നർത്ഥം ഭാഷ്യകാരന് പറയുന്നു.11 രുദ്രം (അനുഗ്രഹയുതം),ശൂന്യം,ശൂന്യം, ജീവൻ പതിനൊന്നിനോ ടു മൂന്നു ചേർന്ന് 14. ബീജാദ്യത്തില് ഡേന്ത ഹയഗ്രീവശബ്ദം അഷ്ടാക്ഷര മന്ത്രം . ഹം ബീജം,സൌ ശക്തി. ഗായത്രി ഛന്ദസ്സ്.വിദ്യാകാമത്തിൽ വാഗ്ഭവസംപുടമായും വശ്യത്തിന് ബാലാതാർത്തീയസംപുടമായും കാമ ത്തിന് കാമരാജസംപുടമായും ജപിക്കുന്നു. അങ്ങനെ വരുമ്പോൾ ഹം ബീജം, സം ശക്തി. ഋഷി ബ്രഹാമാ. ഛന്ദസ്സ് ത്രിഷ്ടുപ്പ്. ദേവത ഹയഗ്രീവ ൻ. ഷഡ്ദീർഘത്തോടുകൂടി മൂലം ഷഡംഗവിധിക്ക്.

ധ്യാനം

വെള്ളത്താമരയിലിരിക്കുന്നവനും ,പാലുപോലെ വെളുത്തവനും , ജപമാല, താമര,പുസ്തകം,വരദമുദ്ര ധരിച്ചവനും അമലവസ്ത്രങ്ങൾ,ആഭരണജാലങ്ങൾ ഇവയാൽ അഭിരാമനും ,അശ്വമുഖനുമായി ദേവാരി(അസുര)ജിഷ്ണുവായ വിഷ്ണുവെ നമിക്കുന്നു. 4 ലക്ഷം ജപം ദശാംശം ഘൃതഹോമം. പീഠത്തിൽ ഗായത്രിയെ ആവാഹിച്ചാണ് പൂജ. ഡേന്തം വാഗീശ്വരപദം വിദ്മഹേ എന്നുച്ചരിക്കണം. ഹയഗ്രീവം ധീമഹി തന്നോ ഹംസപ്രചോദയാത് എന്ന് അവസാനിക്കുന്നു. ആദ്യം അംഗന്യാസം. പിന്നീട് അഷ്ടഹയങ്ങളെ ന്യസിക്കുന്നു.

പ്രജ്ഞാഹയ, മേധാഹയ, സ്മൃതിഹയ,വിദ്യാഹയ,ശ്രീഹയ, വാഗീശീഹയ, വിദ്യാവിലാസസുഹയ, നാദമർദ്ദനഹയ ഇപ്രകാരം അഷ്ടഹയശക്തികൾ. മേധയും തൃതീയമായ വിദ്യയും സരസ്വതി. മേധ,സരസ്വതി,പ്രജ്ഞ, വിജയ, അപരാജിത,തുഷ്ടി,പുഷ്ടി,ശ്രദ്ധ എന്നും പാഠഭേദം കാണാം.. കല്പാന്തരത്തിൽ ലക്ഷ്മി,സരസ്വതി,രതി,പ്രീതി,കീർത്തി,കാന്തി,തുഷ്ടി,പുഷ്ടി. മറ്റൊരു പാഠഭേദം-കുമുദ,കുമുദാഷ്ടക,പുണ്ഡരീക,സർവ്വനേത്ര, വാമന, ശങ്കുകർണ്ണക, സുമുഖ,സുപ്രതിഷ്ഠ . പുറത്ത് ലോകപാലകർ, അവരുടെ ആയുധങ്ങൾ മുമ്പു പറഞ്ഞപോലെ.

രേഫത്തോടുകൂടിയ ബീജം ഹങ്കാരദ്വയത്തിനു മദ്ധ്യത്തില് പ്രയോഗിച്ച് ജപിച്ചാൽ മരണം സംഭവിക്കും. ഹങ്കാരദ്വയമദ്ധ്യസ്ഥമായ ബീജരാജം ഒരു മാസം ജപിച്ചാൽ സർവ്വലോകത്തേയും വിദ്വേഷിപ്പിക്കും. ഗോരോചനത്താൽ ഭൂർജ്ജപത്രത്തിലെഴുതി തകിട് കയ്യില് ധരിച്ചാല് മഹാരക്ഷാമന്ത്രമാണ് , സർവ്വദോഷവിനാശിനിയാണ്.

ശാങ്കരകല്പം

രണ്ടു പ്രണവം,അകാരദ്വയങ്ങൾക്കു മദ്ധ്യത്തിൽ,ഹരിനാമം ബീജത്തോടെ ഭൂർജ്ജപത്രത്തില് ഹാരിദ്രം കൊണ്ടെഴുതി,, അഷ്ടദലത്തിൽ ഹയഗ്രീവാഷ്ടാക്ഷരം ,സ്വരകേസരത്തിൽ കാദിക്ഷാന്തവർണ്ണാക്ഷരവൃത്തം, പുറത്ത് ഭൂപുരം, (വാക്ക്,തനു,മനം) എന്ന് ശരാവദ്വയസംപുടമായി,(ശരാവം-കുംഭം)

വേഷ്ടിതമായി മഞ്ഞനൂലുകൊണ്ട് കെട്ടി സ്ഥാപിച്ചാൽ അചിരേണ മൂകത്വം ചെയ്യുന്നു.

76. വിദ്ക്ഷ്വംഗസ്മൃതിന്യായസർവ്വശാസ്ത്രാണി പൂജയേത്
അർച്ചയേത് പത്രമദ്ധ്യേഷു വിധാനേനാംഗദേവതാഃ

77. ബാഹ്യേ ലോകേശ്വരാംസ്തേഷാം വജ്രാധ്യസ്ത്രാണി സംയജേത്
ഏവം യോ ജേതേ ദേവം സാക്ഷാദ്വാഗീശ്വരോ ഭവേത്

78.ബൈല്വൈഃഫലൈഃകൃതോ ഹോമഃശ്രീകരഃപരിഗീയതേ
കുന്ദപുഷ്പാണി ജുഹ്വയാദിഛൻവാക്ശ്രിയമവ്യയം.

**സംസ്കൃതഭാഷ്യം**

വിദിക്ഷിതി. ശിക്ഷാകല്പവ്യാകരണനിരുക്തജ്യോതിഷഛന്ദോ രൂപേഭ്യഃ ഷഡംഗേഭ്യോ നമഃ സ്മൃതിഭ്യോ നമഃന്യായശാസ്ത്രേഭ്യോ നമഃ സർവ്വശാസ്ത്രേ ഭ്യോ നമഃ ഇത്യാദിപ്രയോഗഃ വിധാനേനേതി ചതുർത്ഥോക്താഗ്നേയാദി സ്ഥാനേഷു പത്രമദ്ധ്യേഷിതി ചതുർത്ഥോക്തകേസരാംഗ പൂജാപവാദഃ

**മലയാളഭാഷ്യം**

വിദിക്കുകളിൽ സ്മൃതിന്യായാദിസർവ്വശാസ്ത്രപൂജയാണ്. ശിക്ഷ,കല്പം, വ്യാക രണം, നിരുക്തം,ജ്യോതിഷം,ഛന്ദസ്സ് എന്ന് ഷഡംഗങ്ങൾ നമിക്കപ്പെടുന്നു. ശിക്ഷാകല്പവ്യാകരണനിരുക്തജ്യോതിഷഛന്ദോരൂപേഭ്യഃ ഷഡംഗേഭ്യോ നമഃ എന്ന് പ്രയോഗം. പുറത്ത് ലോകപാലകർ, ആയുധങ്ങൾ ഇപ്രകാരം ഭജിച്ചാൽ സാക്ഷാദ് വാഗീശ്വരനായി ഭവിക്കും. ബില്വഫലം ഹോമിച്ചാൽ ശ്രീകരം. മുല്ലപ്പൂ ഹോമിച്ചാൽ അവ്യയമായ വാക്കും ശ്രീയും ലഭിക്കും.

79. മന്ദനാനേനസഞ്ജപ്തം ഘൃതംബ്രാഹ്മീരസൈഃസൃതം
കവിതാമാവഹേത് പുംസാമനർഗ്ഗളവിജൃംഭണാം

80 വചാമനേന സജ്ജപ്താം ഭക്ഷയേത് പ്രാതരന്വഹം
സർവ്വവേദാഗമാദീനാം വ്യാഖ്യാതാജായതേചിരാത്
മനോരസ്യസമോ നാസ്തി ജ്ഞാനൈശ്വര്യപ്രദോപരഃ

**സംസ്കൃതഭാഷ്യം**

മന്ദനേതി. അകൽക്കോപി ഭവേത് സ്നേഹോ യഃസാദ്ധ്യഃ കേവലേ ദ്രവേ ഇത്യുക്തത്വാത്. ഘൃതാഛതുർഗുണേ ബ്രാഹ്മീരസേ ഘൃതം പചേത്. ഘൃതാവശേഷമുത്താര്യാനേനസംജപ്തം പിബേത് .

**മലയാളം ഭാഷ്യം**

ബ്രാഹ്മീരസമായി, ജപിച്ച നെയ്യ് അനർഗ്ഗളമായി പ്രവഹിക്കുന്ന വിജൃംഭണം ചെയ്ത കവിതയെ ആവാഹിക്കുന്നു.ഇപ്രകാരം ജപിച്ചത് നിത്യവും പ്രഭാതത്തിൽ ഭക്ഷിച്ചാല് സർവ്വവേദവേദാംഗങ്ങളുടെ വ്യാഖ്യാതാവായി അചിരേണ ഭവിക്കും. അവന്നു സമമായി ജ്ഞാനൈശ്വര്യപ്രദനായി മറ്റൊരാളുണ്ടാവുന്നതല്ല. നെയ്യ് നാലിരട്ടി ബ്രാഹ്മീരസത്തിൽ പചിച്ച് ഘൃതാവശേഷം ജപിച്ച് കുടിക്കണം.ഇത് നേരത്തേ പറഞ്ഞു.

81. അനന്തോഗ്ന്യാസനഃസേന്ദുർബീജം രാമായഹൃന്മനുഃ
ഷഡക്ഷരോയമാദിഷ്ടോ ഭജതാം കാമദോമണിഃ

82.ബ്രഹ്മാ പ്രോക്തോ മുനിഛന്ദോ ഗായത്രം ദേവതാ മനോഃ
ദേശികേന്ദ്രൈഃ സമാഖ്യാതോ രാമോ രാക്ഷസമർദ്ദനഃ

83. ദീർഘഭാജാസ്വബീജേന കുര്യാദംഗാനി ഷഡ്ക്രമാത്
ബ്രഹ്മരന്ധ്രേഭ്രുവോർമധ്യേ ഹൃന്നാഭ്യൂരുഷു പാദയോഃ
ഷഡക്ഷരാണി വിന്യസ്യേൻമന്ത്രസ്യമന്ദവിത്തമഃ

**സംസ്കൃതഭാഷ്യം**

രാമമന്ത്രമാഹ അനന്തമിതി. അനന്ത ആകാരഃ അഗ്ന്യാസനോ രേഫാസനഃ സേന്ദു സബിന്ദുഃബീജമിത്യനേനൈകാക്ഷരോപ്യയം മന്ത്ര ഇതി സൂചിതം. തദുക്തം-വഹ്നിസ്ഥംശയനംവിഷ്ണോരർദ്ധചന്ദ്രവിഭൂഷിതം ഏകാക്ഷരോമന്ദഃപ്രോക്തോ മന്ത്രരാജഃസുരദ്രുമഃഇതി. അസ്യർഷ്യാദികം സർവ്വം വക്ഷ്യമാണമേവ. ഏതദർത്ഥ ഉക്തഃ സ്കന്ദയാമലേ നിർവ്വാണഖണ്ഡേ- രേഫോഗ്നിരഹമേവോക്തോവിഷ്ണുഃസോമോ മ ഉച്യതേ
മദ്ധ്യഗസ്ത്വാവയോബ്രഹ്മാ രവിരാകാര ഉച്യതേ
ജ്യോതീംഷി കവലീകൃത്യതീക്ഷ്ണാകാശേ വിഭുഃസ്വയം
നാദോഭീധ്യത്തേ സന്മാത്രം ത്വമേവ പരമേശ്വരം ഇതി
രാമായ ഹൃദിത്യനേനായം പഞ്ചാക്ഷരേപി മന്ത്രാ ഇത്യുക്തം. യദാഹ-

സപ്തതിഷ്ഠൌ രമൌവായുർഹത്പഞ്ചാർണ്ണോമന്തഃസ്മൃതഃ
വിശ്വാമിത്രോ മുനിഃപ്രോക്തഃപംക്തിഛന്ദോസ്യ ദേവതാ
രാമഭദ്രോബീജശക്തിപ്രഥമാർണ്ണാനതീ ക്രമാത്
ഭ്രൂമദ്ധ്യേഹൃദിനാഭ്യന്ധുപാദയോർവിന്യസേന്മന്തഃ
ഷഡംഗം പൂർവ്വവദ്വാ പഞ്ചാർണ്ണൈര് മന്തനാസ്തകം
മദ്ധ്യേവനം കല്പതരുർമൂലേ പുഷ്പലതാകുലം
ലക്ഷമണേന പ്രഗുണിതമക്ഷ്ണാഃകോണേന സായകം
അവേക്ഷ്യമാണം ജാനക്യാ ഘൃതവ്യജനയേശ്വരം
ജടാഭാംലസഛീർഷം ശ്യാമം മുനിഗണാവൃതം
ലക്ഷ്മണേന ധൃതഛത്രമഥവാ പുഷ്പകോപരി
ദശാസ്യമഥനം പ്രാഗ്വദ് സസുഗ്രീവവിഭീഷണം
വിജയാർത്ഥീ വിശേഷേണ വർണ്ണലക്ഷം ജപേന്മന്തം ഇതി.  മന്തരിതി.
ഏവം മിലിത്വാ മന്ത്രഃഷഡക്ഷരഃഇത്യർത്ഥഃ കാമദോ മണിശ്ചിന്താമണി
രിത്യനേനാസ്യ വിനിയോഗം വദതാ സ്വബീജം വിനാപി ബഹുപ്രകാരം
ഷഡ്വർണ്ണത്വം ബഹുപ്രകാരം ച സപ്തവർണ്ണത്വം സൂചിതം. തദുക്തം
സ്കന്ദയാമലേ നിർവ്വാണഖണ്ഡേ-
വിശ്വരൂപസ്യതേനാമവിശ്വേശബ്ദാദി വാചകഃ
തഥാപി മൂലമന്ത്രസ്തേ വിശ്വേഷാം ബീജമക്ഷയം
മുക്തയേപ്രണവാദ്യോയം രമാദിരപി ഭുക്തയേ
വാഗ്ഭവാദിസ്തു വാക്സിദ്ധ്യൈ മയാദിരഖിലേഷ്ടദഃ
അഖിലോയം മഹാശക്തിർമന്ത്രചിന്താമണിർവിഭോ ഇതി.
അന്യത്ര- സകാമശക്തിവാഗ് ലക്ഷ്മീ താരാദ്യഃപഞ്ചവർണ്ണകഃ
ഷഡക്ഷരഃഷഡ്വിധസ്യാശ്ചതുർവർഗ്ഗഫലപ്രദഃ
പഞ്ചാശന്മാതൃകാമന്ത്രവർണ്ണപ്രത്യേകപൂർവ്വകഃ
ലക്ഷ്മീവാഗ്മന്മഥാദിശ്ച താരാദിഃസ്യാദനേകധാ
ശ്രീമായാമന്മഥൈകൈക ബീജാദ്ധ്യന്തർഗ്ഗതോ മന്തഃ
ചതുർവർണ്ണാഃസ ഏവസ്യാത് ഷഡ്വർണ്ണോ വാഞ്ഛിതപ്രദഃ
സ്വാഹാന്തോ ഹും ഫടന്തോ വാ നത്യന്തോ വാ ഭവേദയം

ബ്രഹ്മാസമ്മോഹനഃശക്തിർദക്ഷിണാമൂർത്തിരേവ ച
അഗസ്ത്യഃശ്രീശിവഃപ്രോക്താമുനയോത്ര ക്രമാദിമേ
ഛന്ദോഗായത്രസംജ്ഞം ച ശ്രീരാമശ്ചൈവ ദേവതാ
അഥവാ കാമബീജാദേർവിശ്വാമിത്രോമുനിർമനോഃ ഛന്ദോദേവ്യാദിഗായത്രീ
രാമഭദ്രോസ്യ ദേവതാ ബീജശക്തി യഥാപൂർവ്വം ഇതി.
രാക്ഷസമർദ്ദനഃ ഇതി വിശേഷണം വിധേയം. രാം ബീജം നമഃശക്തിഃ
തദുക്തം ഗൌതമകല്പേ- ജാനീയാത് പ്രഥമം
വർണ്ണം ബീജം ശക്തിം നതിം തഥാ. ഇതി. കേചനആയേതി ശക്തിമാഹുഃ
ദീർഘഭാജാഷഡ്ദീർഘഭാജാ സ്വബീജേന മന്ത്രാദ്യബീജേന.
ക്രമാദിത്യനേന ഷഡ്വർണ്ണൈര് ഷഡംഗമിത്യുക്തം യദാഹ-
ബീജൈഃഷഡ്ദീർഘയുക്തൈർവാ മന്ത്രാർണ്ണൈർവാ ഷഡം ഗകം ഇതി.
അന്ധു ഗുഹ്യം. മനുവിത്തമ ഇത്യനേനൈ തദുക്തം ഭവതി. പഞ്ചാക്ഷരേ
പാദന്യാസഃ സപ്താക്ഷരാ ബ്രഹ്മരന്ധ്രഭ്രൂമദ്ധ്യകണ്ഠഹൃന്നാഭീ ഗുഹ്യപാദേഷു
ന്യാസഃ  ദ്വക്ഷരേ ബ്രഹ്മരന്ധ്രഹൃദോഃ ത്ര്യക്ഷരേ ഗുഹ്യാന്ത യോഃ
ചതുരക്ഷരേ ഗുഹ്യപാദാർദ്ധയോരിതി.

**മലയാളം ഭാഷ്യം**

അനന്ത ആ. അഗ്ന്യാസനൻ രേഫാസനൻ. രാ. സേന്ദു ബിന്ദുവോടുകൂടി. രാം ബീജം. ആയ ചേർത്ത് രാമായ ഹൃദയത്തിൽ. ഷഡക്ഷരമന്ത്രം ജപിച്ചാൽ കാമദയായ ചിന്താമണിയാണ്.അതിന്റെ ഋഷി ബ്രഹ്മാ. ഛന്ദസ്സ് ഗായത്രി. ദേവത രാക്ഷസമർദ്ദനനായ രാമൻ. ദീർഘാക്ഷരസമേതം സ്വബീജത്താൽ ഷഡംഗന്യാസം..ബ്രഹ്മരന്ധ്രം, ഭ്രൂമദ്ധ്യം,ഹൃത്ത്, നാഭി, ഗുദം, പാദങ്ങൾ എന്നിങ്ങനെ ഷഡാക്ഷരവിന്യാസം. വഹ്നിസ്ഥമായി (രകാരത്തിൽ)ശയിക്കുന്ന വിഷ്ണുവിന്റെ അർദ്ധചന്ദ്രവിഭൂഷിതമായ ഏകാക്ഷരീമന്ത്രം മന്ത്രരാജനായ കല്പദ്രുമം എന്ന് അറിയുന്നു.(രാം)
സ്കന്ദയാമളം നിർവ്വാണഖണ്ഡം- രേഫം അഗ്നി. മ സോമൻ. മദ്ധ്യത്തിൽ ആ എന്ന് സൂര്യരൂപമായ ബ്രഹ്മം. ഇതാണ് രാമശബ്ദം. എല്ലാ ജ്യോതിർമണ്ഡലങ്ങളേയും കവലീകൃതമായി (ഉരുളയാക്കി)തീക്ഷ്ണാകാശത്തിൽ വിഭ സ്വയം നാദമായി സത്തമാത്രമായി (സന്മാത്രം)പരമേശ്വരമായി അഭിവ്യ

ക്തമായതാണ് ആ മന്ത്രാക്ഷരം.പഞ്ചാക്ഷര,ഷഡക്ഷരമായും ഈ മന്ത്രം ഉച്ചരിക്കാറുണ്ട്. സപ്തസ്വരങ്ങളിൽ സപ്തതിഷ്ഠമായും ,പഞ്ചാക്ഷരത്തിൽ പഞ്ചഭൂതമായും രാമൻ സ്മരിക്കപ്പെടുന്നു. അതിന്റെ മുനി വിശ്വാമിത്രനാണ്. ഛന്ദസ്സ് പംക്തി. ദേവത രാമഭദ്രൻ. ബീജശക്തി പ്രഥമാർണ്ണമായ ര. ഭ്രൂമദ്ധ്യം, ഹൃദയം,നാഭി,ഗുദം,പാദങ്ങൾ എന്ന് പഞ്ചാംഗവിന്യാസം. ഷഡംഗ ന്യാസത്തില് പഞ്ചാംഗം മുൻപോലെ. രണ്ടുപ്രാവശ്യം പഞ്ചാർണ്ണം ജപിച്ച് അസ്ത്രം ആറാം അംഗം. വനമദ്ധ്യത്തിൽ കല്പതരുമൂലത്തില് ,പുഷ്പലതാ കുലമായ പ്രദേശത്ത് ലക്ഷ്മണനാൽ പ്രഗുണിതമായ അക്ഷങ്ങളുടെ കോണുകളിൽ അസ്ത്രാദികളോടെ,ജടാഭാരശീർഷനായി, ശ്യാമവർണ്ണ നായി ,മുനിഗണാവൃതനായി ,ജാനകീസമേതനായിട്ടും ജാനകിയെ തേടുന്ന വനായിട്ടും രാമരൂപധ്യാനം ചെയ്യുന്നു.

വിജയാർത്ഥികള് ലക്ഷ്മണന് ചൂടിക്കൊടുത്ത ഛത്രത്തിൻകീഴെ പുഷ്പക ത്തിൽ ദശാസ്യമഥനശേഷം സുഗ്രീവവിഭീഷണാദികളോടുകൂടി ധ്യാനിക്കുന്നു. സ്കന്ധയാമളം നിർവ്വാണഖണ്ഡത്തില് -വിശ്വരൂപന്റെ നാമം വിശ്വേ എന്ന ശബ്ദത്തോടുകൂടിത്തന്നെ പറയപ്പെടുന്നു. അതുതന്നെ മൂലമന്ത്രത്തിൽ സ ർവ്വവിശ്വത്തിന്റേയും അക്ഷയമായ ബീജമായിരിക്കുന്നു. പ്രണവം ആദ്യം ഉച്ചരിച്ചാൽ  മുക്തി. രമ,രാമാ ഇവ ഭുക്തി. വാഗ്ഭവാദിയോടെ ഉച്ചരിച്ചാൽ വാക് സിദ്ധി. മായാബീജത്തോടെ സർവ്വകാമപ്രാപ്തി. ഇപ്രകാരം എല്ലാ മഹാശക്തികളുമുള്ളതിനാലാണ് സർവ്വകാമദമായ ചിന്താമണിമന്ത്രമെന്ന് പറയുന്നത്. പ്രണവാദ്യമായി, സകാമശക്തി വാഗ് ലക്ഷ്മി തരുന്നു (പഞ്ചാ ക്ഷരി) ഷഡക്ഷരി അതോടുകൂടി മുക്തിയും തരുന്നതിനാൽ(ഭുക്തിമുക്തിപ്രദം) ചതുർവർഗ്ഗഫലപ്രദമാണ്.51 മാതൃകാവർണ്ണാക്ഷരം പ്രത്യേകം ന്യസിക്കുക. ലക്ഷ്മി,വാഗ്,മന്മഥാദികൾ താരാദികം. അനേകമായും ശ്രീ,മായ,മന്മഥബീജ ങ്ങൾ ഏകൈകബീജാദ്യന്തഗതമായും ചതുർവർണ്ണം ഇപ്രകാരം ഷഡ്വ ർണ്ണം വാഞ്ഛിതപ്രദമാണ്. സ്വാഹാന്തം, ഹും ഫട് അന്തം,നമോ എന്നവ സാനിക്കുന്നത് ഇപ്രകാരമുണ്ട്. ബ്രഹ്മാ, സമ്മോഹനൻ,ശക്തി, ദക്ഷിണാമൂ ർത്തി, അഗസ്ത്യൻ,ശ്രീ,ശിവൻ ഋഷി  എന്ന് 7 ഋഷിക്രമം പറഞ്ഞിരിക്കുന്നു. ഛന്ദസ്സ് ഗായത്രി. ദേവത ശ്രീരാമൻ. കാമബീജാദിയാവുമ്പോൾ ഋഷി

വിശ്വാമിത്രനാണ്. രാക്ഷസമർദ്ദനനെന്നത് ശ്രീരാമവിശേഷണം. ഓം ശ്രീരാമായ നമഃ എന്ന് സപ്താക്ഷരമന്ത്രം. രാം ബീജം. നമഃശക്തി.  - രാം ആദ്യവർണ്ണം ബീജം. നമ അന്ത്യവർണ്ണം ശക്തി .ആയ ശക്തി എന്നും പാഠമുണ്ട്.ഷഡ്ദീർഘയുതമായി ബീജപ്രയോഗം. അങ്ങനെ ഷഡംഗ ന്യാസം. പഞ്ചാക്ഷരത്തിൽ പാദന്യാസം. സപ്താക്ഷരത്തിൽ ബ്രഹ്മരന്ധ്ര, ഭ്രൂമദ്ധ്യ,കണ്ഠ,ഹൃദ്,നാഭീ,ഗുഹ്യ.പാദന്യാസം. രാമ എന്ന ദ്വക്ഷരിയില് ബ്രഹ്മരന്ധ്രഹൃദയന്യാസം. ത്ര്യക്ഷരിയിൽ ഗുഹ്യാന്തം. ചതുരക്ഷരിയിൽ ഗുഹ്യപാദാന്തമായി ന്യാസം.

84. കാലാംഭോധരകാന്തികാന്തമനിശം വീരാസനാദ്ധ്യാസിതം
മുദ്രാംജ്ഞാനമയീം ദധാനമപരം ഹസ്താംബുജം ജാനുനി
സീതാംപാർശ്വഗതാം സരോരുഹകരാം വിദ്യുന്നിഭാം രാഘവം
പശ്യന്തീം മുകുടാംഗദാദി വിവിധാകല്പോജ്ജ്വലാംഗം ഭജേ

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ കാലേതി.വീരാസനമന്ത്യേ വക്ഷ്യതി. ജ്ഞാനമുദ്രാലക്ഷണം പ്രാക്. അപരം വാമം. രാഘവം പശ്യന്തീം പാർശ്വഗതാം സീതാഞ്ച ഭജേ ഇതി സംബന്ധഃ അസ്മിൻപാഠേ വക്ഷ്യമാണ സീതാമന്ത്രസ്യാതി ധ്യാന മുക്തം ഭവതി.  ക്വചിത് പശ്യന്തമിതി പാഠഃ തദാ സീതാം പശ്യന്തം രാഘ വം ഭജേ ഇതി സംബന്ധഃ ഉക്തഞ്ച-
വാമാങ്കാരൂഢസീതാമുഖകമലമിലല്ലോചനം  നീരദാഭം ഇതി. ആകല്പോ ഭൂഷാ. അത്ര ധ്യാനാനന്തരം നാരായണാഷ്ടാക്ഷരോക്തം ഗരുഡമുദ്രാം ച ദർശയേത്.

**മലയാളം ഭാഷ്യം**

ധ്യാനം- കാളമേഘകാന്തി ചിന്തുന്ന കാന്തം പോലെ വശീകരിക്കുന്ന അഭി രാമശരീരം, വീരാസനത്തിൽ ഇരിക്കുന്ന രൂപം. ഒരു കയ്യിൽ ജ്ഞാനമുദ്ര. മറ്റോ കൈ കാൽമുട്ടില് വെച്ചിരിക്കുന്നു. പാർശ്വത്തില് പത്മഹസ്തയായ സീതാദേവി. മുകുടം,അംഗദം മുതലായ ആഭരണങ്ങളാൽ ഉജ്ജ്വലാംഗനായി, വിദ്യുത്സദൃശനായി രാഘവനെ ഭജിക്കുന്നു.

ജ്ഞാനമുദ്രാലക്ഷണം മുമ്പ് പറഞ്ഞു. വീരാസനം ഇനി പറയുന്നുണ്ട്. ഇട തുകയ്യാണ് മുട്ടിൽവെച്ചിരിക്കുന്നത്. വലതുകൈ ജ്ഞാനമുദ്ര എന്ന വ്യാഖ്യാനമുദ്ര കാണിക്കുന്നു. അതിനാൽ ഗുരുരൂപമാണ്. ഗ്രന്ഥകാരഭാഷ്യകാരമത പ്രകാരം സീതാം പശ്യന്തം രാഘവം ഭജേ എന്നാണ് പാഠം. സീതാമുഖത്തെ നോക്കിക്കൊണ്ടിരിക്കുന്ന ശ്രീരാമനാണ്. വാമാങ്കത്തിലിരുത്തിയ സീതാമുഖകമലത്തിൽ പതിഞ്ഞ ലോചനം എന്നർത്ഥം. അങ്ങനെയെങ്കിൽ,കാൽമുട്ടിൽവെച്ച ഇടത്തുകയ്യും, വീരാസനവും വ്യാഖ്യാനമുദ്രയും എങ്ങനെ പറയും. അതിനാൽ , പാർശ്വഗതയായ ഗുരുപത്നിയോടുകൂടിയ ഗുരുരൂപത്തിലുള്ള ധ്യാനമാണ് ഉചിതം.

85. വർണ്ണലക്ഷംജപേന്മന്ത്രം ദശാംശം കമലൈഃശുഭൈഃ
ജുഹുയാദർച്ചിതേവഹ്നൌ ബ്രാഹ്മണാൻഭോജയേത്തതഃ
86.പൂജയേദ് വൈഷ്ണവേ പീഠേ മൂർത്തിം മൂലേന കല്പയേത്
ശ്രീംസീതായൈ ദ്വിഠാന്തേ ന സീതാം പാർശ്വഗതാം യജേത്

**സംസ്കൃതഭാഷ്യം**

വർണ്ണലക്ഷം ഷഡ് ലക്ഷം. അർച്ചിതേ വഹ്നാവിതി രാമപീഠം വഹ്നാവാവാഹ്യേത്യർത്ഥഃ ശ്രീസീതായൈ സ്വാഹാ ഇതി. അയം സ്വതന്ത്രോപി മന്ത്രഃതദുക്തം- സീതാമന്ത്രോപി കഥിതഃസ്വതന്ത്രോംഗപരോപി ച. ഇതി.
സ്കന്ദയാമലേ നിർവ്വാണഖണ്ഡേപി-
ബ്രഹ്മാഗൃണാതിത്വാഛക്തീംദേവീംവാചംത്വദാപ്തയേ
വിഷ്ണുർധ്യായതി ത്വാമേവ സുഷുമ്ണാം പാരമേശ്വരീം
സീതാമുപാസ്തേ വ്യോമാന്തരീശ്വരോ ബിന്ദുരൂപിണീം
സദാശിവോ നാദമയീം  സമവാതാനാമുന്മനീം ശിവഃഇതി.
അസ്യര്ഷാദികമഗസ്ത്യസംഹിതോക്തം യഥാ-
ജനകോസ്യൃഷിഛന്ദോഗായത്രം ദേവതാ മനോഃ
സീതാ ഭഗവതീപ്രോക്താ ശ്രീബീജം ശക്തിരന്തജൌ
ദീർഘസ്വരയുജാദ്യേന ഷഡംഗാനിപ്രകല്പയേത്
പൂജയേദ്വൈഷ്ണവേ പീഠേ ധ്യായേദ്രാഘവസംയുതാം

സുവർണ്ണാഭാംബുജകരാം രാമാലോകനതല്പരാം
വർണ്ണലക്ഷം ജപേന്മന്ത്രമിഷ്ടാർത്ഥാന് സാധയേത്തതഃ

**മലയാളം ഭാഷ്യം**

6 ലക്ഷം ജപിച്ച് ദശാംശം താമരപ്പൂകൊണ്ട് രാമപീഠമെന്ന വഹ്നിപീഠത്തില് ഹോമം. വൈഷ്ണവപീഠത്തിൽ മൂലമന്ത്രം കൊണ്ട് മൂർത്തികല്പന ചെയ്ത് ശ്രീം സീതായൈ സ്വാഹാ എന്ന മന്ത്രത്തോടെ പാർശ്വത്തില് നിൽക്കുന്ന സീതാദേവിയെ യജിക്കുക. ഇപ്രകാരം സ്വതന്ത്രവും അംഗപരവുമായ സീതാമന്ത്രവും പറയപ്പെട്ടുന്നു. സ്കന്ദയാമളം നിർവ്വാണതന്ത്രം- ബ്രഹ്മശക്തി വാഗ്ദേവി, വിഷ്ണുശക്തി ശ്രീ, സുഷുമ്ണയിൽ പാരമേശ്വരി ഇപ്രകാരം സീതാദേവിയെ ഉപാസിക്കുന്നു. വ്യോമാന്തരിയായി ഈശ്വരിയായി ബിന്ദുരൂപിണിയായി ,സദാശിവവും നാദമയിയും സ്വാതീതയും (തനിക്കുതന്നെ അതീത, പ്രകൃതിക്കും അതീത) ഉന്മനിയും ശിവയുമായും ആ ശക്തിതന്നെ ഉപാസിതയാണ്.അഗസ്ത്യസംഹിതയിലെ ഋഷ്യാദികൾ:- ഋഷി ജനകൻ,ഛന്ദസ്സ് ഗായത്രി, ദേവത സീതാഭഗവതി, ബീജം ശ്രീ. ശക്തി അന്തജങ്ങൾ (സ്വാഹാ). ദീർഘസ്വരങ്ങളോടെ ഷഡംഗകല്പന. വൈഷ്ണവപീഠത്തിൽ രാഘവനോട്ടുകൂടി ,സുവർണ്ണാഭയായി ,പത്മകരയായി, രാമനെ ആലോകനം ചെയ്യുന്നതിൽ തല്പരയായി ധ്യാനം . വർണ്ണലക്ഷം ജപം. ഇഷ്ടാർത്ഥസിദ്ധി ഫലം.

87. അഗ്രേപാർശ്വദ്വയേ ശാർങ്ഗം ശരാനംഗാനിതദ്ബഹിഃ
ഹനൂമന്തം സസുഗ്രീവം ഭരതം സവിഭീഷണം
88. ലക്ഷ്മണാംഗദശത്രുഘ്നാൻ ജാംബവന്തം ദലേഷ്വിമാന്
വാചയന്തം ഹനൂമന്തമഗ്രതോ ധൃതപുസ്തകം
89. യജേത് ഭരതശത്രുഘ്നൌ പാർശ്വയോർധൃതചാമരൌ
ധൃതാതപത്രം ഹസ്താഭ്യാം ലക്ഷ്മണം പശ്ചിമേ യജേത്
90. സൃഷ്ടിം യജന്തം വിജയം സുരാഷ്ട്രം രാഷ്ട്രവർദ്ധനം
അകോപം ധർമ്മപാലാഖ്യം സുമന്ത്രം ച ദലാഗ്രതഃ
91. സർവ്വാഭരണസമ്പന്നാന് ലോകേശാനർച്ചയേത്തതഃ
തദസ്ത്രാണി തതോ ബാഹ്യേ വജ്രാദീനി പ്രപൂജയേത്

92. ഏവം പൂജാദിഭിഃസിദ്ധേ മനൌകർമ്മാണി സാധയേത്
ജാതീപ്രസൂനൈർജ്ജുഹ്ഘയാച്ചന്ദനാംഭഃസമുക്ഷിതൈഃ
93. രാജവശ്യായ കമലൈർദ്ധനധാന്യാദിസമ്പദേ
നീലോല്പലാനാം ഹോമേന വശയേദഖിലം ജഗത്
94. ബില്വപ്രസൂനൈർ ജ്ജുഹ്ഘയാദിന്ദിരാവാപ്തയേനരഃ
ദൂർവ്വാഹോമേന ദീർഘായുർഭവന്മന്ത്രീ നിരാമയഃ
95.രക്തോല്പലഹുതാന്മന്ത്രീ ധനമാപ്നോതി വാഞ്ഛിതം
മേധാകാമേന ഹോതവ്യം പലാശകുസുമൈർനവൈഃ
96. തജ്ജപ്തമംഭഃ പ്രപിബേത് കവിർഭവതി വത്സരാത്
തന്മന്ത്രിതാന്നം ഭുഞ്ജീതാ മഹദാരോഗ്യമാപ്നുയാത്.

**സംസ്കൃതഭാഷ്യം**

അഗ്രേ പാർശ്വദ്വയ ഇതി വ്യധികരണേ സപ്തമ്യൌ. തേനാഗ്രേപുരതഃ
പാർശ്വദ്വയേ വാമദക്ഷിണപാർശ്വയോഃശാർങ്ഗം ശരാനീതി സംബന്ധഃ
അനേനൈതാവത് പര്യന്തം മുഖ്യപൂജേത്യുക്തം. ഉക്തഞ്ച- വാമപാർശ്വേ
ത്രികോണസ്യ ശാർങ്ഗം ദക്ഷിണകേശരാന്
ശം ശാർങ്ഗായ നമോസ്ത്വേവം ശംശരേഭ്യോ നമോസ്ത്വിതി പൂജാനുജ്ഞാം
തതോ ലബ്ധ്വാ രശ്മീനംഗാന്യയോ യജേത്. ഇതി. പൂജായന്ത്രം തു തന്ത്രാന്ത
രോക്തം യഥാ- ഭൃഗൃഹാഷ്ടകപത്രാന്തഃ ഷഡ്കോണമതിസുന്ദരം ഇതി.
അത്രൈവവക്ഷ്യമാണം ധാരണായന്ത്രം വാ . തദുക്തമഗസ്തിസംഹിതായാം
–ഷഡ്കോണാദിധണ്യന്തം പൂർവ്വവത് വിലിഖേദഥ
തസ്യമദ്ധ്യേ ലിഖേത്താരം ഷഡ്സുകോണേഷ്വപിക്രമാദ്
മൂലമന്ത്രാക്ഷരാണ്യേവ സന്ധിഷ്വംഗം ച മാന്മഥം
മായം ഗണ്ഡേഷ്വ കിഞ്ചൽക്കേ സ്വരാണാം ലേഖനം മതം
പത്രേഷ്വപൂർവ്വവൻമാലാമന്ത്രോ ലേഖ്യഃക്രമേണ ഹി
ദശാക്ഷരേണ സംവേഷ്ട്യ കാവ്യാനിവ്യഞ്ജനാനി ച
ദിഗ്വിദിക്ഷ്വ ലിഖേദ് ബീജേ നരസിംഹവരാഹയോഃ
ഏവദ് യന്ത്രാന്തരം ചാത്ര സാംഗാവരണമർച്ചയേത്.
സൌവർണ്ണം രാജതേ ഭൂർജ്ജേ ലിഖിത്വാർച്ചനമാരഭേത് ഇതി.

അംഗാനി തദ് ബഹിരിതി ആഗ്നേയാദിഷഡ്സു കോണേഷു.തദുക്തം-
ഇഷ്ടാംഗദേവതാഃഷഡ്കോണേഷ്വഗ്നികോണാദി .ഇതി. അന്യത്രാപി-
ഷഡ്കോണേപ്രഥമാവൃത്തി- സ്യാദങ്ഗൈരഗ്നിതഃ ക്രമാത് ഇതി. പശ്ചിമേ
ദേവപൃഷ്ഠഭാഗേ. അത്ര ഹനൂമന്തമിത്യാദി പ്രഥമമുദ്ദിശ്യ പശ്ചാദ്വാചയന്ത
മിത്യാദിനാ യത്പ്രാധാന്യേന ചതുർണ്ണാം സന്ധ്യാനം പൂജനമാഹ.
തേനൈഷാം ചതുർണ്ണാം മന്ത്രാ അപി പ്രധാനഭൂതാ ഇത്യപി സൂചിതം.
യദഗസ്ത്യസംഹിതായാം-
ആഞ്ജനേയമനും വക്ഷ്യേ ഭുക്തിമുക്ത്യേകസാധനം
പ്രകാശിതം ശങ്കരേണ ലോകാനാം ഹിതകാമ്യയാ
ഭൂതപ്രേതപിശാചാദി ഡാകിനീബ്രഹ്മരാക്ഷസഃ
ദൃഷ്ട്വാഥപ്രപലായന്തേ മന്ത്രാനുഷ്ഠാനതത്പരം
പ്രധാനശ്ചാംശഭൂതോയം മന്ത്രരാജോ ഹ്യനുത്തമഃ
പൂർവ്വം നമഃപദഞ്ചോക്ത്വാ തതോ ഭഗവതേ പദം
ആഞ്ജനേയപദം ഡേന്തം മഹാബലപദം തഥാ
വഹ്നിജായാന്ത ഏവസ്യാൻ മന്ത്രോ ഹനൂമതഃപരാഃ
സർവ്വസിദ്ധികരഃപ്രോക്തോ മന്ത്രശ്ചാഷ്ടാദശാക്ഷരഃ
ഋഷിരീശ്വര ഏവ സ്യാദനുഷ്ടുപ്ഛന്ദ ഉച്യതേ
ഹനുമാൻദേവതാപ്രോക്തോ ഹം ബീജം ശക്തിരന്തജൌ
ഹനൂമത്പ്രീണനം ചൈവ ഫലമാദ്യമുദാഹൃതം
നമോ ഭഗവതേചാഞ്ജനേയെയൈംഗുഷ്ഠയോർന്യസേത്
രുദ്രമൂർത്തയ ഇത്യേവം തർജ്ജനീഭ്യാമനന്തരം
വായുസുതായാപി തഥാ മദ്ധ്യമാഭ്യാമപി സ്ഫുടം
അഗ്നിഗർഭായ ച തഥാനാമികാഭ്യാം പ്രവിന്യസേത്
രാമദൂതായ ച പുനഃ കനിഷ്ഠാഭ്യാം വിചക്ഷണഃ
ബ്രഹ്മാസ്ത്രവാരണാർത്ഥായ ചാസ്ത്രമന്ത്രഃസമീരിതഃ
ഏവം ഷഡംഗം ച മുനേ കൃത്വാ ധ്യായേദനന്യധീഃ
സ്ഫടികാഭം സ്വർണ്ണകാന്തിം ദ്വിഭുജം ചകൃതാഞ്ജലിം
കുണ്ഡലദ്വയസംശോഭിമുഖാംബോജംമുഹർമുഹുഃ

അയുതം തു പുരശ്ചര്യാ രാമസ്യാഗ്രേ ശിവസ്യ ച
പൂജാം തു വൈഷ്ണവേ പീഠേ ശൈവേ വാ വിദധീത വൈ
ആവൃത്തിഭിർവിനാ നിത്യം നക്താശീ വിജിതീന്ദ്രിയഃഇതി
രേഫപൂർവ്വം സമുദ്ധൃത്യ ബിന്ദുലക്ഷ്മണസംയുതം
ഡേന്തോയം ലക്ഷ്മണമന്ത്രർനമസാ ച സമന്വിതഃ
അഗസ്ത്യ ഋഷിരസ്യാഥ ഗായത്രം ഛന്ദ ഉച്യതേ
ലക്ഷ്മണോ ദേവതാ പ്രോക്തോ ലം ബീജം ശക്തിരസ്യ ഹി
നമസ്തു വിനിയോഗോ ഹി പുരുഷാർത്ഥചതുഷ്ടയേ
ദീർഘഭാജാ സ്വബീജേന ഷഡംഗാനി പ്രകല്പയേത്
ദ്വിഭുജം സ്വർണ്ണരുചിരം തനും പത്മനിഭേക്ഷണം
ധനുർവ്വാണകരാംരാമസേവാസംസക്തമാനസം
പൂജാപി വൈഷ്ണവേ പീഠേ സാംഗാവരണവർജ്ജിതേ
സപ്തലക്ഷം പുരശ്ചര്യാ തതഃസിദ്ധസ്തു സാധയേത്
ഭരതസ്യൈവമേവ സ്യാഛത്രുഘ്നസ്യാപ്യയം വിധിഃ
അംഗത്വേശോഭിതാഹ്യേതേ പ്രാധാന്യേനാപി സമ്മതാഃ
ആദൌവാപ്യന്തതോ വാപി പൂജായാം രാഘവസ്യ തു
ഏതേഷാമപി കർത്തവ്യാ പൂജാഭക്തിഫലേപ്സുഭിഃ
പ്രാധാന്യേന പൃഥക്ത്വേന അംഗത്വേ രാമപീഠകേ
ലക്ഷ്മണസ്തു സദാപൂജ്യഃ പ്രാധാന്യേനൈവ നിത്യശഃ
സാഫല്യം രാമപൂജായാ യദീഛേന്നിയതവ്രതഃ
തേന യത്നേന കർത്തവ്യാ ലക്ഷ്മണസ്യാപിവിസ്തരാത്
ശ്രീരാമമന്ത്രഭേദാസ്തു ബഹവഃസന്തിവൈ മുനേ
തത് സാധകൈഃസദാകാര്യാ സൌമിത്രേരപി നിത്യശഃ
അഷ്ടോത്തരസഹസ്രം വാശതം വാ സുസമാഹിതഃ
ലക്ഷ്മണസ്യ മന്ത്രർജപ്യോ മുമുക്ഷുഭിരതന്ദ്രിതം
അജപ്ത്വാ ലക്ഷ്മണമന്ത്രം രാമമന്ത്രം ജപന്തിയേ
തജ്ജപ്തസ്യഫലം നൈവ പ്രയാന്തി കുശലാ അപി
അരിമിത്രവിധിഃകോപി നൈവകാര്യോഭവേദിഹ

യോ ജപേല്ലക്ഷ്മണമന്ത്രം നിത്യമേകാന്തമാസ്ഥിതഃ
മുച്യതേ സർവ്വപാപേഭ്യഃ സകാമാനശ്ണുതേഖിലാന്
പ്രയോഗായൈവ മന്ത്രോയമുപദിഷ്ടോ ഹി ശാർങ്ഗിണാ
സന്ധ്യാഞ്ചോപാസ്യ വിധിവൻമൂലമന്ത്രേണ മന്ത്രവിത്
ത്രികാലം നിയതോഭൂത്വാ കൃതനിത്യവിധിഃസ്വയം
ദീക്ഷായുതോ യഥാന്യായം ഗുർവനുജ്ഞാ പുരഃസരം
മുച്യതേ സർവ്വപാപേഭ്യോ യാതിവിഷ്ണോഃപരം പദം
ഐഹികാനനപേക്ഷ്യൈവം നിഷ്കാമോ യോർച്ചയേദ്വിഭും
ദീക്ഷാം പ്രാപ്യവിധാനേന ഗുരോർവിഗതകന്മഷാം
ആചാരാദിരതാദ്ദാന്താത് ഗൃഹസ്ഥാദ്വിജിതേന്ദ്രിയാത്
തദനുജ്ഞാനുസാരേണ പുരശ്ചര്യാ യഥാവിധി
സ സർവ്വാന് പുണ്യപാപൌഘാന് ദഗ്ധ്വാ നിർമ്മലമാനസഃ
പുനരാവൃത്തിരഹിതം ശാശ്വതം പദമാപ്നുയാത്
സകാമോവാഞ്ചരിതാൻ ലബ്ധ്വാ ഭക്ത്വാഭോഗാന് യഥേപ്സിതാന്
ജാതിസ്മരശ്ചിരാദ്ഭൂത്വാ യാതി വിഷ്ണോഃപരം പദം
യഥാ ശ്രീരാമമന്ത്രാണാം പ്രയോക്തുഃപാപസംഭവഃ
തഥാ നോലക്ഷ്മണമനോഃകിഞ്ചുയാതി പരാംഗതിം
കേചിൻഭുക്ത്യർത്ഥമേവസ്യുഃകേചിദൈഹികസാധനാ
ഭുക്തിമുക്തിപ്രദശ്ചായമേകോ വിജ്ഞായതേ പരം ഇതി.

**മലയാളം ഭാഷ്യം**

രാമന്റെ ഇരുപാർശ്വങ്ങളിലുമായി ശാർങ്ഗധനുസ്സും ശസ്ത്രങ്ങളും ധ്യാനിക്കണം. അതിനു പുറത്ത് ഹനുമാൻ സുഗ്രീവനോടുകൂടി, ഭരതൻ വിഭീഷണനോടുകൂടി ,ശത്രുഘ്നൻ ജാംബവനോടുകൂടി ,ദലങ്ങളിൽ. അഗ്ര ത്തിൽ പുസ്തകധാരിയായി വാഗ്ശക്തിയുള്ള ഹനുമാന്. ചാമരധാരികളായി ഭരതശത്രുഘ്നന്മാര് പാർശ്വങ്ങളിൽ. താലപത്രത്തോടെ ലക്ഷ്മണൻ പടിഞ്ഞാറ്. ദലാഗ്രങ്ങളിൽ സൃഷ്ടി, യജന്തൻ,വിജയൻ,സുരാഷ്ട്രൻ, രാഷ്ട്രവർദ്ധനൻ, അകോപൻ,ധർമ്മപാലന്,സുമന്ത്രൻ. സർവ്വാഭരണസമ്പന്നരായ ലോകപാലരും വജ്രാദിആയുധങ്ങളും പുറത്ത്.ഇപ്രകാരം ധ്യാനിസ

ർവ്വകർമ്മസിദ്ധി. രാജവശ്യത്തിന് കമലം, ധനധാന്യസമ്പത്തിന് ഉല്പലം, അഖിലലോകവശ്യത്തിന് നീലോല്പലം, ഇന്ദിരാപ്രാപ്തിക്ക് ബില്വപുഷ്പം, നിരാമയനായി ദീർഘായുസ്സോടെ ഇരിക്കാന് കറുകഹോമം, ധനലാഭത്തിന് ചുവന്ന താമര, മേധാകാമത്തിന് പുതിയ പലാശപുഷ്പം, കവിത്വസിദ്ധിക്ക് ഒരു കൊല്ലക്കാലം ജപിച്ച ജലം കുടിക്കുക. മഹത്തായ ആരോഗ്യത്തിന് ജപിച്ച അന്നം ഭക്ഷിക്കുക.

വാമപാർശ്വത്തില് ത്രികോണത്തില് ശാർങ്ഗം ,ദക്ഷിണത്തിൽ ശരം, ശം ശാർങ്ഗായ നമഃ ശം ശരേഭ്യോ നമഃ  അവരിൽനിന്ന് പൂജാനുമതി ലഭിച്ചാൽ രശ്മികളെ അംഗങ്ങളില് യജിക്കുക. തന്ത്രാന്തരോക്തമായ പൂജായന്ത്രം –ഭൂഗൃഹം അഷ്ടദലപത്മാന്തത്തിൽ അതിസുന്ദരമായ ഷഡ്കോണം. അഗസ്ത്യസംഹിതയിലെ ധാരണയന്ത്രം- ഷഡ്കോണം മുതല് ധരണ്യന്തം (ഭൂപുരാന്തം)വരെ എഴുതുക. ഓം മദ്ധ്യത്തിൽ. ആറുകോണിൽ ക്രമത്തില് മൂലമന്ത്രാക്ഷരം ജപിച്ച് ഷഡംഗന്യാസം .മാന്മഥ,മായാ,ബീജങ്ങൾ ഗണ്ഡങ്ങളിൽ. കിഞ്ചൽക്കത്തിൽ സ്വരങ്ങൾ. പത്രത്തിൽ മാലാമന്ത്രം. ദശാക്ഷരത്താൽ വേഷ്ടനം. കാദിവ്യഞ്ജനങ്ങളാൽ വേഷ്ടിതമാക്കി ദിക്കുവിദിക്കുകളില് നരസിംഹവരാഹബീജങ്ങൾ.സാംഗാവരണം അർച്ചന ചെയ്ത് സുവർണ്ണ, രജത,ഭൂർജ്ജപത്രാദികളിലെഴുതി ധരിക്കുന്നു.അംഗങ്ങൾ ആഗ്നേയാദിഷഡ്കോണുകളിൽ .പശ്ചിമത്തിൽ ദേവപൃഷ്ഠഭാഗം. അവിടെ ഹനുമാൻ മുതൽ 4 വർണ്ണസന്ധാനം പൂജനം പറഞ്ഞു. അവരാണ് നാലുപ്രധാനമന്ത്രവർണ്ണങ്ങളുടെ പ്രധാനഭൂതങ്ങള് എന്നർത്ഥം.

അഗസ്ത്യസംഹിതഃ-ആഞ്ജനേയൻ ഭുക്തി മുക്ത്യേകസാധനമാണ്. ലോകത്തിന്റെ ഹിതകാമത്തിനായി ശങ്കരനാൽ പ്രകാശിപ്പിക്കപ്പെട്ട മന്ത്രമാണത്. ഭൂതപ്രേതപിശാചാദിഡാകിനീബ്രഹ്മരാക്ഷസർ ,ദുഷ്ടന്മാരെന്നിവർ ആഞ്ജനേയമന്ത്രാനുഷ്ഠാനതല്പരരെ സമീപിക്കയില്ല. അംശഭൂതങ്ങളിൽ പ്രധാനമായ ഹനുമന്മന്ത്രം മന്ത്രരാജങ്ങളിൽ ഏറ്റവും ഉത്തമമാണ്. നമഃഭഗവതേ ആഞ്ജനേയായ മഹാബലായ സ്വാഹാ എന്നാണ് ഹനുമന്മന്ത്രം. 18 അക്ഷരം, സർവ്വസിദ്ധികരം. ഋഷി ഈശ്വരൻ,ഛന്ദസ്സ് അനുഷ്ടുപ്പ്, ദേവത ഹനുമാൻ, ഹം ബീജം ശക്തി സ്വാഹാ.

നമോ ഭഗവതേ ആഞ്ജനേയായ തള്ളവിരലുകളിൽ.രുദ്രമൂർത്തികളായി ഈ 11 അക്ഷരങ്ങളെ ചൂണ്ടുവിരലുകളിൽ. വായുസുതന്മാരായി മദ്ധ്യമകളിൽ,(നടുവിരലുകൾ) അഗ്നിഗര്ഭായ എന്ന് മോതിരവിരലുകളിൽ, രാമദൂതായ എന്ന് ചെറുവിരലുകളിൽ, ബ്രഹ്മാസ്ത്രവാരണാർത്ഥായ എന്ന് അസ്ത്രമന്ത്രം. ഇപ്രകാരം ഷഡംഗന്യാസം അനന്യധീയായി ചെയ്യുക. സ്ഫടികാഭം, സ്വ ർണ്ണകാന്തി, രണ്ടുകൈ അഞ്ജലിക്ലുപ്പി, കുണ്ഡലങ്ങൾ ശോഭിക്കുന്ന മുഖക മലം, അയുതം പുരശ്ചരണത്തോടെ രാമൻ,ശിവനെന്നിവർക്ക് വൈഷ്ണവ പീഠത്തില് പൂജ. വിജിതേന്ദ്രിയനായി നിത്യം രാത്രി മാത്രം ഭക്ഷിച്ച് ജീവിക്ക ണം.രേഫത്തോടെ മന്ത്രോദ്ദാരം, ബിന്ദു ലക്ഷ്മണനോടുകൂടി സ്വാഹാ എന്ന് ലക്ഷ്മണന് നമസ്കാരത്തോടെ ചെയ്യണം. ഋഷി അഗസ്ത്യൻ. ഛന്ദസ്സ് ഗായത്രി. ലക്ഷ്മണൻ ദേവത. ലം ബീജം. ശക്തി ഹി. വിനിയോഗം പുരുഷാ ർത്ഥചതുഷ്ടയങ്ങൾക്ക്. ദീർഘസ്വരങ്ങളോടെ ബീജം കൊണ്ട് ഷഡംഗ ന്യാസം.
രണ്ടുകൈ, സ്വർണ്ണരുചിരമായ ശരീരം, താമരപ്പൂപോലെ സുന്ദരമായ കണ്ണുകൾ, ധനുർബ്ബാണകരം, രാമസേവാസംസക്തമായ മനസ്സ്, വൈഷ്ണവപീഠത്തിൽ സാംഗാവരണപൂജകൂടാതെ സപ്തലക്ഷം പുരശ്ചരണത്തോടെ അനുഷ്ഠിച്ചാൽ സർവ്വസിദ്ധി. (ഭുക്തിമുക്തിപ്രദം). ഇതുപോലെ ഭരതശത്രുഘ്ന ധ്യാനം.അംഗത്വത്താല് ഇവരുടെ പ്രാധാന്യവും സുസമ്മതമാണ്. ആദ്യന്തമായ പൂജ രാഘവനു ചെയ്യുന്നത് മുക്തി ഇഛിക്കുന്നവർ മാത്രമല്ല, ഭുക്തിഫലേച്ഛുക്കളുമുണ്ട്. പ്രാധാന്യത്താൽ അംഗത്വം മാത്രമല്ല,നാമപീഠത്തിൽസദാ നിത്യം പൂജിക്കേണ്ടത് ലക്ഷ്മണനെയാണ്. രാമപൂജകൊണ്ട് സാഫല്യം കിട്ടണമെങ്കിൽ നിയതവ്രതനായി യത്നപൂർവ്വം വിസ്തരിച്ച് ലക്ഷ്മണപൂജയും ചെയ്യണം. ശ്രീരാമമന്ത്രഭേദങ്ങൾ അനേകമുണ്ട്. അവയുടെയെല്ലാം സാധകർ സദാ നിത്യം സൌമിത്രിക്കും അഷ്ടോത്തരസഹസ്രമോ, അഷ്ടോത്തരശതമോ, സുസമാഹിതചിത്തരായി ലക്ഷ്മണനാമമന്ത്രജപത്തോടെ മുമുക്ഷുക്കളായി ജിതേന്ദ്രിയരായി അനുവർത്തിക്കണം. ലക്ഷ്മണജപം കൂടാതെ രാമജപം ചെയ്താൽ ഫലം പൂർണ്ണമായി ലഭിക്കയില്ല. അത് എത്ര കുശലനായ

മന്ത്രവിത്തായാലും.  ഏകാന്തത്തിലിരുന്ന് ലക്ഷ്മണമന്ത്രം ജപിക്കണം. അത് സർവ്വപാപമുക്തി തരും. അഖിലകാമപ്രാപ്തി തരും.
ഇതിന്റെ പ്രയോഗം ശാർങ്ഗി(മഹാവിഷ്ണു)വാൽ ഉപദിഷ്ടമാണ്. സന്ധ്യകളിൽ മൂലമന്ത്രത്തോടെ വിധിപൂർവ്വം ഉപാസിച്ചാല് ത്രികാലത്തിലും നിയതമായി അനന്തഫലം ഭവിക്കും. നിത്യം അനുഷ്ഠിച്ച് ദീക്ഷാപൂർവ്വം ഗുരുവിന്റെ സമ്മതത്തോടെ ജപിച്ചാൽ സർവ്വപാപമുക്തി നേടി വിഷ്ണുവിന്റെ പാദങ്ങളിൽ പരമപദം പ്രാപിക്കും. ഐഹികസുഖങ്ങളില് ഉപേക്ഷയോടെ നിഷ്കാമമായി, വിഭുവിനെ അർച്ചിക്കുന്നവന് ,ദീക്ഷയെടുത്ത് നിർമ്മലചിത്തനായി ഗുരൂപദേശപ്രകാരം ആചാരാനുഷ്ഠാനങ്ങളോടെ വിജിതേന്ദ്രിയനായി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നു. ഗുരുവിന്റെ അനുജ്ഞാനുസാരേണ യഥാവിധി പുരശ്ചരണം ചെയ്ത് സർവ്വപുണ്യപാപങ്ങളും ദഹിപ്പിച്ച് നിർമ്മലമാനസനായി, പുനരാവൃത്തിരഹിതമായ ശാശ്വതപദം പ്രാപിക്കുന്നു. സകാമിയായി ഭജിക്കുന്നവൻ കാമിച്ച ഭോഗങ്ങളെല്ലാം നേടി പിന്നീട് വിഷ്ണുപദം പ്രാപിക്കുന്നതാണ്. ശ്രീരാമമന്ത്രപ്രയോക്താവിന് പാപം സംഭവിക്കയില്ല. അതുപോലെ ലക്ഷ്മണമന്ത്രപ്രയോക്താവിന് പുനരാവൃത്തിരഹിതമായ ശാശ്വതമായ പരാഗതി ലഭിക്കാതിരിക്കയുമില്ല. ഐഹികസാധനമായ ഭുക്തിയും മോക്ഷസാധകമായ മുക്തിയും ഒന്നിച്ച തരുന്നു എന്നർത്ഥം.
97. താരം മദ്ധ്യേ വിലിഖതു മനും ഷഡ്സുകോണേഷു സന്ധി-
ഷ്വംഗം മായാം സ്മരമപി ലിഖേത് കോണഗണ്ഡേഷു പശ്ചാത്
കിഞ്ജൽക്കേഷു സ്വരഗണമഥോ പത്രമദ്ധ്യേഷുമാലാ-
മന്ത്രോത്ത്യാർണ്ണാന് ഗുഹമുഖമിതാനഷ്ടമേ പഞ്ചവര്ണ്ണാന്
9. ദശാക്ഷരേണാ സംവേഷ്ട്യകാദിവർണ്ണേശ്ചഭൂപുരേ
ദിഗ്വിദിക്ഷുലിഖേദ് ബീജേ നരസിംഹവരാഹയോഃ

**സംസ്കൃതഭാഷ്യം**

ധാരണായന്ത്രമാഹ താരമിതി.  മദ്ധ്യേ കർണ്ണികായാം സാദ്ധ്യസാധകകർമ്മസഹിതം പ്രണവം ലിഖേത്. മനും രാമഷഡക്ഷരം. സന്ധിഷു ഷഡ്സന്ധിഷു.     അംഗം ഷഡംഗമന്ത്രാഃ കോണഗണ്ഡേഷു കോണഷഡ്സന്ധിഷു.  ഏകത്ര മായാം അപരം കാമം ലിഖേത്. മാലാമന്ത്രോ വക്ഷ്യമാണഃ

സപ്തചത്വാരിംശദക്ഷരാഃ ഗുഹമുഖമിതാന്  ഷഡ്പരിമിതാൻ. ദശാക്ഷരേണ വക്ഷ്യമാണേതി. കാദിവർണ്ണൈഃ സംവിഷ്ടേത്യതി സംബന്ധഃ ഭൂപുരേ ദിഗ്വിദിക്ഷു  ബീജേ ലിഖേദിതി സംബന്ധഃ നാരസിംഹബീജമഗ്രിമപടലേ വക്ഷ്യമാണം.  വരാഹബീജം വരാഹമന്ത്രേ വക്ഷ്യമാണം.

**മലയാളം ഭാഷ്യം**

ധാരണായന്ത്രം

മദ്ധ്യത്തിൽ താരം. കോണുകളുടെ സന്ധിയിൽ അംഗം. മായ, കാമബീജം കോണഗണ്ഡങ്ങളിൽ. കേസരത്തില് സ്വരഗണം.  പത്രമദ്ധ്യത്തിൽ മാലാമന്ത്രം. വർണ്ണങ്ങള് ഗുഹമുഖത്ത് (6). ഗുഹമുഖം ഷഡ്പരിമിതം. എട്ടാംദളത്തിൽ പഞ്ചവർണ്ണങ്ങൾ.   10 അക്ഷരം കൊണ്ട് വേഷ്ടനം. കാദിവർണ്ണങ്ങൾ ഭൂപുരത്തില്. ദിക്കിലും വിദിക്കിലും നരസിംഹവാരാഹബീജങ്ങൾ. കർണ്ണികയില് താരത്തോടെ സാദ്ധ്യസാധകകർമ്മനാമം. രാമഷഡക്ഷരം കോണുകളുടെ 6 സന്ധിയില് ഷഡംഗമന്ത്രം. കോണകപോലത്തിൽ ഒന്നിൽ മായാബീജം, മറ്റേതിൽ കാമബീജം. അഷ്ടദലപത്മകേസരത്തിൽ 16 സ്വരങ്ങൾ. മാലാമന്ത്രം 99-100 വരെയുള്ള ശ്ലോകങ്ങളിൽ പറയുന്ന സപ്തച ത്വാരിംശാക്ഷരമന്ത്രമാണ്.   നൃസിംഹബീജം അടുത്ത പടലത്തിൽ പറയും . വരാഹബീജം ഈ പടലത്തിൽ വരാഹമന്ത്രത്തില് പറയും.

99.നമോ ഭഗവതേ ബ്രൂയാച്ചതുർത്ഥ്യാ രഘുനന്ദനം
രക്ഷോഘ്നവിഷകായാന്തേ മധുരാദിസമീരയേത്

100.പ്രസന്നവദനായേതി പശ്ചാദമിതതേജസേ
ബാലായപശ്ചാദ്രാമായ വിഷ്ണവേ തദനന്തരം
പ്രണവാദിനമോന്തേയം മാനാമനുരുദീരിതഃ

**സംസ്കൃതഭാഷ്യം**

മാലാമന്ത്രമാഹ നമ ഇതി.  രഘുനന്ദനാച്ച ചതുർത്ഥീ രഘുനന്ദനായ. പ്രസന്നവദനായ അമിതതേജസേ ഇത്യത്ര ന സന്ധിഃ  സപ്തചത്വാരിംശദക്ഷരാണി യന്ത്രേ നിയമിതത്വാത് അയം മാലാമന്ത്രോപി സ്വതന്ത്രഃ തദൃഷ്യാദികം യഥാ-

മുനിഃപിതാമഹഛന്ദഃസാത്യനുഷ്ടപ ച ദേവതാ

രാജ്യാഭിഷിക്തോ രാമശ്ച ബീജശക്തീ തഥാ പുരാ
താരവാക് കാമബീജൈശ്ച സംപുടം പ്രജപേദമും
ശിരസ്യാനനവൃത്തേ ച ദോഃപത്സന്ധ്യഗ്രകേഷു ച
കണ്ഠേസ്തനേഹൃദിദ്വന്ദേ പാർശ്വയോഃപൃഷ്ഠദേശതഃ
ജഠരേനാഭ്യധിഷ്ഠാനേ ഗുഹ്യേ വർണ്ണാന് പ്രവിന്യസേത്
സപ്തസ്ഥ സപ്തദശഷഡ്രുദ്രസംഖ്യൈഃ ഷഡംഗകം
ഉദ്ഭിന്നനീലശകലാമലകാന്തിമബ്ജചാപാസിവാണകരമംബുജപത്രനേത്രം
പീതാംബരം സ്മിതസുധാമധുരം മുരാരിം
സഞ്ചിന്തയേൻമിഥിലരാജസുതാസഹായം
ജപേത് ദ്വാദശലക്ഷം ച ധ്യാത്വൈവം വിജിതേന്ദ്രിയഃ
ബൈല്വൈഃഫലൈഃപ്രസൂനൈശ്ചപത്രൈസ്ത്രിമധുസംയുതൈഃ
മധുരത്രയയുക്തേന പയോന്നേന സിതാംബുജൈഃ
ഹോമം ദശാംശതഃകുര്യാത്തഥാ സർവ്വത്ര തർപ്പണം
പ്രാക്പ്രോക്തേ പൂജയേത് പീഠേ മൂർത്താവാവാഹ്യദേവതാം
പ്രഥമാംഗാവൃത്തിഃപ്രോക്താ ദ്വിതീയാ ലക്ഷ്മണാദിഭിഃ
നാരദാദ്യൈസ്തൃതീയാസ്യാ ലക്ഷ്യ്യാദ്യാഭിസ്തുരീയകാ
ചതുർദിക്സൈഥശ്ച സൃഷ്ട്യാദ്യൈഃ പഞ്ചമീ ലോകനായകൈഃ
ഷഷ്ഠീവജ്രാദിഭിഃപ്രോക്താ സപ്തമീജ്യാ പ്രകീർത്തിതാ
ലക്ഷ്മണോ ഭരതശ്ചൈവ ശത്രുഘ്നശ്ച ഹനുമതാ
സുഗ്രീവഃപഞ്ചമഃപ്രോക്തഃഷഷ്ഠ ഉക്തോ വിഭീഷണഃ
അംഗദഃസപ്തമഃപ്രോക്തോ നീലോഷ്ടമ ഉദാഹൃതഃ
നാരദശ്ച വസിഷ്ഠശ്ട വാമദേവസ്തൃതീയക
ജാബാലോ ഗൌതമശ്ചാപി ഭരദ്വാജോയ കശ്യപഃ
വാല്മീകിശ്ചാഷ്ടമഃപ്രോക്താ ലക്ഷ്മീശ്ചാപി സരസ്വതീ
രതിപ്രീതി കീർത്തികാന്തി തുഷ്ടിപുഷ്ടിഇമാഃക്രമാത്
സൃഷ്ടിർജയന്തവിജയൌ  സിദ്ധാർത്ഥഃകാര്യസാധകഃ
അശോകശ്ചൈവപൂർവ്വസ്യാം ശ്രീവത്സശ്ച ഗദാ തഥാ
പാഞ്ചജന്യഃകൌസ്തുഭാഖ്യോ വനമാലാ ച ദക്ഷിണേ

ഉത്തരേ ചക്രപത്മേ ച ശാര്ഗം ബാണാശ്ചഖഡ്ഗകാം
പശ്ചിമേധർമ്മഗരുഡധർമ്മപാലസുമന്ത്രകാൻ. ഇതി.

**മലയാളം ഭാഷ്യം**

മാലാമന്ത്രം

ഓം നമോ ഭഗവതേ രഘുനന്ദനായ രക്ഷോഘ്നവിഷദായ മധുരായ പ്രസന്നവദനായ അമിതതേജസേ ബാലായ രാമായ വിഷ്ണവേ നമഃ (48 അക്ഷരം) ഓം (താരം) കൂടാതെ സപ്തചത്വാരിംശം ( 47) അക്ഷരം.ഋഷി പിതാമഹൻ, ഛന്ദസ്സ് അനുഷ്ടുപ്പ്, ദേവത രാജ്യാഭിഷിക്തനായ രാമൻ. ബീജശക്തികൾ മുമ്പുപറഞ്ഞതുതന്നെ.

താരം,വാഗ്ബീജം,കാമബീജം,ഇവകൊണ്ട് സംപുടമായി ജപിക്കാം. ശിരസ്സ്,മുഖവൃത്തം ,ഭ്രൂമദ്ധ്യം, കണ്ണുകൾ,കാതുകൾ,ഘ്രാണേന്ദ്രിയങ്ങൾ, കവിളുകൾ,ചുണ്ടുകൾ,ദന്തങ്ങൾ, മുഖം,പാദങ്ങൾ ,അവയുടെ സന്ധ്യഗ്രങ്ങൾ,കണ്ഠം,സ്തനങ്ങൾ,ഹൃദയം,രണ്ടുപാർശ്വവും ,പൃഷ്ഠദേശം,ജഠരം, നാഭി, സ്വാധിഷ്ഠാനം, ഗുഹ്യദേശം –ഇപ്രകാരം വർണ്ണവിന്യാസം ചെയ്ത് ഏഴ ഋതുക്കൾ, സപ്തദശഷഡ് രുദ്രസംഖ്യകൾ,ഷഡംഗങ്ങൾ എന്ന് സർവ്വത്ര ന്യാസം ചെയ്യുക.

ധ്യാനം- ഉദ്ഭിന്നമായ നീലമേഘത്തിന്റെ അമലകാന്തി,താമര,ധനുസ്സ്, വാൾ,ബാണം ഇവ ധരിച്ച കൈകൾ, താമരപ്പൂവിതൾപോലെയുള്ള കണ്ണുകള്, പീതാംബരം,സ്മിതസുധാമധുരമായ മുഖം, മിഥിലരാജസുതാസഹായമായ മുരാരിയുടെ രൂപം സ്മരിക്കുന്നു. വിജിതേന്ദ്രിയനായി ദ്വാദശലക്ഷം ജപം, ബില്വഫലം, പൂക്കൾ,ഇലകൾ,ത്രിമധുരം, പായസാന്നം ,വെള്ളത്താമര എന്നിവ ദശാംശം വീതം ഹോമം ,സർവ്വത്ര തർപ്പണം, പീഠത്തിൽ മൂർത്ത്യാവാഹനം, പൂജ,അംഗന്യാസം. ലക്ഷ്മണാദികൾ,നാരദാദികൾ, ലക്ഷ്മ്യാദികൾ, നാലുദിക്കിലെ സൃഷ്ട്യാദികൾ,ലോകപാലകർ,അവരുടെ വജ്രാദിആയുധങ്ങൾ- ഇപ്രകാരം പൂജ.

ലക്ഷ്മണൻ,ഭരതൻ,ശത്രുഘ്നൻ,ഹനുമാൻ,സുഗ്രീവൻ,വിഭീഷണൻ,അംഗദൻ, നീലൻ ഇവരാണ് ലക്ഷ്മമാദികൾ. നാരദൻ,വസിഷ്ഠൻ,വാമദേവൻ, ജാബാലൻ,ഗൌതമൻ,ഭരദ്വാജൻ,കശ്യപൻ,വാത്മീകി –നാരദാദികളാണ്.

ലക്ഷ്മി,സരസ്വതി,    രതി,പ്രീതി,കീർത്തി,കാന്തി,തുഷ്ടി,പുഷ്ടി ലക്ഷ്മ്യാദികൾ. സൃഷ്ടി,ജയന്തൻ,വിജയൻ,സിദ്ധാർത്ഥൻ,  കാര്യസാധകൻ,അശോകൻ പൂർവ്വദിക്കിൽ.  ശ്രീവത്സം,ഗദ,പാഞ്ചജന്യം,കൌസ്തുഭം,വനമാല ദക്ഷിണദിക്കിൽ.      ചക്രം ,പത്മം,ശാർങ്ഗം,ബാണം,ഖഡ്ഗം ഉത്തരദിക്കിൽ. ധർമ്മം ,ഗരുഡൻ,ധർമ്മപാലൻ,സുമന്ത്രൻ-പശ്ചിമദിക്കിൽ. ഇപ്രകാരം സൃഷ്ട്യാദികൾ നാലുദിക്കിലും.

101.  ജാനകീവല്ലഭായാഥ ഭവേത് പാവകവല്ലഭാഃ
ഹ്മാദിരേഷഃകഥിതോ രാമമന്ത്രോ ദശാക്ഷരഃ

**സംസ്കൃതഭാഷ്യം**

ദശാക്ഷരോപി സ്വതന്ത്രോ മന്ത്രഃ തദൃഷ്യാദികം യഥാ-
ദശാക്ഷരോയം മന്ത്രോസ്യ വസിഷ്ഠഃസ്യാദൃഷിർവിരാട്
ഛന്ദസ്തു ദേവതാ രാമഃസീതാപാണിപരിഗ്രഹീ
ആദ്യം ബീജം ദ്വിഠഃശക്തിഃ  കാമേനാംഗാനി പൂർവ്വവത്
ശിരോലലാടഭ്രൂമദ്ധ്യതാലുകണ്ഠേഷു ഹൃദ്യപി
നാഭ്യൻധ്വജാനുപാദേഷു ദശാർണ്ണാന് വിന്യസേന്മനോഃ
അയോദ്ധ്യാനഗരേചിത്രസർവ്വസൌവർണ്ണമണ്ഡപേ
മന്ദാരപുഷ്പൈരാബദ്ധവിതാനേ തോരണാഞ്ചിതേ
സിംഹാസനേ സമാരൂഢം പുഷ്പകോപരി രാഘവം
രക്ഷോഭിർഹരിഭിർമൌലൈര് ദിവ്യയാനഗതൈഃശുഭൈഃ
സംസ്തൂയമാനം മുനിഭിഃപ്രഹ്വൈശ്ച പരിസേവിതം
സീതാലങ്കൃതവാമാംഗം ലക്ഷ്മണേനോപസേവിതം
ശ്യാമം പ്രസന്നവദനം സർവ്വാഭരണഭൂഷിതം
ധ്യാനാന്തേ ച ജപേന്മന്ത്രേ വർണ്ണലക്ഷം വിചക്ഷണഃ
ദശാംശം ജുഹുയാദ് ബൈല്വൈഃഫലൈർമധുരസംയുതൈഃഇതി. അസ്യ പൂജാ ഷഡക്ഷരവദേവ ജ്ഞേയാ.

**മലയാളം ഭാഷ്യം**

ദശാക്ഷരരാമമന്ത്രം

ഋഷി വസിഷ്ഠൻ,ഛന്ദസ്സ് വിരാട്ട്. ദേവത സീതാപരിഗ്രഹിയായ ശ്രീരാമൻ. ഹം ആദിബീജം. സ്വാഹാ ശക്തി.   ഹം ജാനകീവല്ലഭായൈ സ്വാഹാ (10 അക്ഷരമുള്ള മന്ത്രം).അംഗന്യാസം- ശിരസ്സ്,ലലാടം,ഭ്രൂമദ്ധ്യം, താലു,കണ്ഠം,ഹൃദയം,നാഭി,ജാനു,പാദങ്ങൾ. ദശവർണ്ണങ്ങള് വിന്യസിക്കുക. ധ്യാനം- അയോദ്ധ്യാനഗരത്തിൽ,ചിത്രമായ സൌവർണ്ണമണ്ഡപത്തിൽ, മന്ദാരപുഷ്പങ്ങൾ കെട്ടിവിതാനിച്ച തോരണങ്ങളോടുകൂടി ,സിംഹാസനത്തി ൽ പുഷ്പകത്തിലാരൂഢനായി, സീതയാലലങ്കൃതമായ വാമാംഗത്തോടുകൂടി, രാഘവനെ ധ്യാനിക്കുന്നു. രാക്ഷസന്മാരാലും ഹരികളാലും മൌലിയിൽ(മുക ൾഭാഗത്ത്) ദിവ്യവാഹനങ്ങളിൽ സഞ്ചരിക്കുന്ന ശുഭദേവഗണങ്ങളാലും മുനികളാലും  സ്തുതിക്കപ്പെട്ടും സേവിക്കപ്പെട്ടും, ലക്ഷ്മണനാൽ ഉപസേവിതനാ യും, രാഘവനെ ധ്യാനിക്കുന്നു. സർവ്വാഭരണഭൂഷിതമായി ശ്യാമവർണ്ണനും പ്രസന്നവദനനുമായി രാമനെ ധ്യാനിക്കുന്നു

102. ജപാദിസാധിതം യന്ത്രം സ്വർണ്ണപട്ടാദികല്പിതം        ബാഹുനാവിധൃതം ദധ്യാദ്വിജയശ്രീപരാക്രമാൻ

103. ഗദിതം രാമമന്ത്രസ്യ വിധാനം പുരപൂജിതം

താരംനമോഭഗവതേവരാഹപദമീരയേത്

**സംസ്കൃതഭാഷ്യം**

ജപാദീതി ആദിശബ്ദേന പൂജാസമ്പാതൌ. സ്വർണ്ണപട്ടാദികല്പിതമിത്യാദി ശബ്ദേന രജതതാമ്രഭൂർജ്ജപത്രാണി. തത്തല്ലേഖ്യവിശേഷേ കാലവിശേ ഷോപി.  യദഗസ്തിസംഹിതായാം-

യാവജ്ജീവം തു സൌവർണ്ണം രൌപ്യേ വിംശതിവാർഷികം

ഭൂർജ്ജേദ്വാദശവർഷാണി തദർദ്ധം താമ്രപത്രകേ

ഏവംലേഖ്യവിശേഷേണ യന്ത്രസിദ്ദിഃപ്രതിഷ്ഠിതാഃ ഇതി.

ഇദംഗണിതംവിധാനം രാമമന്ത്രസ്യ രാമ ഇതി ദ്വക്ഷരസ്യ മന്ത്രസ്യ ജ്ഞേയമിതി ശേഷഃ

വഹ്നിർനാരായണേനാഢ്യോജഠരഃകേവലോപി ച

ദ്വ്യക്ഷരോമന്ത്രരാജോയം ഭുക്തിമുക്തിഫലപ്രദഃ

ഏകാക്ഷരോക്തമൃഷ്യാദി സ്യാദാദ്യേന ഷഡംഗകം

താരമായാരമാനംഗവാക് സ്വബീജൈസ്തു ഷഡ്വിധഃ
ദ്വ്യക്ഷരോമന്ത്രരാജഃ സ്യാത് സർവ്വാഭീഷ്ടഫലപ്രദഃ
ദ്വ്യക്,രശ്ചന്ദ്രഭദ്രാന്തോ ദ്വിവിധശ്ചതുരക്ഷരഃ
ഋഷ്യാദിപൂർവ്വവത്ജ്ഞേയമേതേഷാം  തു വിചക്ഷണൈഃ

**മലയാളം ഭാഷ്യം**

ധ്യാനാവസാനം വർണ്ണലക്ഷം ജപിച്ച് ബില്വഫലം,ത്രിമധുരം,ഇവകൊണ്ട് ദശാംശഹോമം.പൂജ ഷഡക്ഷരപൂജപോലെത്തന്നെ. ജപിച്ചയന്ത്രം സ്വർണ്ണ പട്ടത്തിലെഴുതി കയ്യിൽ ധരിച്ചാല് വിജയം,ശ്രീ,പരാക്രമം ഇവ ലഭിക്കുന്നു. വെള്ളി,താമ്രം,ഭൂർജ്ജപത്രം ഇവയിലും എഴുതാം.  അതാതിന്റെ കാലവിശേഷം അഗസ്ത്യസംഹിതയിൽ പറഞ്ഞിട്ടുണ്ട്. സ്വർണ്ണത്തകിടിലെഴുതിയത് നശിക്കില്ല, ജീവിതകാലം മുഴുവനും നിൽക്കും. വെള്ളിയിലെഴുതിയത് 20 കൊല്ലം നിൽക്കും. ഭൂർജ്ജപത്രത്തിലെഴുതിയത് 12 കൊല്ലം നിൽക്കും. താമ്രപത്രത്തിലേത് 6 വർഷം നിൽക്കും. അതിനാല് ഏതു ദ്രവ്യത്തിലെഴുതിയോ ആ ദ്രവ്യാനുസൃതമായ കാലത്തേക്കാണ് യന്ത്രസിദ്ധി. ഇപ്രകാരം രാമ എന്ന ദ്വയാക്ഷരമന്ത്രത്തിന്റെ വിധാനം ദേവന്മാരാലും കൂടി പൂജിക്കപ്പെട്ടതാണ്.

അഗ്നി  നാരായണന്റെ ജഠരത്തിലെ കേവലാഗ്നിയാണ്. ( രാ. നാരായണന്റെ രണ്ടാമത്തെ അക്ഷരം). മ മാധവന്റെ ആദ്യാക്ഷരവും ഓങ്കാരത്തിന്റെ അന്ത്യാക്ഷരവുമാണ്. മന്ത്രരാജനായ രാമ എന്ന ദ്വക്ഷരി ഭുക്തിമുക്തിപ്രദമാണ്.ഏകാക്ഷരത്തിനു പറഞ്ഞ ഋഷ്യാദികളാൽ ആദ്യാക്ഷരത്താൽത്തന്നെ ഷഡംഗന്യാസം ചെയ്യാം. താരം,മായാബീജം,കാമബീജം,വാഗ് ബീജം. ചേർത്ത് ആറുവിധം. സർവ്വാഭീഷ്ടഫലപ്രദമാണ്. ദ്വക്ഷരത്തില് (രാമ) ചന്ദ്ര എന്നും ഭദ്ര എന്നും അവസാനം ചേർത്ത് രാമചന്ദ്ര,രാമഭദ്ര എന്ന് ചതുരക്ഷരമന്ത്രം. ഋഷ്യാദികൾ മുമ്പു പറഞ്ഞപോലെത്തന്നെ.

104. രൂപായഭൂർഭുവഃസ്വഃസ്യാത് പതയേ തദനന്തരം
ഭൂപതിത്വം മേ പദാന്തേ ദേഹ്യതേ ച ദദാപയ

105 വഹ്നിജായാവധിർമന്ത്രഃസ്യാത് ത്രയസ്ത്രിംശദക്ഷരഃ
ഭാർഗ്ഗവോമുനിരാഖ്യാതശ്ഛന്ദോനുഷ്ടബുദാഹൃതം

106. ദേവതാദിവരാഹോസ്യ മന്ത്രസ്യ കഥാതോ ബുധൈഃ
ഏകദംഷ്ട്രായ ഹൃദയം വ്യോമോൽക്കായ ശിരഃസ്മൃതം
107.ശിഖാതേജോധ്യുപതയേ വിശ്വരൂപായ വർമ്മച
മഹാദംഷ്ട്രായശാസ്ത്രം സ്യാത് പഞ്ചാംഗമിതി കല്പയേത്

**സംസ്കൃതഭാഷ്യം**

ഏവംമഹാകപിലനാരദഹയശീർഷപഞ്ചരാത്രസ്കന്ദയാമലവൈഷ്ണവതന്ത്ര പ്രോക്തമന്ത്രചതുഷ്ടയമുക്ത്വാ രാമമന്ത്രയന്ത്രേ നരസിംഹവരാഹയോരുദ്ദി ഷ്ടത്വാത് തത്ര നരസിംഹേ ബഹുവക്തവ്യത്വാദാദൌ വാരാഹമന്ത്രമുദ്ധ രതി  താരമിതി.വഹ്നിജായോസ്വാഹാ.ഹ്രം ബീജം. സ്വാഹാ ശക്തിഃതത്ര മന്ത്രാർത്ഥേന വിനിയോഗോക്തിഃ

**മലയാളഭാഷ്യം**

വരാഹമന്ത്രം-ഓം നമോ ഭഗവതേ വരാഹായ എന്ന് വരാഹമന്ത്രം ഉദ്ധരി ക്കുന്നു.രൂപം- ഭൂർഭുവഃസ്വഃ മൂന്നുലോകങ്ങൾക്കും പതി.

ഭൂപതിത്വം –പദാന്തത്തിൽ ദേഹി. സ്വാഹാ അവസാനം. ആകെ 33 അക്ഷരമുണ്ട്. ഋഷി ഭാർഗ്ഗവൻ. ഛന്ദസ്സ് അനുഷ്ടുപ്പ്. ദേവത വരാഹം. ഏകദംഷ്ട്രായ ഹൃദയം.  വ്യോമോല്കായ ശിരസ്സ്. തേജോധിപതയേ ശിഖ. വിശ്വരൂപായ വർമ്മം .മഹാദംഷ്ട്രായ അസ്ത്രം.ഇങ്ങനെ പഞ്ചാംഗന്യാസം. മഹാകപില,നാരദ,ഹയശീർഷപഞ്ചരാത്രങ്ങളിലും സ്കന്ദയാമലത്തിലും വൈഷ്ണവതന്ത്രപ്രോക്തമന്ത്രചതുഷ്ടയം പറയുമ്പോൾ, രാമമന്ത്രയന്ത്രങ്ങളി ൽ നൃസിംഹവാരാഹമന്ത്രങ്ങളും ഉദ്ധരിക്കുന്നുണ്ട്. ഈ പടലത്തിൽ ആദ്യം വരാഹമന്ത്രം പറയുന്നു.(നൃസിംഹമന്ത്രം അടുത്ത പടലം) ഓം പ്രണവം. വഹ്നിജായ സ്വാഹാ ശക്തി. ഹ്രം ബീജം. വിനിയോഗം മന്ത്രാർത്ഥസിദ്ധി.
108. ആപാദം ജാനുദേശാധ്വരകനകനിഭം നാഭിദേശാദധസ്താ-
ന്മുക്താഭം കണ്ഠദേശാന്തരുണരവിനിഭം മസ്തകാന്നീലഭാസം
ഈഡേഹസ്തൈർദധാനം രഥചരണദരൌഖഡ്ഗഖേടൌഗദാഖ്യാം
ശക്തിംദാനാഭയേ ച ക്ഷിതിചരണലസദ്ദംഷ്ട്രമാദ്യം വരാഹം

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ ആപാദമിതി. രഥചരണം ചക്രം. ദരഃശംഖഃ ഗദാഖ്യാം ഗദാം. ക്ഷിതിഃപൃഥിവീ തസ്യാശ്ചരണോ മൂലം തത്ര ലസന്തീ ദംഷ്ട്രായസ്യ തം. ദംഷ്ട്രാലഗ്നഭ്രമിമിത്യർത്ഥഃദക്ഷാദ്യൂർദ്ധ്വയോരാദ്യേ തദധോധസ്യയോര ന്നോന്യയോരന്യോന്യ ഇത്യായുധധ്യാനം. അത്ര ധ്യാനാനന്തരമിദം മുദ്രാദ്വയം ദർശനീയം.തല്ലക്ഷണം യഥാ-

വാമഹസ്തമഥോത്താനംകൃത്വാ ദേവസ്യചോപരി

നാമയേദിതി സംപ്രോക്താ മുദ്രാ വാരാഹസംജ്ഞിതാഃ

ദക്ഷഹസ്തം ചോർദ്ധ്വമുഖം വാമഹസ്തമധോമുഖം

അംഗുല്യഗ്രസ്ഥ സംയുക്തം മുദ്രാ വാരാഹസംജ്ഞിതാ

**മലയാളം ഭാഷ്യം**

ധ്യാനം- ആപാദം ജാനുദേശം വരെ ശ്രേഷ്ഠമായ കനകനിറം, നാഭിമുത ൽ താഴേക്ക് മുത്തിന്റെ നിറം, കണ്ഠത്തിൽ അരുണസൂര്യനിറം ,മസ്തകം നീല നിറം, കയ്യിൽ ചക്രം,ശംഖം,ഖഡ്ഗം,ഖേടകം,ഗദ,ശക്തി, വരദമുദ്ര, അഭയ മുദ്ര ,ഭ്രമിയുടെ ചരണം ശോഭിക്കുന്ന ദംഷ്ടം ഇപ്രകാരം ആദിവരാഹമൂർത്തി യെ ധ്യാനിക്കുന്നു. ദംഷ്ടയിൽ ഭൂലഗ്നം ചരിക്കുന്നു(ചരണം)അഥവാ ഭ്രമണം ചെയ്യുന്നു. വലത്ത്മുകളിൽനിന്നാണ് ആയുധധ്യാനം. ധ്യാനാനന്തരം രണ്ടു കൈ കൊണ്ടും വാരാഹമുദ്രാദ്വയം കാണിക്കുന്നു. വാരാഹമുദ്രാലക്ഷണം- ഇടത്തുകൈ ഉയർത്തി ദേവന്റെ ഉപരി കാണിക്കുന്ന വരാഹമുദ്ര. വലത്തു കൈ ഊർദ്ധ്വമുഖമായും ഇടത്തുകൈ അധോമുഖമായും വിരലറ്റങ്ങള് ചേ ർത്തുപിടിക്കുന്ന വരാഹമുദ്ര.

109.ലക്ഷമേകം ജപേന്മന്ത്രം മധുരാക്തൈഃ സരോരുഹൈഃ

ര്ഹൂഹ്വയാത്തദ്ദശാംശേന പീഠേ വിഷ്ണോഃപ്രപൂജയേത്

110. മൂർത്തിം മൂലേന സങ്കല്പ്യ വക്ഷ്യമാണ വിധാനതഃ

പൂർവ്വാദിഷു ചതുർദിക്ഷു ഹൃദാദ്യംഗാനി പൂജയേത്

111.അസ്ത്രം കോണേഷധശ്ചോർദ്ധ്വം ചക്രാദ്ധ്യസ്ത്രാണി തദ്ബഹിഃ

ചക്രം സാംഗമസിം ഖേടം ഗദാം ശക്തിം വരാഭയേ

112. സംപൂജ്യബാഹ്യേ ലോകേശാൻ ബഹിരസ്ത്രാണി സംയജേത്
ധ്യാനാദ്ദേവോധനം ദധ്യാജ്ജപാത് ദധ്യാത് വസുന്ധരാം
പ്രയഛേരജ്ജപപൂജ്യാദ്യൈർധനധാന്യമഹീശ്രിയഃ
113. രവൌസിംഹാഗതേഷ്ടമ്യാം ശുക്ലപക്ഷേ സിതാം ശിലാം
പഞ്ചഗവ്യേഷു നിക്ഷിപ്യ സ്പൃഷ്ട്വാ തമയുതം ജപേത്

**സംസ്കൃതഭാഷ്യം**

വിഷ്ണോഃപീഠേവക്ഷ്യമാണ വിധാനതഃപൂജയേദ്വരാഹമിതി ശേഷഃ പൂർവ്വാദിതി ചതുർത്ഥോക്താഗ്നേയാദിസ്ഥാനാപവാദഃ തദ് ബഹിരിതി പത്രമദ്ധ്യേഷു. സിംഹേതി മേഷചാപയോരപ്യുപലക്ഷണം. ഉക്തഞ്ച നാരായണീയേ-ശുക്ലാഷ്ടമ്യാം രവൌ മേഷസിംഹചാപഗതേ സ്വനേത്. ഇതി. സിതാം ശിലാമിതി. ഫലാദികാം. ദശപലമിതാം ബില്വപത്രാദിസ്ഥാമിതി പത്മപാദാ ചാര്യഃ

**മലയാളം ഭാഷ്യം**

ഒരുലക്ഷം ജപം,ത്രിമധുരം,താമര ഇവ ദശാംശം വീതം ഹോമം. വിഷ്ണുപീഠ ത്തിൽ മൂലമന്ത്രത്താല് മൂർത്തി സങ്കല്പിച്ച് പറഞ്ഞ വിധാനങ്ങളോടെ കിഴക്കുമുതൽ നാലു ദിക്കില് ഹൃദയം മുതലായി അംഗപൂജ.അസ്ത്രം കോണുക ളിൽ താഴെയും മുകളിലും. ചക്രാദിആയുധങ്ങൾ അതിനുപുറത്ത്. അംഗങ്ങ ളോട്ടുകൂടി. ചക്രം,ഖേടകം,ഗദ,ശക്തി,വരദ,അഭയമുദ്രാപൂജ.പുറത്ത് ദിക്പാ ലകരും അതിനു പുറത്ത് അവരുടെ ആയുധങ്ങളും.ധ്യാനം കൊണ്ട് ദേവന് ധനം തരും. ജപം കൊണ്ട് വസുന്ധര(ഭൂമി)തരും,ജപപൂജാദികളാൽ ധന ധാന്യങ്ങളും ഭൂമിയും ശ്രീയും ലഭിക്കും.വിഷ്ണുപീഠത്തിൽ പറയപ്പെട്ട വിധാനങ്ങ ളോടെ പൂജ ചെയ്യുക. സൂര്യൻ സിംഹരാശിയിൽ മേഷചാപത്തിൽ നിൽക്കു ന്ന കാലത്ത് അഷ്ടമിതിഥിയിൽ, ശുക്ലപക്ഷത്തിൽ വെളുത്ത ശില പഞ്ചഗ വ്യത്തിലിട്ട് തൊട്ടിരുന്നു അയുതജപം.നാരായണീയത്തിൽ:- ശുക്ലാഷ്ടമിക്ക് രവി മേഷസിംഹചാപങ്ങളിൽ പ്രവേശിക്കുമ്പോൾ, എന്ന് പറയുന്നു. വെളു ത്ത ശില ശിലാഫലകം. ദശപലം ബില്വപത്രമിട്ട് പഞ്ചഗവ്യം നിറഞ്ഞ പാ ത്രത്തിലാണ് എന്ന് പത്മപാദാചാര്യരുടെ അഭിപ്രായം.

114. ഉത്തരാഭിമുഖോദ്ഭൃത്വാ താം ശിലാം നിസ്വനേദ്ഭുവി
ശത്രുചൌരമഹാഭ്രൈതെഃകൃതാം ബാധാം പ്രണാശയേത്
115.ഭാന്വുദയേ ഭൌമവാരേ സാദ്ധ്യക്ഷേത്രാത് സമാഹരേത്
മൃത്തികാം സഞ്ജപൻമന്ത്രൌ താം പുനർവിഭജേത് ത്രിധാ
116.ചുല്ല്യാമേകം സമാരോപ്യ പാകപാത്രേ തഥാപരം
ഗോദുഗ്ധേ പരമാലോഗ്യശോധിതാം തണ്ഡുലാൻ ക്ഷിപേത്
117.സംസ്കൃതേഗ്നൌ പചേത് സമ്യക് ചരും മന്ത്രീ ജപന്മനും
അവതാര്യചരുംപശ്ചാദഗ്നൌ ദേവം യഥാവിധി
118.ധൂപദീപാദികൈരിഷ്ട്വാ പുനരാജ്യപ്ലുതം ചരും
ത്ധുഹ്യാദേധിതേവഹ്നൌ യാവദഷ്ടോത്തരം ശതം
119.ഏവം സപ്താരവാരേഷു ജുഹുയാത് ക്ഷേത്രസിദ്ധയേ
പ്രാതഃകാലേ ഭൃഗോർവാരേ മൃദം സാദ്ധ്യമഹീതലാത്
120.ആദായഹവിരാപാദ്യപൂർവ്വവജ്ജുഹുയാത് സുധീഃ
വിരോധോ നശ്യതി ക്ഷേത്രേ സഹചൌരാദ്യുപദ്രവൈഃ
121.രാജവൃക്ഷസമുത്ഥാഭിഃ സമിദ്ഭിർ മനുനാമുനാ
ത്രിസഹസ്രം പ്രജുഹുയാത്തസ്യഃസ്യുഃസർവ്വസംപദഃ
122.ശാലിഭിർജ്ജുഹുയാന്മന്ത്രീ നിത്യമഷ്ടോത്തരം ശതം
സമൃദ്ധൈർധാന്യസംഘാതൈഃശോഭതേ തസ്യ മന്ദിരം
123. താവദാജ്യേയ ജുഹുയാദ് മണ്ഡലാത് സ്വർണ്ണമാപ്നുയാത്
ലാജൈഃകന്യാമവാപ്നോതി മദ്ധ്വക്തൈർനിജവാഞ്ഛിതം
124 മധുരത്രയസംയുക്തൈര് ജുഹുയാദുത്പലൈര് നവൈഃ
മഹതീം ശ്രിയമാപ്നോതി മണ്ഡലാത് പൂർവ്വസംഖ്യയ

**സംസ്കൃതഭാഷ്യം**

നിസ്വനേദിതി. ഭൂബീജസഹിതം വരാഹമന്ത്രം ജപന്നിതി ജ്ഞേയം തദുക്ത മാചാര്യൈഃ ഉദക്വക്ത്രോ മന്ത്രീ മനുജപരതഃസ്യാപയഉതാം ഇതി. മന്ത്രീത്യ നേന ഭൂബീജസാഹിത്യമുക്തമിതി പത്മപാദാചാര്യാഃ നിസ്വനമഭിജിത്യേവ. ക്ഷേത്രമദ്ധ്യേഭിജിത് കാലേ ഇത്യുക്തേഃ സാദ്ധ്യക്ഷേത്രാജ്ജിഘൃക്ഷിതാത്. സംജപന്നിതി സർവ്വം സംബദ്ധ്യതേ. സമാ(സംജപേദിത്യത്ര സംപദേന)

ഭ്രബീജയോഗ ഉക്തഃസമ്യക് സംസ്കൃതേഗൌ ചരും പചേദിതി സംബദ്ധഃ തത്ര സമ്യഗിത്യനേന അഷ്ടാദശസംസ്കാരാദി മഹാഗണപതിമന്ത്രഹോമാന്തമിത്യുക്തം ഭവതി. മന്ത്രീത്യനേന ഭ്രബീജയോഗഃ ഹോമേപി തദ്ബീജയോഗോ ജ്ഞേയഃ യഥാ വിധീത്യനേനാഗ്നീമണ്ഡൂകാദി പുഷ്പാന്തം സമഭ്യർച്ചേത്യുക്തം. ആദിശബ്ദേന നൈവേദ്യഗ്രഹണം. പുനരനന്തരം.ആരോ ഭൌമഃ ഹവിതാ പാദ്യേതി ചരും കൃത്വാ.പൂർവ്വവിദ്വവിരാപാദ്യ പൂർവ്വവദ് ജുഹുയാദിത്യനേനഭൌമവാരപ്രയോഗോക്തക്രമേണാഷ്ടോത്തരശതമിത്യുക്തം. നവൈരിത്യനൈനാന്യത്ര പര്യൂഷിതഗ്രഹണാമപി. അത്ര തു ന തഥേത്യുക്തം.പൂർവ്വസംഖ്യയാ ത്രിസഹസ്രമിത്യാദി.

**മലയാളം ഭാഷ്യം**

ഉത്തരാഭിമുഖമായി സ്ഥാപിച്ച ശിലയിൽ നിന്നുള്ള നിസ്വനം (നാദം) ഭ്രമിയിലെ ശത്രുക്കൾ,കള്ളന്മാർ,പഞ്ചമഹാഭ്രതങ്ങൽ എന്നിവരാല് സംഭവിക്കുന്ന ബാധകളെ നശിപ്പിക്കുന്നു.ഭ്രബീജസഹിതമാണ് വരാഹമന്ത്രജപം. ആ നിസ്വനം കേട്ടാൽ ബാധകളുണ്ടാവില്ല. മന്ത്രം ജപിക്കുന്നത് വടക്കോട്ട് അഭിമുഖമായിരുന്നാണ്. ചൊവ്വാഴ്ച സൂര്യോദയത്തില് സാദ്ധ്യക്ഷേത്രത്തില് സമാഹരിച്ച മൃത്തിക മന്ത്രജപശേഷം മൂന്നായി ഭാഗിക്കുക. മൂന്നിലൊന്ന് ചൂല്യത്തിലും മൂന്നിലൊന്ന് പാകപാത്രത്തിലും. ശുദ്ധമാക്കിയ തണ്ഡൂലം പശുവിൻപാലിലിട്ട് സംസ്കൃതമായ അഗ്നിയില് പചിച്ച് ജപിച്ച് ചരു പാകം ചെയ്യുക. യഥാവിധി അഗ്നിയിൽ ദേവന് ചരു ഹോമിക്കുക. ധൂപം,ദീപം മുതലായവകൾ ആജ്യത്തോടുകൂടിയ ചരു അഷ്ടോത്തരശതം ഹോമിക്കുക. 7 വാരം ആഹുതി ചെയ്താല് ക്ഷേത്രസിദ്ധി. വെള്ളിയാഴ്ച രാവിലെ സാദ്ധ്യമഹീതലത്തിലെ മണ്ണെടുത്ത് മുമ്പറഞ്ഞപോലെ ഹവിസ്സ് പചിച്ച് ഹോമിച്ചാൽ ആ ക്ഷേത്രത്തിലെ വിരോധങ്ങളും കള്ളന്മാരുടെ ഉപദ്രവങ്ങളും ഇല്ലാതാവും.രാജവൃക്ഷം കൊണ്ടുള്ള ഹവിസ്സിൽ 3000 ആഹുതി ചെയ്താല് സർവ്വസമ്പദപ്രാപ്തി. ശാലിനെല്ലുകൊണ്ടു നിത്യം അഷ്ടോത്തരശതം ആഹുതി ചെയ്താൽ ധാന്യസമൃദ്ധിയാല് ഗൃഹം ശോഭിക്കും. ആജ്യം ഹോമിച്ചാൽ ഒരുമമ്ഡലം കൊണ്ട് സ്വർണ്ണലാഭം. ലാജംകൊണ്ട് തേനോടുകൂടി കന്യക ഹോമം ചെയ്താൽ ഇഷ്ടപ്രാപ്തി. ത്രിമധുരം,പുതിയ ഉല്പലം കൊണ്ട് അഷ്ടോ

ത്തരശതം ഹോമം  മഹത്തായ ശ്രീ ഒരു മണ്ഡലം കൊണ്ട് ലഭിക്കാനായി ചെയ്യണം.

നിസ്വനം- മന്ത്രിക്കുന്ന വ്യക്തിയുടെ ഭൂബീജസാഹിത്യമെന്ന് പത്മപാദാചാര്യമതം. നിസ്വനമെന്നാൽ അഭിജിത്താണ്. ക്ഷേത്രമദ്ധ്യേ അഭിജിത് കാലേ ഉയരുന്ന നിസ്വനം മന്ത്രസാഹിത്യം. സംപദമെന്നാൽ ഭൂബീജമെന്നാണ്. സമ്യക്കായി സംസ്കരിക്കുക (സംസ്കൃതം) . 18 സംസ്കാരമെന്ന് മഹാഗണപതിമന്ത്രഹോമാന്തത്തിൽ പറഞ്ഞു. മന്ത്രിക്ക് ഭൂബീജയോഗമുണ്ട്. ഹോമത്തിനും ഭൂബീജയോഗമുണ്ട്. വിധിപ്രകാരമെന്നാല്,അഗ്നീമണ്ഡൂകപുഷ്പാന്തം മുമ്പുപറഞ്ഞപോലെ അർച്ചന. ആദിശബ്ദത്താൽ നൈവേദ്യഗ്രഹണം. വൈരി എന്നതുകൊണ്ട് പര്യുഷിതഗ്രഹണങ്ങളേയും പറഞ്ഞിരിക്കുന്നു. ഭൂബീജയോഗത്താലാണല്ലോ ഗ്രഹണങ്ങൾ.

125. മദ്ധ്യേ ബീജം സതാരം ദഹനപുരയുഗേ ചക്രവർണ്ണാൻഷഡസ്ത്രേ –
ഷ്വാലിഖ്യാംഗാനി സന്ധിഷ്വഥകരണദലൈരംബുജം കേസരേഷു
അഷ്ടാർണ്ണാന് പത്രമദ്ധ്യേ ലിഖതു വസുമിതാന് മന്ത്രവർണ്ണാംശ്ചതുർത്ഥേ
ശിഷ്ടം പത്രേപുരസ്താദ്വസുദലകമലേകേസരസ്ഥസ്വരാദ്യൈഃ
126.മന്ത്രാർണ്ണാന് ദേവസംഖ്യാന് ദലമനുവിലിഖേദന്ത്യമന്ത്രേഥബാഹ്യേ
കിഞ്ജൽക്കൈഃകാദിവർണ്ണൈർവികസിതകമലേ ഷോഡശാരേയഥാവത്
മന്ത്രാർണ്ണാൻയുഗ്മശസ്തച്ചരംദലഗതം ശിഷ്ടവർണ്ണാം ലിഖിത്വാ
താരക്ഷ്മാ കോലബീജൈസ്തദനുപരിവൃതം സാദ്ധ്യനാമാർണ്ണമദ്ധ്യൈഃ
127. ദർഭിതൈഃസാദ്ധ്യനാമാർണ്ണൈർമന്ത്രവർണ്ണൈർവൃതം ബഹിഃ
ഭൂബിംബേനാസ്യകോണേഷു ഭൂബീജം സാദ്ധ്യസംയുതം
അഷ്ടശൂലേഷു വാരാഹം ഭൂബീജസഹിതം ലിഖേത്

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ മദ്ധ്യഇതി.  ദഹനപുരയുഗേ പരസ്പരവ്യതിഭിന്നേ ഷഡ്കോണമദ്ധ്യേ വ്യധികരണീസപ്തമ്യൌ. തത്ര സതാരം സപ്രണവം സാദ്ധ്യസാധകനാമകർമ്മസഹിതം ബീജം വക്ഷ്യമാണം വാരാഹം ലിഖേത്. അത്ര താരചക്രമദ്ധ്യസ്ഥ ഇതി ജ്ഞേയം.  ഷഡ്സ്ത്രേഷു ഷഡ്കോണേഷു. ചക്രവർണ്ണാൻ വക്ഷ്യമാണപ്രണവവ്യതിരിക്തചക്രമന്ത്രാർണ്ണാൻ. അംഗാനി

സന്ധിഷു ചക്രമന്ത്രഷഡംഗാനീതി സമ്പ്രദായവിദഃ രന്ധ്രേഷ്വംഗമന്ത്ര
പീത്യസ്യ പ്രപഞ്ചസാരപദ്യസ്യ വ്യാഖ്യാനേ പത്മപാദാചാര്യൈഃ ചക്രമ
ന്ത്രഷഡംഗാനീതി വ്യാഖ്യാനം.കരണദലൈശ്ചതുർദലൈഃ അഷ്ടാർണ്ണാ
നാരായണാഷ്ടാർണ്ണാന് .ഏകൈകസ്മിൻ കേസരേ വർണ്ണദ്വയക്രമേണ
മന്ത്രവര്ണ്ണാൻ വാരാഹമന്ത്രാർണ്ണാൻ. വസുമിതാനഷ്ടമിതാൻ. ചതുർത്ഥ
പത്രേ നവവർണ്ണാഃ യഥാവദിതി. അത്ര പത്രാദീതി സർവ്വത്ര സംബദ്ധ്യ
തേ. താരഃപ്രണവഃ ക്ഷ്മാ ഭൂബീജം മഹാഗണപതിപടലേ ഉദ്ധൃതം. കോലബീ
ജം വാരാഹബീജം. ഏതൈഃകിം വിശിഷ്ടൈഃ സാദ്ധ്യനാമ്നോക്ഷരാണി
മദ്ധ്യേയേഷാം തൈർവേഷ്ടയേത് .ഏതേന സാദ്ധ്യനാമാക്ഷരപരിപുടിത
ത്വം ബീജാനാമുക്തം ഭവതി തദുക്തമാചാര്യൈഃ-
താരമഹീകോലാർണ്ണൈഃപ്രവേഷ്ടയേത് സാധ്യപരിപുടിതൈഃഇതി
മന്ത്രവർണ്ണോർദർഭിതൈഃസാദ്ധ്യനാമാർണ്ണൈഃ വൃത്തമിതി സംബന്ധഃ
ദർഭിതലക്ഷണം ത്രയോർവിംശേ വക്ഷ്യതി. തദ്ബാഹ്യേമനുവർണ്ണൈഃ
വിദർഭിതാഭിശ്ച സാദ്ധ്യപദലിപിഭിഃ ഇത്യാചാര്യോക്തേഃ ബഹിർഭൂബിംബേ
ന വൃത്തമിതി സംബന്ധഃ അഷ്ടശ്രുലേഷിതി വർദ്ധിതാഷ്ടരേഖാഗ്രകൃതേഷു.
തത്ര മദ്ധ്യരേഖായാ ദക്ഷേ വാരാഹം വാമേ ഭൂബീജം ലിഖേദിതിസമ്പ്രദായഃ

**മലയാളം ഭാഷ്യം**

യന്ത്രം

മദ്ധ്യത്തിൽ താരത്തോടുകൂടി ബീജം. ദഹനപുരയുഗം പരസ്പരം വ്യതിഭിന്ന
മായ ത്രികോണം.കൊണ്ട് ഉണ്ടായ ഷഡ്കോണം. താരം ചക്രമദ്ധ്യത്തിലാ
ണ്. ഷഡ്കോണിൽ ഷഡസ്ത്രം., ചക്രവർണ്ണങ്ങൾ:- പ്രണവത്തിൽനിന്ന്
വ്യതിരിക്തമായ മറ്റ വർണ്ണാക്ഷരങ്ങൾ. അംഗം,അംഗസന്ധി, കരണങ്ങ
ൾ, പത്മദളങ്ങൾ,കേസരങ്ങളെന്നിവയിൽ. 8 വർണ്ണം പത്രമദ്ധ്യത്തിൽ.
വസുമിതാൻ (8 മിതം)9 കാലില് (സന്ധികളിൽ) ചക്രമന്ത്രഷഡംഗം.
പ്രപഞ്ചസാരപദ്യവ്യാഖ്യാനത്തിൽ രന്ധ്രങ്ങളില് അംഗമന്ത്രങ്ങളെന്ന്
പത്മപാദാചാര്യർ പറഞ്ഞിരിക്കുന്നത് ചക്രമന്ത്രഷഡംഗങ്ങളെയാണ്.
ഓരോന്നോയി കേസരത്തിൽ വർണ്ണദജ്വയക്രമത്തില് വരാഹമന്ത്രവ

ർണ്ണങ്ങള് . നാലാമത്തെ പത്രത്തിൽ 9 വർണ്ണം എഴുതുന്നു. ബാക്കി പത്ര ത്തിൽ അഷ്ടദലപത്മത്തില് കേസരത്തില് സ്വരാഡ്യമായിട്ട്.
താരം പ്രണവം. ക്ഷ്മാ ഭൂബീജം. ഇവ മഹാഗണപതിപടലത്തിൽ ഉദ്ധരിച്ചു. കോലബീജം വരാഹബീജം.അതിനെ വേഷ്ടനം ചെയ്ത് സാദ്ധ്യനാമാക്ഷര ങ്ങള്. മദ്ധ്യത്തിലാണ് കോലബീജം. സാദ്ധ്യനാമാക്ഷരപുടിതത്വം ബീജങ്ങ ൾക്ക് ഭവിക്കുന്നു. ആചാര്യൻ:- താരം,മഹി,കോലാർണ്ണം ,സാദ്ധ്യപരിപുടിത മായി പ്രവേഷ്ടനം എന്ന് പറയുന്നു. മന്ത്രവർണ്ണങ്ങളില് ദർഭിതമായി സാദ്ധ്യനാമാർണ്ണം  വൃത്തത്തിലാണ്. മഹീഗോളരൂപമാണ്. ദർഭിതലക്ഷ ണം ഇരുപത്തിമൂന്നാം പടലത്തിൽ പറയും. കോലം വരാഹം. കോലാദ്രി ഗോളാദ്രി. കേരളരാജവംശനാമം ഇതാണ്. സമുദ്ര(അർണ്ണവ) മദ്ധ്യസ്ഥാ നമുള്ള ഭൂമി.അതിനുപുറത്ത് മന്ത്രവർണ്ണങ്ങളാല് വിദർഭിതമായി സാദ്ധ്യ പദലിപികളോടുകൂടി എന്നാണ് ആചാര്യന്റെ വാക്ക്. പുറത്ത് ഭൂബിംബത്താ ൽ വൃത്തം എന്നർത്ഥം. വിദർഭ , കോലത്താൽ ചുറ്റപ്പെട്ട് ഇന്ത്യയുടെ മദ്ധ്യ പ്രദേശത്ത് കിടക്കുന്നു. മദ്ധ്യക്ഷേത്രമാണ്.8 രേഖകളെ നീട്ടി, വർദ്ധിതാഷ്ട രേഖകളിൽ 8 ശൂലം വരച്ച് ,അവയിൽ ഭൂബീജസഹിതം വരാഹം (കോലം) എഴുതുന്നു. അവയുടെ മദ്ധ്യരേഖകളുടെ വലത്തുഭാഗത്ത് വരാഹം (പുരുഷ കോലം) ഇടത്തുഭാഗത്ത് ഭൂബീജം (സ്ത്രീകോലം)എഴുതുന്നു. അർദ്ധനാരീ ശ്വരരൂപമാണ് ഭൂവരാഹം.

12.8. സാർദ്ധീശബീജഗഗനം ബീജം വാരാഹമീരിതം
രോചനാഗരുകർപ്പൂരലാക്ഷാകുങ്കുമചന്ദനൈഃ
129.ഗോമയായംഭസിസംപിഷ്ടൈർലിഖേധ്യന്ത്രം ശുഭേ ദിനേ
ലേഖന്യാ ഹേമമയ്യ്യാ  ച സർവ്വകാമപ്രസിദ്ധയേ
130. സ്വർണ്ണപട്ടേലിഖേദ്യന്ത്രം  രാജ്യശ്രീസമവാപ്തയേ
ഗ്രാമസിദ്ധൌ ച രജതേ താമ്രപട്ടേ ധനാപ്തയേ
131. ഭൂർജ്ജപത്രേ നിജേഷ്ടാപ്ത്യൈ ക്ഷൌമേഭൂസിദ്ധയേത് ലിഖേത്
ജപപൂജാദിഭിഃസിദ്ധം യന്ത്രം കുര്യാന്നിജേപ്സിതം
132. ഗ്രാമപത്തനരാഷ്ട്രേഷു യന്ത്രമേതത് സുസാധിതം
നിസ്വനേഭുഭവാരാദൌ സാംഗം ദിക്ഷുസമർച്ചയേത്

133. ക്ഷുദ്രാപമൃത്യുചൌരാദിഭൂതവ്യാലമഹാഭയൈഃ
ന ശക്യതേ പരം ദ്രഷ്ടും തം ദേശം ദേവതാബലാത്.

**സംസ്കൃതഭാഷ്യം**

വരാഹബീജമുദ്ധരതി സാർദ്ധീശേതി. ഗഗനം ഹഃ അർദ്ധീശഃഉകാരഃ ബിന്ദുരേതദ്യുതം. അയമപി സ്വതന്ത്രോ മന്ത്രഃ അസ്യർഷാദികം യഥാ.
ഹയഗ്രീവഋഷിഃ പ്രോക്തഛന്ദസ്ത്രിഷ്ടുപ് ച ദേവതാ
വരാഹോദീർഘയുക്തേന ഷഡംഗാനി ച കല്പയേത്
ധ്യാനപൂജാദികം സർവ്വമസ്യ വരാഹമന്ത്രവത് ഇതി
കല്പാന്തരേ തു ഭൂരിത്യുദ്ധൃതം .തദുക്തം നാഭിർവാമശ്രുവാഃ സർഗ്ഗാ തസ്യ ബീജമിഹോച്യതേ ഇതി. ജപപൂജാദിഭിരിത്യുദ്ധൃതകൃതസംപാതം കരോതീതി. സുസാധിതമിതി ജപപൂജാസമ്പാതൈഃ ശുഭവാതദാവിത്യാദിശബ്ദേന സ്ഥിരരാശ്യാദാവിതി ജ്ഞേയം. സാംശം ദിക്ഷു സമർച്ചയേത് ഇത്യസ്യ അയമഭിപ്രായഃആത്മാനാം വാരാഹരൂപം ധ്യാത്വാ തത്ര മന്ത്രേ വാരാഹ മാവാഹ്യ സംപൂജ്യപൂജോക്തക്രമേണ ഹൃദയാദീനി പൂർവ്വാദിചതുർദിക്ഷു സംപൂജ്യ അസ്ത്രം ദിക്ഷു ഊർദ്ധ്വധശ്ച പൂജയേദിതി. തദുക്തം-
മന്ത്രീസമാസ്ഥായ വരാഹരൂപം സാദ്ധ്യപ്രദേശേ നിസ്വനേശ്ചയന്ത്രം സ്ഥിരാഖ്യരാശാവഭിവാഹ്യ കോലമംഗാനി ദിക്ഷു ക്ഷിപതാം യഥാവത്ഇതി പരമത്യർത്ഥം. അസ്യഷ്ടാക്ഷരാപിമന്ത്രപ്രസംഗേന പ്രകാശ്യതേ
അഷ്ടാക്ഷരേ മഹാമന്ത്രേ ശാഖാദിഃപ്രഥമാക്ഷരം
ദ്വിതീയം വ്യാഹൃതിസ്തസ്മാദ്വാവാഹായ ഹൃദം തതഃ ഇതി. അസ്യ ബ്രഹ്മാ ഋഷിഃ ജഗതിഛന്ദഃശ്രീവാരാഹോ ദേവതാ. ഭം ബീജം. ഓം ശക്തിഃ
ധ്യാനം-കൃഷ്ണാംഗം ത്വതിനീലവക്തന്രളിനംപത്മസ്ഥിതം സ്വാംഗക-
ക്ഷോണീശക്തിമുദാരബാഹുഭിരഥോ ശംഖം ഗദാമംബുജം
ചക്രം ബിഭ്രതമുഗ്രകാന്തിമനിശം ദേവം വരാഹം ഭജേ
ഭൂലക്ഷ്മീരതികാന്തിഭിഃപരിവൃതം ചർമ്മാസി സന്ദീപ്തിഭിഃ
ശേഷംസമാനം. അസ്യ യന്ത്രദ്വയമുച്യതേ-

ചതുർദ്ദലേ മദ്ധ്യബീജേ കേസരേഷ്ടാക്ഷരം മന്ത്രം
ദലേഷ്വഗ്രസമസ്താഷ്ചസമസ്താവ്യാഹൃതീർല്ലിഖേത്
കേസരേഷു സ്വരാനഷ്ടപത്രേ നാരായണം മന്ത്രം
ദന്തസംഖ്യദലേകാദീന് പത്രേഷ്വാനുഷ്ടുഭം മന്ത്രം
ദക്ഷേതിനാമ്നാ പരിതസ്തതഃപാശാങ്കുശാവൃതം
സ്മരണംധാരണാത്തസ്യസർവ്വമിഷ്ടഫലം ലഭേത് ഇതി.
തഥാ-മദ്ധ്യേ ബീജേ തഥാഷ്ടാരേ തദീയാഷ്ടാക്ഷരം ലിഖേത്
ബഹിർദ്വേഷ്ടാരപത്രേതു മന്ത്രാനുഷ്ടുഭമാലിഖേത്
ദ്വന്ദ്വരൂപേണതച്ചക്രംവാരാഹമിതി വിശ്രുതം
തദ്യത് കാമയതേ മന്ത്രീ സർവ്വമേതേന സാധയേത് ഇതി. മന്ത്രാസ്തു-
പരജാതമഹാരാവവരാഹാംഗോവനേർദ്ധവ
വർദ്ധതേയോന്വഹംദേവം വന്ദേഹം വാരിജാധവം ഇതി

**മലയാളം ഭാഷ്യം**

വരാഹബീജം

അർദ്ധീശം ഉകാരം. ബിന്ദു അനുസ്വാരം. ഗഗനം ഹ. വരാഹബീജം ഹും.
ചാണകവെള്ളത്തിൽ ചാലിച്ച, ഗോരോചന,അഗരു,കർപ്പൂര, ലാക്ഷാ,
കുങ്കുമ, ചന്ദനങ്ങളാൽ ശുഭദിനത്തില് യന്ത്രം ആലേഖനം ചെയ്യണം.
ഹേമമയിയായ ലേഖനി(സ്വർണ്ണത്തൂലിക)കൊണ്ടെഴുതിയാൽ സർവ്വ
കാമസിദ്ധി പ്രസിദ്ധം.സ്വർണ്ണത്തകിടിലെഴുതിയാൽ, രാജ്യശ്രീ. വെള്ളി
യിലെഴുതിയാൽ ഗ്രാമസിദ്ധി. താമ്രത്തിലെഴുതിയാൽ ധനലാഭം. ഭൂർജ്ജപ
ത്രത്തിൽ ഇഷ്ടാപ്തി.പട്ടുവസ്ത്രത്തിൽ ഭൂസിദ്ധി. ജപാപൂജാദികളോടെ സിദ്ധയ
ന്ത്രം ധരിച്ചാൽ ഇഷ്ടപ്രാപ്തി. ഗ്രാമം,പത്തനം,രാഷ്ട്രം എന്നിവയിൽ വരാഹയ
ന്ത്രം സ്ഥാപിച്ചാൽ സർവ്വകാര്യവും സുസാധിതം. ശുഭവാരത്തിൽ,സൂര്യോദ
യത്തിലുണ്ടാവുന്ന നിസ്വനം സാംഗമായി ദിക്കുകളെ അർച്ചിച്ച് ശുദ്ധമാ
ക്കുന്നു.ക്ഷുദ്രം,അപമൃത്യു,ചൌരഭയം, ഭൂതവ്യളമഹാഭയങ്ങളുണ്ടാവുന്നതല്ല.
ദേശം ദേവതാബലത്താൽ ശക്തവും അരോഗവും ഭയരഹിതവും സമ്പദ്സ
മൃദ്ധവുമാവുംഷി ഹയഗ്രീവൻ. ഛന്ദസ്സ് ത്രിഷ്ടുപ്പ്. ദേവത വരാഹം. ദീർഘ
സ്വരയുക്തമായി ഷഡംഗകല്പന. ധ്യാനപൂജാദിസർവ്വവും മുമ്പുപറഞ്ഞതു

തന്നെ. കല്പാന്തരത്തിൽ:- നാഭി,വാമശ്രുവ.  അതിന്റെ സർഗ്ഗമായി ബീജോല്പത്തി. ഇടത്തെ ചെവി നാഭി. അതിൽനിന്നുണ്ടായ ബീജത്തിൽനിന്ന് മന്ത്രോദ്ധാരം.ജപപൂജാദിശബ്ദത്താൽ സംപാതം സൂചിതം. സുസാധിതമെന്ന് ജപപൂജാസമ്പാതത്താൽ . സ്ഥിരരാശിയില് ശുഭവാര,ശുഭമുഹൂർത്തത്തിൽ സവിശേഷം. സ്വാത്മാവിനെ വരാഹരൂപമായി ധ്യാനിക്കുക. ആ യന്ത്രത്തിൽത്തന്നെ വരാഹത്തെ ആവാഹിച്ച് പൂജിക്കുക. ക്രമേണ ഹൃദയം മുതലായിട്ടും ,കിഴക്ക് മുതലായും നാലുദിക്കിലും മുകളിലും അസ്ത്രത്തോടെ ധ്യാനം. അഷ്ടാക്ഷരമഹാമന്ത്രത്തിൽ ശാഖാദികള്. ആദ്യം പ്രണവം. ദ്വിതീയം വ്യാഹൃതി. പിന്നീട് വരാഹായ. ഋഷി ബ്രഹ്മാവ്. ഛന്ദസ്സ് ജഗതി. ദേവത ശ്രീവരാഹം .ഭം ബീജം. ഓം ശക്തി. ധ്യാനം- കൃഷ്ണനിറമുള്ള അംഗങ്ങൾ, നീലമുഖപത്മം, പത്മസ്ഥിതം, സ്വാംഗത്തിൽ ധരിച്ച ക്ഷോണീശക്തി, ഉദാരബാഹുക്കളിൽ ശംഖ,ഗദാ,പത്ം,ചക്രങ്ങൾ, ഇപ്രകാരം ഉഗ്രകാന്തിയോ ടു കൂടിയ വരാഹദേവനെ ഭജിക്കുന്നു. ഭൂമി.ലക്ഷ്മി,രതി,കാന്തി ഇവരാൽ പരിവൃതമായി സന്ദീപ്തമായ കവചത്തോടെ (ചർമ്മം)സ്മരിക്കുന്നു. യന്ത്രദ്വയം

1. നാലുദലം, മദ്ധ്യത്തിൽ ബീജം, കേസരത്തിൽ അഷ്ടാക്ഷരം, ദലാഗ്രത്തിൽ സമസ്തവ്യാഹൃതികൾ,കേസരത്തിൽ സ്വരങ്ങള്,അഷ്ടദലപത്രങ്ങളിൽ നാരായണാഷ്ടാക്ഷരം. ദന്തസംഖ്യദലത്തില് (32 ദലം)കാദിവർണ്ണങ്ങൾ. പത്രങ്ങളിൽ അനുഷ്ടുഭം. ദക്ഷ എന്ന നാമത്താൽ ആവൃതമായി പാശം,അങ്കുശം,ആവൃതമായി, സ്മരിക്കുന്നവർക്ക് സർവ്വ ഇഷ്ടഫലവും ലഭിക്കുന്നു.
2. മദ്ധ്യത്തിൽ ബീജം. അഷ്ടദലപത്മത്തിൽ അഷ്ടാക്ഷരം. പുറത്ത് രണ്ടാമത്തെ അഷ്ടാരപത്മത്തിൽ അനുഷ്ടുഭമന്ത്രം. ദ്വന്ദ്വരൂപത്തിൽ അതിന്റെ ചക്രം വരാഹമെന്ന് വിശ്രുതമാണ്. കാമിക്കുന്ന സർവ്വവും ലഭിക്കുന്നു. മന്ത്രം ഇപ്രകാരം-
   പരജാതമഹാരാവവരാഹാംഗാവനേർദ്ധവ
   വർദ്ധതേയോന്വഹം ദേവം വന്ദേഹം വാരിജാധവം

134. ഹൃദയം ഭഗവത്യൈസ്യാദ്ധ്വരണ്യൈ തദനന്തരം
ധരണ്യന്തേ ധരേദ്വന്ദ്വേ ദ്വിഭാന്തോയം ധ്രുവാദികഃ

135 ഏകോനവിംശത്യർണ്ണാഢ്യം ധരാഹൃദയമീരിതം
വാരാഹോസ്യമുനിഃപ്രോക്തഛന്ദോനിവൃദ്ദാഹൃതം

136. ദേവതാ സർവ്വഭൂതാനാം പ്രകൃതിര് വസുധാ മതാ
ഹൃദയം ത്രിഭിരാഖ്യാതം ചതുർഭിഃശിര ഈരിതം

137.ത്രിഭിഃശിഖ സമുദ്ദിഷ്ടാ കവചം പഞ്ചഭിർമതം
ദ്വാഭ്യാം നേത്രം സമാഖ്യാതം ദ്വാഭ്യാമസ്ത്രം പുനർഭവേത്

**സംസ്കൃതഭാഷ്യം**

വരാഹമന്ത്രപ്രസംഗാത് ധരണീമന്ത്രമാഹ ഹൃദയമിതി. ഹൃദയംനമഃപദം. അത്രാപി പൂർവ്വവദ്വിസർഗ്ഗേണ സഹസന്ധിർജ്ഞേയഃ വോ ബീജം സ്വാഹാ ശക്തിഃവിധാനവിത് ഇത്യനേന ശാക്തഷഡംഗമുദ്രാഭിരിത്യുക്തം.

**മലയാളഭാഷ്യം**

ധരണീമന്ത്രംഹൃദയം നമ പദം. വിസർഗ്ഗത്തോടെ നമഃ പ്രണവം ബീജം. സ്വാഹ ശക്തി. ഓം നമഃ ഭഗവത്യൈ ധരണ്യൈ ധരണ്യധരേ ധരേ സ്വാഹാ 19 അക്റമുള്ള ഈ മന്ത്രത്തിന് ധരാഹൃദയം എന്ന് പറയും. ഋഷി വരാഹം. ഛന്ദസ്സ് നിവൃച്. ദേവത സർവ്വഭൂതങ്ങളുടേയും പ്രകൃതിയായ വസുധ. മൂന്നുകൊണ്ട് ഹൃദയം, നാലുകൊണ്ട് ശിരസ്സ്, 3 കൊണ്ട് ശിഖ, 5 കൊണ്ട് കവചം, 2 കൊണ്ട് നേത്രം, 2 അസ്ത്രം .ശാക്തഷഡംഗമുദ്രയോടെ അനുഷ്ഠിക്കണം.

| ഓം നമഃ | ഭഗവത്യൈ | ധരണ്യൈ | ധരണ്യധരേ | ധരേ | സ്വാഹാ |
|---|---|---|---|---|---|
| 3 | 4 | 3 | 5 | 2 | 2 |
| ഹൃദയം | ശിരഃ | ശിഖ | കവചം | നേത്രം | അസ്ത്രം |

138. ശ്യാമാം വിചിത്രാംശുകരത്നഭൂഷണാം
പത്മാസനാം തുംഗപയോധരാനതാം
ഇന്ദീവരാ ദ്വേ നവശാലിമഞ്ജരീം
ശുകം ദധാനാം വസുധാം ഭജാമഹേ.

**മലയാളം ഭാഷ്യം**

ധ്യാനം

ശ്യാമവർണ്ണം, വിചിത്രവസ്ത്രങ്ങൾ,രത്നഭൂഷണങ്ങൾ കൊണ്ടലങ്കരിച്ച ശരീരം, പത്മാസനസ്ഥ, ഉയർന്ന കുചകുംഭങ്ങളാല് അല്പം കുനിഞ്ഞ മേനി, രണ്ട് ഇന്ദീവരങ്ങളും പുതിയ ശാലീമഞ്ജരിയും (നെല്ലിൻകതിർക്കുല) തത്തയും നാലുകൈകളിൽ. ഇപ്രകാരം വസുധയെ ഭജിക്കുന്നു.

139. ലക്ഷമേകം ജപേന്മന്ത്രീ ധരാഹൃദയമാദരാത്
സസർപ്പിഷം പായസേന ജുഹുയാത്തദ്ദശാംശതഃ

**സംസ്കൃതഭാഷ്യം**

ദക്ഷാദൂർദ്ധ്വയോരാദ്യേ തദധസ്ഥയോരന്യേ ഇത്യായുധധ്യാനം.

**മലയാളം ഭാഷ്യം**

ഒരുലക്ഷം ആദരപൂർവ്വം ധരാഹൃദയം ജപിച്ച് വെണ്ണയും പായസവും ദശാംശം ഹോമിക്കുക. വലത്ത് മുകളിലെ കയ്യിൽനിന്ന് താഴേക്കും ഇടത്ത് താഴത്തെ കയ്യിൽനിന്ന് മുകളിലേക്കും ആയുധധ്യാനം.

140.താം വിഷ്ണോ പൂജയേത് പീഠേ വക്ഷ്യമാണാ വിധാനതഃ
അംഗാനിപൂജയേദാദൌ ഭൂവഹ്നിജലമാരുതാൻ
141.ദിക്പത്രേഷു സമഭ്യർച്ച്യ കോണപത്രേഷു തത്ക്കലാഃ
ആശാപാലാഃപുനഃപൂജ്യാവജ്രാദ്യസ്ത്രസമന്വിതാഃ
142.ഏവംസിദ്ധമനുർമന്ത്രീസാധയേത് സ്വമനോരഥാന്
മധുരത്രയസംയുക്തൈർജ്ജുഹുയാദരുണോത്പലൈഃ

143.സഹസ്രം ഭൂസമൃദ്ധിഃസ്യാത്തഥാ നീലോല്പലൈഃശുഭൈഃ
പ്രിയംഗുപുഷ്പൈർമധ്വർക്കൈർധനധാന്യമഹീശ്രിയഃ
144.മഞ്ജരീശാലിസംഭൃതാം മധുരത്രയലോലിതാം ജുഹുയാത്
സാധിതേവഹ്നൌ മണ്ഡലാത് സ്യാദ്ധ്വരായയതിഃ

**സംസ്കൃതഭാഷ്യം**

വിഷ്ണോരിതി.ഗ്ലീം വസുന്ധരായോഗപീഠായ നമഃഇതി പീഠമന്ത്രഃ
അനേനൈവ ബീജേന മൂർത്തികല്പനം ജ്ഞേയം. ദിക്പത്രേഷു
അഗ്രപൃഷ്ഠദക്ഷോത്തരേഷു.കോണപത്രേഷു ഇത്യത്രാഗ്നേയാദിഷു.
തത്കലാഃഇതി നിവൃത്തിപ്രതിഷ്ഠാവിദ്യാശാന്തയഃ സ്വമനോരഥാനിത്യനേന
പൃഥ്വീ പ്രാപ്തൌ സ്വബീജയോഗഃ ധനധാന്യലാഭേ ശ്രീയോഗഃ കീർത്ത്യൌ
ശക്തിയോഗോന്യത്ര വരാഹബീജയോഗോപി സൂചിതഃ

**മലയാളം ഭാഷ്യം**

വിഷ്ണുപീഠത്തിൽ പറഞ്ഞ വിധാനങ്ങളോടെയാണ് ഭൂമീദേവീപൂജ. അംഗങ്ങ
ൾ ആദ്യം ന്യസിക്കുന്നു.ഭൂതങ്ങൾ ദിക്പത്രങ്ങളിൽ. (ഭൂതചതുഷ്കം)കോണ
പത്രങ്ങളിൽ അവരുടെ കലകള് ,ദിക്പാലകർ പുറത്ത്, വജ്രാദി
ആയുധസഹിതം. ഇപ്രകാരം ചെയ്താൽ സ്വമനോരഥം സാധിക്കും.
ത്രിമധുരം ,ചുവന്ന താമര സഹസ്രഹോമം- ഭൂസമൃദ്ധി.
ശുഭമായ നീലോല്പലം,പ്രിയംഗുപുഷ്പം,മധു-ധനധാന്യഭൂസമൃദ്ധി,ശ്രീ .
നെൽക്കതിർക്കുല,ത്രിമധുരം അഗ്നിമണ്ഡലത്തില്- ധരാപതിയാവും.

പീഠമന്ത്രം- ഗ്ലീം വസുന്ധരായോഗപീഠായ നമഃ ബീജത്താല് മൂർത്തികല്പന,
ദിക്പത്രങ്ങളിൽ അഗ്ര,പൃഷ്ഠ,ദക്ഷോത്തരങ്ങളിൽ ഭൂതചതുഷ്കം, ആഗ്നേയാ
ദികോണുകളിൽ ഭൂതകലകൾ. കലകൾ:-നിവൃത്തി,പ്രതിഷ്ഠ,വിദ്യ,ശാന്തി
(ആകാശം, അഗ്നി,ജലം,വായു എന്നീ ഭൂതങ്ങൾക്ക്).
സ്വമനോരഥാസ്വബീജയോഗം നിത്യം ജപിക്കയാൽ (പൃഥ്വീബീജം)പൃഥ്വീപ്രാ
പ്തി.ധനധാന്യലാഭം ശ്രീയോഗം. കീർത്തി ശക്തിയോഗം. അന്യത്ര വരാഹ
ബീജയോഗഫലങ്ങളും സൂചിതമാണ്.

145. ശുക്രവാരേ ദിനമുഖേ ഗൃഹീത്വാ സാദ്ധ്യഭൂമൃദം
താമംഭസിനിക്ഷിപ്യ ശോധിതേത്ര ചദംപചേത്
146 പയോഘൃതാഭ്യാം സഹിതം ജുഹുയാത്തം ഹുതാശനേ
ഷണ്മാസം ശുക്രവാരേഷു ഹുത്വൈവം പ്രാപ്നുയാൻ മഹീം
147.ധരാമേവം ഭജൻമന്ത്രീ പശുരത്നധനാദിഭിഃ
ധരായാഃവല്ലഭഃസ സ്യാന്താത്രകാര്യാ വിചാരണാ
ഇതിശ്രീശാരദാതിലകേ പഞ്ചദശഃപടലഃ

**സംസ്കൃതഭാഷ്യം**

ശുക്രവാരഃഇതി. താമംഭസീതി തൃതീയാംശം.ദുഗ്ധേ വാ . തത്രൈകമംശം ചുല്ല്യാമേകം പാത്രേ ഇതി ജ്ഞേയം. ഇതിശ്രീ ശാരദാതിലകടീകായാം സത്സമ്പ്രദായകൃതവ്യാഖ്യായാം പദാർത്ഥാദർശാഭിരാഖ്യായാം പഞ്ചദശഃ പടലഃ

**മലയാളം ഭാഷ്യം**

വെള്ളിയാഴ്ച സൂര്യോദയത്തിൽ ഭൂമിയിലെ മണ്ണില് ജലമൊഴിച്ച് പരിശോധിച്ച ശേഷം ചരു പചിക്കുന്നു. പാൽ,നെയ്യ് സഹിതം ചരു അഗ്നിയിൽ ആഹുതി ചെയ്യുന്നു. ഇപ്രകാരം 6 മാസം വെള്ളിയാഴ്ച തോറും അനുഷ്ഠിച്ചാല് ഭൂമി ലഭിക്കും. ഭൂമിയെ ഇപ്രകാരം ഭജിച്ചവന് പശു,രത്നം,ധനം,ഇവ ലഭിക്കും. ധരാവല്ലഭത്വം ലഭിക്കുകയും ചെയ്യും.(രാജപദവി)





വിഷ്ണവേ പ്രഭവിഷ്ണവേ (ശാരദാതിലകം പടലം 16)
ഡോ.സുവർണ്ണ നാലപ്പാട്ട്



**വിഷ്ണവേ പ്രഭവിഷ്ണവേ 2**

ശാരദാതിലകത്തിലെ ഷോഢശപടലം

നൃസിംഹപ്രകരണം. മന്ത്രം,ഋഷ്യാദി

വൈദികത്വാദസ്യ പ്രണവാദിത്വം

താപനീയോക്ത ഋക്ക്

തന്ത്രാന്തരോക്തേ ദശവിധന്യാസം

ധ്യാനം

നാരസിംഹീമുദ്ര

നൃസിംഹമുദ്ര,അന്ത്രമുദ്ര

വക്ത്രമുദ്ര,ദംഷ്ട്രാമുദ്ര

പുരശ്ചരണാദി

ധ്യാനാന്തരം

ഹോമഭേദേന ഫലഭേദം

നൃസിംഹധ്യാനഭേദം

നൃസിംഹയന്ത്രം

രിപുധ്വംസനയന്ത്രം

തന്ത്രാന്തരോക്തയന്ത്രം

നൃസിംഹബീജം

ദ്വാത്രിംശദ് സിംഹങ്ങൾ

ഋഷ്യാദി,പുരശ്ചരണാദി

ജ്വാലാനൃസിംഹമന്ത്രം

ഷഡംഗന്യാസം,ധ്യാനം,പുരശ്ചരണാദി

ലക്ഷ്മീനൃസിംഹമന്ത്രം

ഋഷ്യാദി,ധ്യാനം,പുരശ്ചരണം

ദാരണമുദ്ര

പുരശ്ചരണശബ്ദാർത്ഥം

വിനിയോഗശബ്ദാർത്ഥം

പുരശ്ചരണത്തിലെ വിവിധപ്രമാണങ്ങൾ

ഹോമാശക്തർക്കുള്ള ജപവിധി

ആരബ്ധപുരശ്ചരണസൂതകാദിസമ്പാതേകർത്തവ്യതാനിർണ്ണയം

ആരംഭപദാർത്ഥനിർണ്ണയം

ജപലക്ഷണം,ജപഭേദം

ഉച്ചജപം,ഉപാംശുജപം

മാനസജപം

മന്ത്രതന്ത്രപ്രകാശോക്തജപവിധി

ഹോമഫലാനി

നൃസിംഹയന്ത്രം

യന്ത്രധാരണഫലം

സുദർശനമന്ത്രം,ഋഷ്യാദി

താപനീയോക്തഷഡംഗമന്ത്രം

ദിഗ്ബന്ധനം

അഗ്നിപ്രാകാരമന്ത്രം

അക്ഷരന്യാസം

ധ്യാനം പുരശ്ചരണം

ഹോമഫലം

ചക്രരചനാപ്രകാരം

ബലിദാനവിധി

ബലിമന്ത്രം

രാശിസ്ഥാനം

ജപവിധി,ജപഫലം

അഭിഷേകം

പഞ്ചഗവ്യഘൃതപാകവിധി

ആപന്നിവാരണയന്ത്രം

ചക്രമന്ത്രം

ചക്രയന്ത്രം

സപ്തകോഷ്ഠയന്ത്രം

1. അഥാഭിധാസ്യേ വിധിവന്നാരസിംഹം മഹാമന്ത്രം
   ഉഗ്രംവീരംവദേത് പൂർവ്വം മഹാവിഷ്ണുമനന്തരം
2. ജ്വലന്തം പദമാഭാഷ്യസർവ്വതോമുഖമീരയേത്
   നൃസിംഹം ഭീഷണാം ഭദ്രം മൃത്യുമൃത്യും വദേതതഃ
   നമാമ്യഹമയം പ്രോക്തോമന്ത്രരാജഃസുരദ്രുമഃ
3. ഋഷിർബ്രഹ്മാസമുദ്ദിഷ്ടശ്ഛന്ദോനുഷ്ടുഭദാഹൃദം
   ദേവതാനരസിംഹോസ്യ സുരാസുരനമസ്കൃതഃ

**സംസ്കൃതഭാഷ്യം**

നൃസിംഹമന്ത്രമുദ്ധരതി ഉഗ്രമിതി. മന്ത്രേ സർവ്വാണി ദ്വിതീയാന്താനി. ശ്ലോക രൂപോ ദ്വാത്രിംശ്രുഃദക്ഷരോ മന്ത്രഃവൈദികത്വാദസ്യ പ്രണവാദിത്വം ജ്ഞേ യം. താപനീയേ തഥോക്തത്വാത്. സാമ്പ്രദായികാസ്തു സുരദ്രുമ ഇത്യനേന ശക്തിബീജപുടിതമേനമാഹുഃ അസ്യ ഹം ബീജം ഈം ശക്തിഃ തഥാ ച താപനീയേ- ഓം ദേവാ ഹവൈ പ്രജാപതിമബ്രുവന് ആനുഷ്ടുഭസ്യ മന്ത്ര രാജസ്യ നാരസിംഹസ്യ ശക്തിം ബീജം നോ ബ്രൂഹി ഭഗവ ഇതി. സ ഹോവാച പ്രജാപതിഃ മായാ വാ ഏവാ നാരസിംഹീ സർവ്വമിദം സൃജതി സർവ്വമിദം രക്ഷതി സർവ്വമിദം സംഹരതി തസ്മാൻമായാമേതാം ശക്തിം വിദ്യാത്. യ ഏതം മായാം ശക്തിം വേദ സ പാപ്മാൻതരതി സ മൃത്യും ജയതി  സോമൃതത്വം ച ഗഛതി മഹതീം ശ്രിയമശ്നുതേ  മീമാംസന്തി ബ്രഹ്മവാദിനഃ ഹ്രസ്വാ വാ ദീർഘാ വാ പ്ലുതാവേതി. യദി ഹ്രസ്വാ ഭവതി സർവ്വം പാപ്മാനം തരതി അമൃതത്വം ച ഗഛതി. യദിദീർഘാ ഭവതി മഹതീം ശ്രിയമാപ്നോതി അമൃതത്വം ച ഗഛതി. യദിപ്ലുതം ഭവതി ജ്ഞാന വാൻഭവതി അമൃതത്വം ച ഗഛതി. സർവ്വേഷാം വാ ഏതദ്ഭൂതാനാമാകാ ശഃപരായണം. സർവ്വാണി ഹ വാ ഇമാനി ഭൂതാനി ആകാശദേവ ജായ ന്തേ  ആകാശദേവ ജാതാനി ജീവന്തി. ആകാശാപ്രയന്തി അഭിസംവിശ ന്തി.തസ്മാദാകാശം ബീജം വിദ്യാമിതി.

**മലയാളം ഭാഷ്യം**

ഇനി വിധിപ്രകാരം നാരസിംഹമഹാമന്ത്രം ,നൃസിംഹമന്ത്രരാജം ഉദ്ധരിക്കു ന്നു.

ഉഗ്രംവീരംമഹാവിഷ്ണും,ജ്വലന്തംസർവ്വതോമുഖം

നൃസിഹംഭീഷണം ഭദ്രം മൃത്യുമൃത്യും നമാമ്യഹം

എന്നാണ് മന്ത്രം. ഋഷി ബ്രഹ്മാവ്. ഛന്ദസ്സ് അനുഷ്ടുപ്പ്. ദേവത സുരാസുര ന്മാരാലെല്ലാം നമസ്കരിക്കപ്പെട്ട നരസിംഹം.ശ്ലോകരൂപമായ ഈ മന്ത്രത്തി ൽ 32 അക്ഷരമുണ്ട്. വൈദികമാകയാൽ മുന്നില് ഓം എന്ന് പ്രണവവും ചേർത്ത് 33. മുപ്പത്തിമുക്കോടിദേവകളും അതിലടങ്ങുന്നു. സാമ്പ്രദായികമാ യി സുരദ്രുമം (കല്പതരു)ശക്തിബീജപുടിതമാണ്. ബീജം ഹം. ശക്തി ഈ.

ഹ്രീ എന്ന് നാരസിംഹി.

നൃസിംഹതാപനീയോപനിഷത്ത്:- പ്രണവാദ്യം. ഋഷിപ്രജാപതി,ഛന്ദസ്സ് അനുഷ്ടുപ്പ്, ദേവത ഭഗവാൻ നരസിംഹം. പ്രജാപതി പറഞ്ഞു:- മായ തന്നെയാണ് ഈ നാരസിംഹി. അവൾ ഈ സർവ്വവും സൃഷ്ടിക്കുന്നു, രക്ഷിക്കുന്നു,സംഹരിക്കുന്നു . ആ മായതന്നെയാണ് ശക്തി. ഈ മായയെ ശക്തി എന്നറിഞ്ഞാൽ, സർവ്വപാപവും തരണം ചെയ്യുന്നു,മൃത്യുവെ ജയിക്കുന്നു.അമൃതത്വത്തിൽ ലയിക്കുന്നു,മഹത്തായ ശ്രീ ലഭിക്കുന്നു. ഇപ്രകാരം ബ്രഹ്മവാദികൾ മീമാംസ ചെയ്തിരിക്കുന്നു. ഹ്രസ്വ,ദീർഘ,പ്ലുത(രണ്ടും ചേർന്നത്)എന്ന് മൂന്നുവിധം . ഹ്രസ്വമായത് പാപം തരണം ചെയ്യിച്ച് അമൃതത്വം പ്രാപിപ്പിക്കുന്നു. പ്ലുതമായത് ജ്ഞാനിയാക്കി അമൃതത്വം പ്രാപിപ്പിക്കുന്നു. സർവ്വത്തിനും ആശ്രയം,സർവ്വവും പരായണമായിരിക്കുന്നത്, ആകാശഭൂതത്തിലാണ്. സർവ്വഭൂതങ്ങളും ആകാശത്തിലേക്ക് പോകുന്നു,ലയിക്കുന്നു, ആകാശത്തിൽനിന്ന് തന്നെ ജനിക്കുന്നു,ആകാശത്തിൽത്തന്നെ ജീവിക്കുന്നു. ആകാശത്തെ പ്രാപിച്ച് വിശ്രാന്തി (ലയം)അടയുന്നു. അതിനാൽ ആകാശമാണ് ബീജം.

4. ചതുർഭിർഹൃദയം വർണ്ണൈഃശിരസ്താവദ്ഭിരീരിതം
   ശിഖാഷ്ടാഭിഃസമുദ്ദിഷ്ടാ ഷഡ്ഭിഃകവചമീരിതം
5. താവദ്ഭിർനയനം പ്രോക്തമസ്ത്രം സ്യാത് കരണാക്ഷരൈഃ
   ശിരോലലാടനേത്രേഷു മുഖബാഹ്വംഘ്രിസന്ധിഷു
6. സാഗ്രേഷു കുക്ഷൗ ഹൃദയേ ഗലേ പാർശ്വദ്വയേ പുനഃ
   അപരാംഗേ കുകുദി ച ന്യസേദ് വർണ്ണാൻയഥാക്രമം

   സംസ്കൃതഭാഷ്യം

   താവംഗിരിതി ചതുർഭിഃ താവംഗിഃഷഡ്ഭിഃകരണാക്ഷരൈരിതി ചതുർഭിഃ സാമ്പ്രദായികാസ്ത്വന്യഥാ ഷഡംഗമാഹുഃ.തദ്യഥാ. ഹാമാദ്യൈശ്ചതുർഭിഃ പാദൈരർദ്ധദ്വയസഹിതൈരാനന്ദാ അനേ പ്രിയാന്തനേ ജ്യോതിരാത്മനേ മായാത്മനേ ജ്വാലാത്മനേ ജ്ഞാനാത്മനേ ക്രമാദേ തദന്തൈഃ ഷഡംഗാനി. താപനീയേ തു പഞ്ചാംഗമേവോക്തം – തസ്യ ഹി പഞ്ചാംഗാനി ഭവതി. ചത്വാരഃപാദാഃചത്വാര്യംഗാനി ഭവന്തി. സപ്രണവം സർവ്വം

പഞ്ചമം ഭവതീതി. അക്ഷരന്യാസമാഹ ശിര ഇതി. തത്ര പ്രണവയോർമ
ദ്ധ്യേ ഏകൈകമക്ഷരം സബിന്ദുകമുച്ചാര്യം ന്യസനീയം. യത്താപനീയേ-
ഓമിത്യേതദക്ഷരമിദം സർവ്വം . തസ്മാത് പ്രത്യക്ഷരമുഭയത ഓങ്കാരോ
ഭവതി. അക്ഷരാണാം ന്യാസമുപദിശന്തി ബ്രഹ്മവാദിനം ഇതി. അപരാംഗേ
പൃഷ്ഠേ. കുകുദി അപരഗലേ. അഥ തന്ത്രാന്തരോക്താ നൃസിംഹസാന്നിദ്ധ്യ
കാരകഃ സർവ്വരക്ഷാകരോ ദശവിധന്യാസ ഉച്യതേ. യദാഹുഃ-

നൃസിംഹസാന്നിദ്ധ്യകരോ ന്യാസോ ദശവിധസ്ത്വിഹ
പ്രോച്യതേ തത്ര പൂർവ്വോയമംഗുലീന്യാസമുച്യതേ
കണ്ഠംഗുഷ്ഠാംഗുലീഷു പൃഥഗാദ്യന്തപർവ്വണോഃ
സർവ്വാംഗുലൌ ന്യസേഛിഷ്ടം തലയോരക്ഷരദ്വയം
ബ്രഹ്മരന്ധ്രലലാടഭ്രൂമദ്ധ്യദൃക്ഷ്യുദൃശോപ്യധഃ
കപോലേകർണ്ണമൂലേ ച ചിബുകോർദ്ധ്വാധരോഷ്ഠകേ
കണ്ഠോരോദക്ഷദീർവ്വാമദോർഹൃത് തനുഷ്ഠനാഭികേ
ദക്ഷാന്യദോസ്തലേകട്യാം മേഢ്രോർവ്വാർജ്ജാനുജംഘയോഃ
ഗുൽഫേ പാദകരാംഗുല്യൌഃസർവ്വസന്ധിഷു രോമസു
രക്താസ്ഥിമജ്ജാസു മനോർവർണ്ണാത്യസ്ത്യേദ്വിചക്ഷണഃ
ദ്വാർണ്ണാൻപദേ ഗുൽഫജാനുകടിനാഭിഷു  ഹൃത്സഥലേ
ബാഹ്വോഃകണ്ഠേ തു ചിബുകേ ശ്രേഷ്ഠേ ഗണ്ഡേ പ്രവിന്യസേത്
കർണ്ണയോർവദനേ നാസാപുടേ നേത്രേ ച മൂർദ്ധ്നി
പദാനി തു മുഖേ കേശേ ചക്ഷുഃശ്രോത്രേഷു വിന്യസേത്
ആസ്യേ ച ഹൃദയേ നാഭൌ കടിജാനുപദേഷ്വപി
നാസാദൃക്കർണ്ണനാഭീഹൃത്ക്കദോഃ പത്സുപ്രവിന്യസേത്
ചതുർവ്വർണ്ണാൻമനോഃ പാദാൻകകുന്നാഭിഷു സർവ്വതഃ
അർദ്ധദ്വയം ന്യസേൻമൂർദ്ധ്നി ആഹൃത്പാദാത്തദണ്ഡകം
ഉഗ്രാദ്യുഗ്രാദീനി നവപദാനഹ നമാമ്യഹം
ഇത്യന്താ ന്യാസ്യകണ്ഠ്യോണദൃക്കർണ്ണേഷു ച പക്ഷ്മസു
ഹൃദിനാഭൌ ച കട്യാദി പാദാന്തം നവസുന്യസേത്

വീരാ(താരാ)ധ്യാന്യപി താന്യേവ യഥാപൂർവ്വം പ്രവിന്യസേത്
നൃസിംഹാധ്യാനി താന്യേവ പൂർവ്വവദ്വിന്യസേത് സുധീഃ ഇതി.

**മലയാളം ഭാഷ്യം**

ആദ്യത്തെ നാലുവർണ്ണം ഹൃദയം. പിന്നത്തെ നാല് ശിരസ്സ്, പിന്നത്തെ 8 ശിഖാ. പിന്നത്തെ ആറ് കവചം. അതുതന്നെ നേത്രം അസ്ത്രം,കരണാക്ഷ രങ്ങൾ.ശിരസ്സ്,ലലാടം,നേത്രം,മുഖം,ബാഹുസന്ധി,അംഘ്രിസന്ധി,സാഗ്രം കുക്ഷി,ഹൃദയം,ഗളം,രണ്ടു പാർശ്വവും, പൃഷ്ഠം, കുകുദം- ഇപ്രകാരം വർണ്ണങ്ങള് യഥാക്രമം ശരീരമാകെ ന്യസിക്കുക. ഇത് അംഗന്യാസവിധി. കരണാ ക്ഷരൈ എന്നാൽ നാലക്ഷരം.

സാമ്പ്രദായികഷഡംഗന്യാസം

നാരസിംഹൈ- രാനന്ദാത്മനേ-പ്രിയാത്മനേ-ജ്യോതിരാത്മനേ-
മായാത്മനേ-ജ്വാലാത്മനേ-ജ്ഞാനാത്മനേ- പിന്നീട് ഷഡംഗന്യാസം. നൃസിംഹതാപനീയത്തിൽ പഞ്ചാംഗന്യാസമാണ്.നാലുപാദമുള്ള ശ്ലോകം ഓരോ പാദം ഓരോ അംഗം. നാല് അംഗം. സപ്രണവം സർവ്വപാദവും ഉച്ചരിച്ച് അഞ്ചാമത്തെ അംഗം. ഇപ്രകാരം പഞ്ചാംഗന്യാസം. ശിര മുതലായി അക്ഷരന്യാസം.

താപനീയം- ഓം ഇത്യേദക്ഷരം ഇദം സർവ്വം . അതിനാൽ പ്രത്യക്ഷരം ഉഭയമായി ഓങ്കാരം തന്നെ ഭവിക്കുന്നു. ഇപ്രകാരം ബ്രഹ്മവാദികൾ അക്ഷ രന്യാസം ഉപദേശിക്കുന്നു. തന്ത്രാന്തരത്തിൽ നൃസിംഹസാന്നിദ്ധ്യകാരക മായി സർവ്വരക്ഷാകരമായി ദശവിധന്യാസം പറയുന്നു. ആദ്യം അംഗുലീ ന്യാസം. തള്ളവിരലിന്റെ കണ്ഠംമുതൽ ആദ്യന്തപർവ്വ(സന്ധി) കളിൽ . ബാക്കി സർവ്വാംഗുലികളിലും. ത,ല എന്നീ രണ്ടുവർണ്ണം ബ്രഹ്മരന്ധ്രം, ലലാ ടം,ഭ്രൂമദ്ധ്യം,നേത്രങ്ങൾ,കവിളുകൾ,കർണ്ണമൂലം,താടി,മുകളിലെ ചുണ്ട്, താഴ ത്തെ ചുണ്ട്,കണ്ഠം,ഉരസ്സ്,വാമഭാഗം,ഹൃദയം,നാഭി,കടി, മേഢ്രം,ഊരു, ജാ നു,ജംഘകൾ,ഗുൽഫം,പാദകരാംഗുലികള്,സർവ്വസന്ധികൾ,രോമങ്ങൾ, രക്തം,അസ്ഥി,മജ്ജ,മനസ്സ് ഇവ ന്യസിക്കുക. രണ്ടുവർണ്ണം പദ,ഗുൽഫ, ജാനു,കടി,നാഭി,ഹൃത്,ബാഹു,കണ്ഠ,ചിബുക,ഗണ്ഡ,കർണ്ണ,വദന,നാസാപുട, നേത്ര,മൂർദ്ധാ,കേശാദികളിൽ. മനസ്സിൽ നാലുവർണ്ണം വിന്യസിക്കുക.

കേശാദിപാദം, പാദാദികേശം യഥാപൂർവ്വം അക്ഷരധ്യാനം ചെയ്ത് നൃസിംഹസാന്നിദ്ധ്യം ശരീരത്തിലും ഉപാസനാമൂർത്തിയിലും വരുത്തുന്നു. ഇത് സർവ്വരക്ഷാകരമാണ്. ചെയ്യാൻ പ്രയാസവുമാണ്.

7. മാണിക്യാദ്രിസമപ്രഭം നിജരുചാസംത്രസ്തരക്ഷോഗണാം
ജാനുന്യസ്തകരാംബുജം ത്രിനയനം രക്തോല്ലസദ്ഭൂഷണം
ബാഹുഭ്യാം ധൃതചക്രശംഖമനിശം ദംഷ്ട്രാഗ്രവക്ത്രോല്ലസ-
ജ്ജ്വാലാജിഹ്വമുദഗ്ര കേശനിചയം വന്ദേ നൃസിംഹം വിഭും

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ മാണിക്യേതി.അത്ര ധ്യാനാനന്തരമേതാ മുദ്രാ പ്രദർശയേത്.
ജാനുമദ്ധ്യഗതൌ കൃത്വാ ചിബുകോഷ്ഠൌ സമാവൃഭൌ
ഹസ്തൌചഭൂമിസംലഗ്നൌ കമ്പമാനഃപുനഃപുനഃ
മുഖംവിജൃംഭിതംകൃത്വാ ലേലിഹാനം ച ജിഹ്വികാം
ഏഷാമുദ്രാനാരസിംഹീ പ്രധാനേതി പ്രകീർത്തിതാ
വാമസ്യാംഗുഷ്ഠതോബദ്ധ്വാ കനിഷ്ഠാമംഗുലീത്രയം
ത്രിശൂലവത് സമ്മുഖോർദ്ധ്വം കുര്യാൻമുദ്രാ നൃസിംഹകാ
അംഗുഷ്ഠാഭ്യാം ച കരയോസ്തഥാക്രമ്യ കനിഷ്ഠികേ
അധോമുഖാഭിഃശ്ലിഷ്ടാഭിഃശേഷാഭിർനൃഹരിർമതാ
ഹസ്താവധോമുഖൌ കൃത്വാ നാഭിദേശേ പ്രസാര്യ ച
തർജ്ജനീഭ്യാം നയാത് സ്കന്ധൌ പ്രോക്തൈഷാന്ത്രാഖ്യമുദ്രികാ
ഹസ്താവൂർദ്ധ്വമുഖൌ കൃത്വാ തലേ സംയോജ്യമദ്ധ്യമേ
അനാമായാം തു വാമായാം ദക്ഷിണാം തു വിനിക്ഷിപേത്
തർജ്ജന്യൌ പൃഷ്ഠതൌ ലഗ്നേ അംഗുഷ്ഠൌ തർജ്ജനീശ്രിതൌ
വക്ത്രമുദ്രാഭവേദേഷാ നൃഹരേഃസന്നിധൌ മതാ
വക്ത്രമുദ്രാ തഥാകൃത്യാ തർജ്ജനീഭ്യാം തു മദ്ധ്യമേ
പീഡ്യേത് ദംഷ്ട്രമുദ്രൈഷാ സർവ്വപാപപ്രണാശിനീ ഇതി.
ഏതാ സർവ്വനൃസിംഹമന്ത്രസാധാരണ്യ ഇതി ജ്ഞേയം.

**മലയാളംഭാഷ്യം**

ധ്യാനം- മാണിക്യപർവ്വതത്തിനു തുല്യമായ പ്രഭ, ആ തേജസ്സിനാല് രക്ഷോ

ഗണങ്ങളെ വിറപ്പിക്കുന്ന ഭാവം. കൈ കാൽമുട്ടിന്മേൽവെച്ചിരിക്കുന്നു. ത്രിന യനങ്ങൾ, ചുവന്ന ആഭരണങ്ങൾ, കൈകളിൽ ചക്രം,ശംഖ്. ദംഷ്ട്രാഗ്രങ്ങ ളോടുകൂടിയ വക്ത്രത്തിൽ ഉല്ലസിക്കുന്ന ജ്വാലാജിഹ്വ. ഉയർന്നുനിൽക്കുന്ന കേശനിചയം. (സട,കുഞ്ചിരോമം) ഇപ്രകാരം വിഭുവായ നൃസിംഹത്തെ വന്ദിക്കുന്നു. പിന്നീട് താഴെ പറയുന്ന മുദ്രകൾ പ്രദർശിപ്പിക്കുക.

നാരസിംഹീമുദ്രഃ- മുട്ടിന്മേലിരുന്ന് ,താടിയും ഓഷ്ഠവും സമമായി പിടിച്ച് ഹസ്തങ്ങൾ ഭൂമിയിൽകുത്തി വീണ്ടും വീണ്ടും വിറക്കുന്ന കരണമുദ്ര. മുഖം വിജൃംഭിതമാക്കി നാവ് ഇളക്കിക്കൊണ്ടിരിക്കണം.

നൃസിംഹകമുദ്രഃ-ഇടത്തെ തള്ളവിരലിൽ ചെറുവിരൽബന്ധിക്കുക. മൂന്നുവിര ൽ ത്രിശൂലംപോലെ മുകളിലേക്ക് ഉയർത്തുക.

നൃഹരിമുദ്രഃ-തള്ളവിരലുകൾ ചെറുവിരലുകളുടെ മുകളിൽവെച്ച് അധോമുഖ മായി ശ്ലിഷ്ടമായി കാണിക്കുന്നത്.

ആന്ത്രാഖ്യമുദ്രഃ- കൈകൾഅധോമുഖമായി പിടിച്ച് നാഭിദേശത്ത് പ്രസാരി തമാക്കുക. തർജ്ജനികളാല് തോൾവരെ നയിക്കുക.

വക്ത്രമുദ്രഃ-കൈകൾ ഊർദ്ധ്വമുഖമായി പിടിക്കുക. തലത്തിൽ നടുവിരല് യോജിപ്പിക്കുക. ഒരുകയ്യിന്റെ നടുവിരൽ മറ്റേക്കയ്യിന്റെ തലത്തിലും ആ കയ്യിന്റെ മോതിരവിരൽ ആദ്യത്തെ കൈത്തലത്തിലുമാണ് വെക്കേണ്ടത്. ചൂണ്ടുവിരൽ ഇതിന്റെ പിന്നില് തൊടുക. തള്ളവിരൽ ചൂണ്ടുവിരലിനെ ആശ്രയിച്ച് (സ്പർശിച്ച്)വരും.

ദംഷ്ട്രമുദ്രഃ-ഇപ്രകാരം പിടിച്ച് ചൂണ്ടുവിരൽകൊണ്ട് നടുവുരലിനെ പീഢിപ്പിക്കു ന്നത് സർവ്വപാപപ്രണാശിനി.

8. വർണ്ണലക്ഷം ജപേന്മന്ത്രം തത് സഹസ്രം ഘൃതപ്ലുതൈഃ
   പായസാന്നൈഃ പ്രജുഹുയാത് വിധിവദ് പൂജിതേനലേ

9. ഏവം കൃതേ ഭവേന്മന്ത്രീ സിദ്ധമന്ത്രഃപ്രതാപവാൻ
   പൂജാ പ്രാഗീരിതേ പീഠേ മൂർത്തിം മൂലേന കല്പയേത്

10. പൂജയേദ് വിധിവത്തസ്യാം ദൈത്യശത്രുമനന്യധീഃ
    അംഗാന്യാദൌ സമാരാധ്യ ദിശലേഷു യജേത് പുനഃ

11. പക്ഷീന്ദ്രം ശങ്കരം ശേഷമബ്ജയോനിം യഥാക്രമം
ശ്രിയം ഹ്രിയം ധൃതിംപുഷ്ടിമഗ്ന്യാദിഷ്യ യജേത് പുനഃ

12. ലോകപാലാഃസമഭ്യർച്ച്യാസ്തദസ്ത്രാണിതതഃപരം
ഇത്ഥം ജപാദിഭിഃസിദ്ധേമനൌ കാമ്യാനി സാധയേത്

**സംസ്കൃതഭാഷ്യം**

വർണ്ണലക്ഷമിതി ദ്വാത്രിംശല്ലക്ഷം. തത് സഹസ്രം ദ്വാത്രിംശത് സഹസ്രം. വിധിവദിതി ദേവതാപീഠം തത്രാഭ്യർച്ചേത്യർത്ഥഃ പ്രാഗീരിതേ ഇതി നാരായണാഷ്ടാക്ഷരോക്തേ. വിധിവദിതി വക്ഷ്യമാണ വിധാനേന. കിഞ്ച വിധിവദിത്യനേന താപനീയോക്തയന്ത്രേ ദശാവരണാനി പൂജയേദിത്യുക്തം. സമാരാദ്ധ്യേതി ഇര്യോക്തരീത്യാ.

**മലയാളംഭാഷ്യം**

മുപ്പത്തിരണ്ടുലക്ഷം ജപിച്ച് 32000 തവണ നെയ്യും പായസാന്നവുംആഹുതി. ഇത് മന്ത്രസിദ്ധി നൽകി,പ്രതാപവാനാക്കും. പീഠത്തിൽ മൂലമന്ത്രത്താല് മൂർത്തികല്പനം. ദൈത്യശത്രുവായ ഭഗവാനെ അനന്യധീയായി വിധിപ്രകാരം പൂജിച്ച് അംഗന്യാസം ചെയ്ത് ദിഗ് ദലങ്ങളിൽ ആരാധിച്ച് യജിക്കുക. പക്ഷീന്ദ്രൻ(ഗരുഡൻ),ശങ്കരൻ,ശേഷൻ,ബ്രഹ്മാവ് ഇവരെ യഥാക്രമം ശ്രീ, ഹ്രീ, ധൃതി,പുഷ്ടി ഇവരോടുകൂടി അഗ്ന്യാദിദിക്കുകളിൽ യജിക്കുക.ലോകപാലന്മാർ,അവരുടെ അസ്ത്രങ്ങൾ പുറത്ത് മുമ്പുപറഞ്ഞ് പ്രകാരം. സിദ്ധന് സർവ്വ മനോകാമനകളും ഇതിനാൽ ലഭിക്കുന്നു.ദേവതാപീഠത്തിൽ മുമ്പു പറഞ്ഞപോലെ നാരായണാഷ്ടാക്ഷരത്താൽ പൂജനം. താപനീയോക്തയന്ത്രത്തിൽ ദശാവരണങ്ങള് പൂജിക്കണമെന്ന് പറയുന്നുണ്ട്.

13. ഉദ്യത്കോടിസമപ്രഭം നരഹരിം കോടീരഹാരോജ്വലം
ദംഷ്ട്രാഭീമമുഖം ലസന്നഖമുഖൈർദീർഘൈരനേകൈർഭുജൈഃ
നിർഭിന്നാസുരനാഥമഗ്നിശശഭൃത്സൂര്യാത്മനേത്രത്രയം
വിദ്യുത്പുഞ്ജസടാകലാപഭയദം വഹ്നിം വമന്തം ഭജേ

**സംസ്കൃതഭാഷ്യം**

ധ്യാനമാഹ ഉദ്യദിതി.

**മലയാളംഭാഷ്യം**

ധ്യാനം

ഒരുകോടി ഉദയസൂര്യന്മാരുടെ പ്രഭ,കോടീരം,ഹാരങ്ങളിവ ഉജ്വലിക്കുന്നതും ദംഷ്ട്രകളാൽ ഭീമവുമായ വദനം,നഖങ്ങൾ,ദീർഘമായ അനേകം കൈകൾ, അവകളാൽ അസുരനാഥനെ നിർഭിന്നമാക്കുന്ന (ഹിരണ്യവധം)രൂപം, അഗ്നി,ചന്ദ്ര,സൂര്യാത്മകമായ ത്രിനയനങ്ങൾ, വൈദ്യുതിപുഞ്ജം (മിന്നൽപ്പിണർ) ചിന്തുന്ന സടാകലാപങ്ങൾ, ഭയദവും അഗ്നി വമിക്കുന്നതുമായ നരഹരിരൂപം ഭജിക്കുന്നു.

14. സൌമ്യേ സൌമ്യം സ്മരേത് കാര്യേ ക്രൂരേ ക്രൂരമിദം ഭജേത്
ശ്രീപുഷ്പൈർജ്ജുഹുയാൻമന്ത്രീ വില്വകാഷ്ഠൈർഘൃതേനലേ

15. സഹസ്രം ശ്രിയമാപ്നോതി പത്രേർവ്വാ ബില്വസംഭവൈഃ
പ്രസൂനൈർവാ ഫലൈസ്തദ്വദ് ദൂർവ്വാഹോമാദരോഗതാം

16. മന്ത്രജപ്താം വചാം ശ്വേതാം ഭക്ഷയേത് പ്രാതരന്വഹം
വാക് സിദ്ധിം ലഭതേ മന്ത്രീ വാചസ്പതിരിവാപരഃ

17. സലിലേ ദേവമഭ്യർച്ച്യ ഗന്ധപുഷ്പാദിഭിഃശുഭൈഃ
ദൂർവ്വാഭിസ്തത്ര ജുഹുയാന്നിത്യമഷ്ടോത്തരം ശതം

18. ഉപസർഗ്ഗാവിനശ്യന്തി ക്ഷുദ്രഭൂതജ്വരാദിഭിഃ
ദുസ്വപ്നേനിശിസംജാതേ സ്നാത്വാമന്ത്രമമും ജപേത്

**സംസ്കൃതഭാഷ്യം**

സൌമ്യഇതി.ഏതദുപാസനാവിഷയേ.സൌമ്യം പൂർവ്വോക്തധ്യാനം. ക്രൂരേ പ്രയോഗവിഷയ ഇത്യർത്ഥഃ ക്രൂരമനന്തരോക്തം. തദുക്തമാചാര്യൈഃ-
പ്രതിപത്തിരസ്യ ചോക്താപ്രസന്നതാക്രൂരതാവിശേഷേണ
ദ്വിവിധാ പ്രസന്നയാ സ്യാത് സാധനപൂജാന്യയാ പ്രയോഗവിധിഃഇതി.
ശ്രീരിതി ലക്ഷ്മീലതാ.തദ്വദിതി ശ്രിയമാപ്നോതീത്യർത്ഥഃ അരോഗതാമിത്യത്രാപ്നോതീത്യനുഷജ്യതേ. തത്രേതി ജലേ. ഉപസർഗ്ഗാ ഉപദ്രവാഃ തദുക്തമാചാര്യൈഃ-
ദൂർവ്വാത്രികൈരഷ്ടസഹസ്രസംഖ്യൈരാരാധ്യമന്ത്രീജ്ജുഹുയാദഥാപ്സു ശാന്തിം പ്രയാന്ത്യേവ തദോപസർഗ്ഗാ ആപോഹിശാന്താ ഇതി ച ശ്രുതിഃ സ്യാത് .ഉത്പാതേ സതി ഹേതിഹ്യുപദ്രവാണാം ഹോമോയം ഭവതി

സശാന്തിദോ നരാണാം. യദ്വാന്യന്നിജമനസേപ്സിതം ച കാമം തത്
പ്രാപ്നോത്യഖിലനൃണാം പ്രിയശ്ച ഭൂയാത് ഇതി.

**മലയാളംഭാഷ്യം**

സൌമ്യകാര്യങ്ങൾക്ക് സൌമ്യരൂപവും യുദ്ധം മുതലായ ക്രൂരകാര്യങ്ങ
ൾക്ക് ക്രൂരരൂപവും ഭജിക്കുന്നു.ബില്വകാഷ്ഠം കൊണ്ടുള്ള അഗ്നിയിൽ ശ്രീപു
ഷ്പം(ലക്ഷ്മീലത)കൊണ്ട് സഹസ്രഹോമം ശ്രീ തരുന്നു. ബില്വപത്രം ,പൂവ്,
ഫലം ,കറുക ഇവ ഹോമിച്ചാൽ ഉദരരോഗങ്ങള് മാറും. ആയുസ്സുണ്ടാവും.
മന്ത്രം ജപിച്ച വച,ശ്വേത(വെളുത്ത വച) നിത്യവും രാവിലെ ഭക്ഷിച്ചാൽ
വാക് സിദ്ധിനേടും, വാചസ്പതിയായിത്തീരും. ഗന്ധപുഷ്പാദികളോടും
കറുകയോടും ഹോമിച്ച് ,ജലത്തിൽ അഷ്ടോത്തരശതമന്ത്രം ജപിച്ച്
ദേവനെ അർച്ചിച്ചാല് ഉപസർഗ്ഗങ്ങളും ഉപദ്രവങ്ങളും ക്ഷുദ്രഭൂതജ്വരാദികളും
നശിക്കും. രാത്രി ദുസ്വപ്നം കണ്ടാൽ കുളിച്ച് നൃസിംഹമന്ത്രം ജപിക്കുക. ഉപാ
സനാവിഷയം അനുസരിച്ചാണ് സൌമ്യക്രൂരഭാവങ്ങൾ. അതായത് ഉപാ
സകന്റെ ഇഛയാണ് സൌമ്യതക്കും ക്രൂരതക്കും കാരണം. പ്രസന്നമായി,
സൌമ്യമായി, സമാധാനത്തടും ശാന്തിയോടും പ്രതിപത്തിയുള്ള മനുഷ്യ
രുടെഎണ്ണം വർദ്ധിക്കുമ്പോളാണ് സർവ്വമംഗളവും ഉണ്ടാവുക.കറുക അഷ്ട
സഹസ്രജപത്തോടെ ഹോമിച്ച് ജലത്താൽ ദേവന് തർപ്പണം ചെയ്താല്
ശാന്തി. ഉപദ്രവങ്ങളെല്ലാം നശിച്ച് ആപത്ശാന്തി എന്ന ശ്രുതിവചനം
ആചാര്യർ ഉദ്ധരിച്ചിട്ടുണ്ട്. ഉത്പാതം പോലെയുള്ള പ്രകൃതിക്ഷോഭാദി
ഉപദ്രവങ്ങൾക്കും ശാന്തി ലഭിക്കുന്നു.

19. അനിദ്രോ മന്ത്രവിത് പശ്ചാത് ദുസ്വപ്നസ്ത്വസൃജായതേ
വ്യാഘ്രചൌരമൃഗാദിഭ്യോമഹാരണ്യേ ഭയാകുലേ
20. രക്ഷേന്മനുരയംജപ്തോഭയേഷ്വന്യേഷു മന്ത്രിണാം
അനേനമന്ത്രിതം ഭസ്മവിഷഗ്രഹമഹാമയാൻ
21. നാശയേദചിരാദേവമന്ത്രസ്യാസ്യ പ്രഭാവതഃ
ഘോരാഭിചാരേ സോന്മാദേ മഹോത്പാതേ മഹാഭയേ
22. ജപേന്മന്ത്രം ഭസ്മരേദ്ദേവം ദുഃഖാൻമുക്തോ ഭവേന്നരഃ
സിംഹരൂപം മഹാഭീമം നഖദംഷ്ട്രാതിഭീഷണം

23. സ്മൃത്വാത്മാനം രിപും പശ്ചാത് ധ്യായേൻമൃഗശിശും പുരാ
ഗൃഹീത്വാ ഗലദേശേ തം പുനർദ്ദിക്ഷു ക്ഷിപേത് ദ്രുതം

**സംസ്കൃതഭാഷ്യം**

ദുസ്വപ്നാനന്തരംതദൈവ.ജപേദിത്യഷ്ടോത്തരശതം. സുസ്വപ്നഇതി. സ ഏവ ദുഃസ്വപ്ന ഏവം സുസ്വപ്നഫലദോ ഭവതി. മൃഗാഃസിംഹാദ്യാഃ വിഷേത്യനേന സർപ്പാദീനാം വിഷം. ഗ്രഹാഃഅഷ്ടാദശാഃ മഹാഭയാനിത്യനേന ജ്വരാദയഃ സംഗൃഹീതാഃ തദാഹുഃ-

മൂഷികലൂതാവൃശ്ചികബഹുപാദാദ്യുത്ഥിതംവിഷം ശമയേത്
അഷ്ടോത്തരശതജാപാൻമനുരയമഭിമന്ത്രിതം ച ഭസ്മാദ്യം
സശിരോക്ഷികർണ്ണഹൃദ്ഗലകുക്ഷിരുജാജ്വരവിസർപ്പവമിഹികാഃ
മന്ത്രൌഷധാഭിചാരികാകൃതാൻ വികാരാനയം മനുഃശമയേത് ഇതി
രിപുമിത്യഗ്രിമേണ സംബദ്ധ്യതേ. നരരിപും ക്ഷിപേദിത്യന്വയഃപുരഃഇതി പാഠേ ആത്മാനം പുരാ സ്മൃത്യേത്യന്വയഃ പുരഃഇതി പാഠേ ആത്മനഃഅഗ്രേ ഇത്യർത്ഥഃ

**മലയാളംഭാഷ്യം**

ദുസ്വപ്നംകണ്ടാൽ അഷ്ടോത്തരശതം ജപിക്കുക.വ്യാഘ്രം,കള്ളന്മാർ,മൃഗങ്ങൾഇവയുള്ള ഭയജനകമായ കാട്ടില് ഇതുജപിച്ചാല് ഭയമുണ്ടാവുന്നതല്ല. വിഷഗ്രഹങ്ങളെല്ലാം മന്ത്രിച്ച ഭസ്മത്താൽ ഭസ്മീകൃതമായി നശിക്കുന്നു.ഈ മന്ത്രം അത്ര പ്രഭാവമുള്ളതാണ്.ഘോരമായ അഭിചാരം, ഉന്മാദം,മഹോത്പാതങ്ങൾ,മഹാഭയങ്ങൾ,ഇവ വരുമ്പോൾ, ഈ മന്ത്രം ഭഗവാനെ ധ്യാനി ച്ച് ജപിക്കുന്നപക്ഷം സർവ്വദുഃഖത്തിൽനിന്നും മുക്തി ലഭിക്കും. മഹാഭീമവും നഖദംഷ്ട്രാദികളാൽ അതിഭീഷണവുമായ സിംഹരൂപം സ്മരിച്ചാൽ ശത്രുക്ക ളാരും അടുക്കുകയില്ല. ഈ രൂപം ധ്യാനിച്ചശേഷം മൃഗശിശുവിനെ (സിംഹ ക്കുട്ടി) മുമ്പിൽ ധ്യാനിച്ച് അതിനെ കഴുത്തില് എടുത്തുവെച്ച് വേഗത്തിൽ ദിക്കുകളിലെല്ലാം ക്ഷേപിക്കുക.ദുഃസ്വപ്നം കണ്ടാലും അതിന്റെ ഫലം സുസ്വപ്ന ഫലമായി ഭവിക്കുന്നതിനാണ് സ്വപ്നശേഷം ജപം. സർപ്പവിഷാദികൾ, അഷ്ടാദശഗ്രഹദോഷങ്ങള്,(1 ഗ്രഹം) ,ജ്വരം മുതലായ മഹാഭയങ്ങൾ ഇതി നാല് നശിക്കുന്നു.

എലി,എട്ടുകാലി,തേൾ,ബഹുപാദ(കരിക്കണ്ണൻ) ഇവയുടെ വിഷശമനത്തിന് അഷ്ടോത്തരശതജപം , മന്ത്രിച്ച ഭസ്മം അംഗങ്ങളിൽ ലേപനം ഇവ പറയുന്നു.

മൃഗശിരുംപുരാഃഎന്നതിലെ പുരാ എന്നത്  ആത്മാനം പുരാ സ്മരിക്കുക എന്നർത്ഥം. പുരഃഎന്നാൽ ആത്മനഃഅഗ്രേ. ആത്മാഗ്രത്തിൽ.

24. പൂർവ്വമൃത്യുപദേസാദ്ധ്യനാമകൃതാസ്വയം ഹരിഃ
നിശിതൈർനഖദംഷ്ട്രാഗ്രൈഃഖണ്ഡ്യമാനം രിപും സ്മരേത്

25. നിത്യമഷ്ടോത്തരം ശതം ജപേന്മന്ത്രമതീന്ദ്രിതഃ
ജായതേമണ്ഡലാദർവ്വാക് ശത്രുർവൈവസ്വതപ്രിയഃ

26. യന്ത്രം കുർവ്വീതവിധിവച്ഛത്രുസേനാനിവാരണേ
വിഭീതകാഷ്ഠൈർജ്വലിതേ പാവകേ രിപുമർദ്ദനം

27. വിചിന്ത്യദേവം നൃഹരിം സംപൂജ്യകുസുമാദിഭിഃ
സമൂലതുലൈർജ്ജുഹുയാച്ഛരൈർദശശതം പൃഥക്

**സംസ്കൃതഭാഷ്യം**

പൂർവ്വമൃത്യുപദേഇതി. മന്ത്രേ മൃത്യുമൃത്യുമിതി മൃത്യുപദദ്വയമസ്തി. തത്ര പൂർവ്വമൃത്യുപദം ത്യക്ത്വാ തത് സ്ഥാനേ സാദ്ധ്യനാമപ്രയോഗ ഇത്യർത്ഥഃ സ്വയം ഹരിരിതി.ആത്മാനം നൃസിംഹരൂപം ധ്യാത്വേത്യർത്ഥഃ  രിപും സ്വാദന്നിവജപേന്നിർഭിരുന്നിവ താൻക്ഷിപേത്.

**മലയാളംഭാഷ്യം**

മന്ത്രത്തിൽ മൃത്യുമൃത്യു എന്ന് മൃത്യുപദം രണ്ടുപ്രാവശ്യം പറഞ്ഞിട്ടുണ്ട്. ആദ്യമൃത്യുപദത്തി ൽ സാദ്ധ്യനാമം (സ്വനാമം) വെച്ച് താൻതന്നെ സ്വയം ഹരി എന്ന് തന്മയീഭവിച്ചാണ്  ദുസ്വപ്നവിഷജ്വരാദിശത്രുക്കളെ നഖദംഷ്ട്രാഗ്രാദികളാൽ നശിപ്പിക്കുന്നത്. ജിതേന്ദ്രിയനായി നിത്യം അഷ്ടോത്തരശതം ജപിക്കണം. മൃത്യുമൃത്യു കാലകാലനാണ്. അമൃതസ്വരൂപൻ മൃത്യുവെ ജയിച്ചവൻ. ഇത് സംഹാരരൂപമാണ്. ശിവവും മൃത്യുഞ്ജയവുമാണ്. അപ്രകാരം സ്വയം ഹരിയായി നൃസിംഹരൂപമായി ധ്യാനം.ശത്രുസേനാനിവാരണത്തിനായി വിധിപ്രകാരം യന്ത്രം നിർമ്മിക്കുക.വിഭീതകത്തിന്റെ വിറക് ജ്വലിപ്പിച്ച അഗ്നിയിൽ രുപുമർദ്ദനനായ ദേവനെ ,നൃഹരിയെ,സങ്കല്പിച്ച് കുസുമാ

ദികളാൽ പൂജിക്കുക.സമൂലമായി ഹോമിച്ച് ശരം 10 ദിക്കില് വിക്ഷേപിക്കുക. രിപുക്കൾ സ്വാദന്നമായി ഭക്ഷിക്കപ്പെടുന്നതായി ധ്യാനിച്ച് ഈ ക്ഷേപം ചെയ്യുന്നു. രിപുമർദ്ദനനെന്ന് ധ്യാനിക്കുമ്പോള് ക്രൂരഭാവത്തിലാണ് ധ്യാനം.

28. ഹത്വാ സപ്തദിനം മന്ത്രീ സേനാമിഷ്ടാം മഹീപതേഃ
പ്രസ്ഥാപയേച്ഛുഭേലഗ്നേ പരരാജ്യജയേഛയാ

**സംസ്കൃതഭാഷ്യം**

യന്ത്രംകുർവ്വീതിത്യാദി അനർത്ഥഃസ്യാന് മഹീപതേരിത്യന്തമേക ഏവ പ്രയോഗഃ വിധിവദ്യന്തമേവാഹ ബിഭീതീതി. രിപുമർദ്ദനമിത്യനേന ക്രൂരധ്യാനം കർത്തവ്യമിതി സൂചിതം. പൃഥഗിതി പ്രത്യഹം. രിപും ഖാദന്നിവ ജപേദിത്യസ്യായമർത്ഥഃ ഹോമസമയേ രിപും ഖാദന്നിവ നൃസിംഹോഹമിത്യാത്മാനം ധ്യാത്വാ ജപേത് മന്ത്രമുച്ചരേത്. തതോരീൻഭിന്ദന്നിവ നൃസിംഹാഹമിതി ആത്മാനം ധ്യാത്വാതാൻ ശരാനഗ്നൌ ക്ഷിപേദിതി. തദുക്തം-
ഖാദന്നിവോച്ചരേൻമന്ത്രമരീംശ്ച ഭീരുന്നേവ ക്ഷിപേത്സമിധഃ ഇതി
ഹത്വാമഹീപതേരിഷ്ടാം സേനാം ശുഭേ ലഗ്നേപ്രസ്ഥാപയേദിതി സംബന്ധഃ

**മലയാളം ഭാഷ്യം**

ഏഴ്ദിവസംഇപ്രകാരംഹോമിച്ചാണ് ശത്രുരാജ്യം ജയിക്കാനുള്ള ഇഛയോടെ രാജാക്കന്മാർ സൈന്യങ്ങളെ ശുഭലഗ്നത്തില് ദിശകളില് വിക്ഷേപിക്കുക.ഹോമവേളയിൽ രിപുക്കളെ ഭക്ഷിക്കുന്ന നൃസിംഹമായി സ്വാത്മാവിനെ ധ്യാനിച്ചാണ് മന്ത്രജപോച്ചാരണം. നൃസിംഹോഹം എന്ന് ആത്മധ്യാനം ചെയ്ത് ശരങ്ങൾ അഗ്നിയില് ഹോമിക്കുന്നു

29തസ്യാഃപുരസ്താന്നൃഹരീം നിഘ്നന്തം രിപുമണ്ഡലം
സ്മൃത്വാ പ്രയോഗം കുർവ്വീത യാവദായാതി സാ പുനഃ

30. വിജിത്യനിഖിലാംശ്ചത്രൂൻസഹ വീരശ്രിയാ സുഖം
ആദത്യവിജയീരാജാ ഗ്രാമക്ഷേത്രധനാദിഭിഃ

31. പ്രീണയേന്മന്ത്രിണം സമ്യഗ്വിഭവൈഃ പ്രീതമാനസഃ
മന്ത്രീ യദിന സന്തുഷ്യേദനര്ത്ഥഃ സ്യാന്മഹീപതേഃ

**സംസ്കൃതഭാഷ്യം**

സ്മൃത്വാ പ്രയോഗമിതി.യാവദായാതി  താവജ്ജപംപൂർവ്വോക്തധ്യാനം ച കുര്യാദിത്യർത്ഥഃ തദുക്തം-യാവജ്ജിതാരിരേഷ്യതി നൃപതിസ്താവജ്ജപേത് സ്മരൻദേവം. ഇതി. തന്ത്രാന്തരോക്താധ്യാനഭേദാ ലിഖ്യതേ-
നരസിംഹം മഹാഭീമം കാലാനലസമപ്രഭം
അന്ത്രമാലാധരം രൌദ്രം കണ്ഠഹാരേണ ശോഭിതം
നാഗയജ്ഞോപവീതം ച പഞ്ചാനനസുശോഭിതം
ചന്ദ്രമൌലിം നീലകണ്ഠം പ്രതിവക്ത്രം ത്രിനേത്രകം
ഭുജൈഃപരിഘസംകാശൈർദ്ദശഭിശ്ചോപശോഭിതം
അക്ഷസൂത്രം ഗദാം പത്മം ശംഖം ഗോക്ഷീരസന്നിഭം
ധനുശ്ചമുസലംചൈവ ബിഭ്രാണം ചക്രമുത്തമം
ഖഡ്ഗം ശൂലം ച ബാണം ച നൃഹരിം രുദ്രരൂപിണം
ഇന്ദ്രഗോപാഭനീലാഭം ചന്ദ്രാഭം സ്വർണ്ണസന്നിഭം
പൂർവ്വാദിചോത്തരം യാവദൂർദ്ധ്വാസ്യം സർവ്വവർണ്ണകം
ഏവമുഗ്രം ഹരിം ധ്യായേത് സർവ്വവ്യാധിവിമുക്തയേ    സർവ്വമൃത്യുഹരം ദിവ്യം സ്മരണാത് സർവ്വസിദ്ധിദം
ധ്യേയോ യദാ മഹത്കർമ്മതദാ ഷോഡശഹസ്തവാന്
നൃസിംഹഃസർവ്വലോകേശഃസർവ്വാഭരണഭൂഷിതഃ
ദ്വൌ വിദാരണകർമ്മാഢ്യൌ ദ്വൌ ചാന്ത്രോദ്ധരണാഞ്ചിതൌ
ചക്രശംഖധരൌ ദ്വൌതു ദ്വൌച ബാണധനുർദ്ധരൌ
ഖഡ്ഗഖേടധരൌ ദ്വൌ ച ദ്വൌ ഗദാപത്മധാരിണൌ
പാശാങ്കുശധരൌ ദ്വൌ തു ദ്വൌ രിപോർമുകുടാർപ്പിതൌ
ഇതി ഷോഡശദോർദ്ദണ്ഡമണ്ഡിതം നൃഹരിം വിഭും
ധ്യായേൻ നീരദനീലാഭമുഗ്രകർമ്മണ്യനന്യധീഃ
ധ്യേയോ മഹത്തമേ കാര്യേ ദശദ്വാവിംശഹസ്തവാൻ
നൃഹരിഃസർവ്വഭൂതാദ്യസർവ്വസിദ്ധികരഃ പ്രഭു
ദക്ഷിണേ ചക്രപത്മേ ച പരശും പാശമേവ ച
ഹലം ച മുസലം ചൈവമഭയം ചാങ്കുശം തഥാ
പട്ടിശംഭിന്ദിപാലം ച ഖഡ്ഗമുദ്ഗരതോമരാൻ

വാമഭാഗേ കരൈഃശംഖം ഖേടം പാശം ച ശൂലകം
അഗ്നിം ച വരദം ശക്തിം കുണ്ഡികാം ച തതഃപരം
കാർമുകം തർജ്ജനീമുദ്രാം ഗദാം ഗമരുസർപ്പകൌ
ദ്വാഭ്യാം കരാഭ്യാം ച രിപോർജാനുമസ്തകപീഢനം
ഊർദ്ധ്വാകൃതാഭ്യാം ബാഹുഭ്യാമാന്ത്രമാലാധരം ഹരിം
അധഃസ്ഥിതാഭ്യാം ബാഹുഭ്യാം ഹിരണ്യകവിദാരണം
പ്രിയങ്കരം ച ഭക്താനാം ദൈത്യാനാം ച ഭയങ്കരം
നൃസിംഹം സംസ്മരേദിത്ഥം  മഹാമൃത്യുഭയാപഹം
അഥോച്യതേധ്യാനമന്യൻ മുഖരോഗഹരം ശുഭം
സ്വർണ്ണാദ്വാഭേ സുപർണ്ണേ സ്ഥിതമഭിസുമുഖം കോടിപൂർണ്ണേന്ദുവർണ്ണാം
വിദ്യുന്മാലാസടാഭിസ്ത്രിശിഖമയദൃശം
പീതവസ്ത്രോരുഭൂഷം
ഹസ്തോദ്യച്ചക്രശംഖാഭയവരമഖില
ക്ഷേലരോഗാദിമൃത്യും
സ്വൈർദ്ധ്വാനൈർദ്ധ്വംസയന്തംസുരതനുമനിശം
സംസ്മരേശ്രീനൃസിംഹം ഇതി.

**മലയാളം ഭാഷ്യം**

ഇപ്രകാരം നൃഹരിയെ മുന്നിൽനിർത്തി രിപുമണ്ഡലത്തെ ഹനിക്കുന്നു. പൂർവ്വോക്തമായ ധ്യാനരൂപം സ്മരിച്ച് വേണം പ്രയോഗം ചെയ്യാൻ. സർവ്വശത്രുക്കളേയും ജയിച്ച് വീരശ്രീയോട്ടുകൂടി വിജയിയായി രാജ്യം, ഗ്രാമം,ക്ഷേത്രം,   ധനം മുതലായവകളോട്ടുകൂടി, സസുഖം തിരിച്ചെത്തിയ രാജാവ് സമ്യക്കായ വിഭവങ്ങളാൽ മന്ത്രിപരിഷത്തിനെ പ്രീതമാനസ നായി പ്രീതിപ്പെടുത്തുന്നു. മന്ത്രിപരിഷത്ത് സന്തുഷ്ടമായില്ലെങ്കിൽ മഹീ പതിക്ക് അർത്ഥംപോലും അനർത്ഥമായി ഭവിക്കും.

തന്ത്രാന്തരോക്തമായ ധ്യാനഭേദം

കാലാഗ്നിസമപ്രഭവും മഹാഭീമവും കുടൽമാല ധരിച്ചതും രൌദ്രവും കണ്ഠഹാരങ്ങളാൽ ശോഭിതവും പാമ്പിനാലുള്ള യജ്ഞോപവീതം ധരിച്ചതും (പൂണൂൽ)അഞ്ചുമുഖമുള്ളതും(പഞ്ചാനനനെന്ന് സിംഹപ

ര്യായം. സിംഹമുഖൻ) ശിരസ്സിൽ ചന്ദ്രക്കല ചൂടിയതും നീലകണ്ഠവും ഓരോ വക്ത്രത്തിലും മുമ്മൂന്നു നേത്രമുള്ളവനും (15 കണ്ണ്) ഉലക്ക പോലു ള്ള 10 കൈകളില് അക്ഷമാല,ഗദ,പത്മം,പാലുപോലെ വെളുത്ത ശംഖ്, ധനുസ്സ്,മുസലം,ചക്രം,വാൾ,ശൂലം,ബാണം ധരിച്ചവനും രുദ്രരൂ പിയും നൃഹരിയും ഉഗ്രനുമായ ഹരിയുടെ നരസിംഹരൂപം ധ്യാനിക്കുന്നു. ഇന്ദ്രഗോപനിറം,നീലനിറം,,ചന്ദ്രനിറം,സ്വർണ്ണനിറം,സർവ്വവർണ്ണം എന്ന് 5 മുഖത്തിനും 5 നിറം അഥവാ പഞ്ചവർണ്ണാത്മകമാണ് ധ്യാനം. സർവ്വവ്യാധിവിമുക്തി ഫലം. സർവ്വമൃത്യുഹരം,ദിവ്യസിദ്ധികളുടെ ലാഭം ഇവയും ഈ ധ്യാനത്തിന്റെ പ്രയോജനങ്ങളാണ്. മഹത്കർമ്മങ്ങള് ചെയ്യാൻ ആഗ്രഹിക്കുന്നവർക്ക് ഷോഡശഹസ്തവാനായിട്ടാണ് ധ്യാനം. സർവ്വലോകേശനും സർവ്വാഭരണഭൂഷിതനും രണ്ടുകൈകളാല് വിദാര ണം,രണ്ടുകൈകളാൽ ആന്ത്രോദ്ധാരണം, ചക്ര,ശംഖ,ഗദാ,ബാണ, ധനുസ്സ്, ഖഡ്ഗം,ഖേടകം,പത്മം,പാശം ,അങ്കുശം ഇവ 10 കൈകളിൽ, രണ്ടുകൈ ശത്രുശിരസ്സിൽ അർപ്പിച്ച്, ഷോഡശഹസ്തങ്ങളോടെ നീരദ നീലവർണ്ണനായി നൃഹരിയെ അനന്യധീയായി ഉഗ്രകർമ്മത്തിന് ഒരു ങ്ങുന്ന രാജാവ് സ്മരിക്കുന്നു.

മഹത്തമകാര്യത്തിന് ദശദ്വാവിംശഹസ്തധ്യാനം

സർവ്വഭൂതാദ്യനും സർവ്വസിദ്ധികരനും പ്രഭുവും ഭക്തന്മാർക്ക് പ്രിയങ്ക രനും ദൈത്യന്മാർക്ക് ഭയങ്കരനും മഹാമൃത്യുഭയം അകറ്റുന്നവനുമായ നൃസിംഹരൂപത്തിൽ നൃഹരിയെ ധ്യാനിക്കുന്നു. വലത്തുഭാഗത്ത് ചക്രം, പത്മം,പരശു,പാശം,ഹലം,മുസലം,അഭയമുദ്ര,അങ്കുശം,പട്ടിശം,ഭിന്ദിപാല, ഖഡ്ഗം,മുദ്ഗരം, തോമരം. ഇടത്തുഭാഗത്ത് ശംഖം,ഖേടം,പാശം,ശൂലം, അഗ്നി,വരദമുദ്ര,ശക്തി,കുണ്ഡിക,വില്ല്,തർജ്ജനിമുദ്ര,ഗദ,ഡമരു,സർപ്പം, രണ്ടുകരങ്ങളാൽ ശത്രുവിന്റെ മസ്തകത്തിലും ജാനുക്കളിലും പീഢനമേ ല്പിക്കുന്നു. മുകളിലേക്ക് ഉയർത്തിയ കൈകള് രണ്ടുകൊണ്ട് ആന്ത്രമാല ധരിക്കുന്നു. താഴെയുള്ള രമ്ടുകൈകളാൽ ഹിരണ്യനെ വിദാരണം ചെ യ്യുന്നു. ഇപ്രകാരം 32 കൈകളോടെ ഹരിയുടെ നൃസിംഹരൂപധ്യാനം.

ശ്രീനൃസിംഹധ്യാനം

സ്വർണ്ണനിറമുള്ള സുപർണ്ണനില്(ഗരുഡ)ഇരിക്കുന്നവനും കോടി പൂർണ്ണചന്ദ്രപ്രകാശമുള്ളവനും സുമുഖനും വിദ്യുന്മാലാസടകൾ, ത്രിശിഖ,മഞ്ഞപ്പട്ടുകൊണ്ട് അലങ്കരിച്ച തുടകൾ,കൈകളിൽ ചക്രം,ശംഖം, അഭയവരദമുദ്രകൾ ഇപ്രകാരം ചതുർഭുജനായി സർവ്വരോഗ,മൃത്യുനിവാരകനും ശത്രുധ്വംസകനും സുരന്മാരാല് നമിക്കപ്പെട്ടവനുമായി ശ്രീനൃസിംഹത്തെ ധ്യാനിക്കുന്നു.

32. ബീജസാദ്ധ്യസമന്വിതം പ്രവിലിഖേന്മദ്ധ്യേഷ്ടപത്രേഷ്വഥോ
മന്ത്രാർണ്ണാന് ശ്രുതിശോവിഭജ്യവിലിഖേത് ലിപ്യാബഹിർവേഷ്ടയേത്
ബാഹ്യേകോണഗബീജബദ്ധവസുധാഗേഹദ്വയേനാവൃതം
യന്ത്രം ക്ഷുദ്രവിഷഗ്രഹാമയരിപുപ്രധ്വംസനം ശ്രീപദം

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ ബീജമിതി. ബീജം വക്ഷ്യമാണം നാരസിംഹം . ശ്രുതിശച്ചത്വാരി. ലിപ്യാ മാതൃകയാ. കോണഗം ബീജം നൃസിംഹബീജം.
യന്ത്രം ഏവം  ഭൂതം. ബദ്ധം വ്യതിഭിന്നം യദ്ധ്വസുധാഗേഹദ്വയം തേന വൃത്തം.

**മലയാളംഭാഷ്യം.**

ബീജം സാദ്ധ്യനാമത്തോടെ അഷ്ടദലപത്മമദ്ധ്യത്തിലെഴുതി മന്ത്രവർണ്ണങ്ങള് ശ്രുതിപ്രകാരം വിഭജിച്ച് എഴുതി,ലിപികളാൽ പുറത്ത് വേഷ്ടനം ചെയ്യുക. പുറത്ത് കോണുകളിൽ ബീജത്തോടെ 2 ഭൂഗൃഹങ്ങളാല് ആവൃതമായ യന്ത്രം ക്ഷുദ്രവിഷഗ്രഹങ്ങള് കൊണ്ടുണ്ടാവുന്ന സർവ്വരോഗവും നീക്കുന്നതും ശത്രുനാശകവുമായ ശ്രീപദമാണ്. ശ്രുതിശ- ശ്രുതിപ്രകാരം. (നന്നാലുവീതം)ലിപിമാതൃകാവർണ്ണങ്ങളാണ്. കോണുകളിൽ നൃസിംഹബീജം .വസുധാഗേഹദ്വയം,വൃത്തം.

33. കൃത്വാനവപദാത്മാനം മണ്ഡലം യന്ത്രസംയുതം
അസ്മിൻസംസ്ഥാപയേന്മന്ത്രീ കലശാന്നവശോഭനം

34. കഷായതോയസമ്പൂർണ്ണാൻവസ്ത്രരത്നാദിസംയുതാന് മദ്ധ്യേ
സംപൂജയേദ്ദേവം നൃസിംഹം ശാന്തവിഗ്രഹം

35. താർക്ഷ്യാദീൻപൂജയേന്മന്ത്രീ പൂർവ്വാദിഷു യഥാക്രമം
ഇതിസംസാധിതൈസ്തൌയൈരഭിഷിഞ്ചേത് പ്രിയം നരം
36. അഭിചാരഗ്രഹോന്മാദാവിനശ്യന്ത്യരിഭിഃസഹ
അഭിഷിക്തസ്തദാവിപ്രാൻഭോജയേദ്ദേവതാധിയാ
37. യഥാവത് പൂജയേത് പശ്ചാദ് ഭക്ത്യാ ഗുരുമവഞ്ചയൻ
രാജാവിജയമാപ്നോതി യുദ്ധേഷു വിധിനാമുനാ

**സംസ്കൃതഭാഷ്യം**

യന്ത്രസംയുതമിതി നവനാഭമദ്ധ്യപത്മകർണ്ണികായാം . അസ്മിൻനവ നാഭമണ്ഡലേ. കഷായഃക്ഷീരദ്രുമത്വചാം രസ ഏവ തോയം. വസ്ത്രരത്നാദീത്യാദിശബ്ദേന ഹേമ. ശാന്തവിഗ്രഹമിതി. മാണിക്യേതി പ്രോക്തധ്യാനം. താർക്ഷ്യാദീനി പൂർവ്വോക്തപക്ഷീന്ദ്രാദീന്. പൂർവ്വാദിഷു അഗ്രാദിഷു. ദേവതാധിയാ യഥാവത് ഗുരും പൂജയേദിതി സംബന്ധഃ യഥാവദിത്യനേന പാദാദ്യുപചാരോക്തിഃ

**മലയാളം ഭാഷ്യം**

നവപദങ്ങളുള്ള (9 പദം)മണ്ഡലം യന്ത്രത്തോടെ ഉണ്ടാക്കുക.അതിൽ കലശം സ്ഥാപിക്കുക. കഷായജലംനിറച്ച് വസ്ത്രരത്നാദികളോടെ ,മദ്ധ്യ ത്തിൽ ശാന്തവിഗ്രഹമായി നൃസിംഹപൂജ ചെയ്യുക.ഗരുഡാദികളെ യഥാക്രമം(മുമ്പുപറഞ്ഞപോലെ)പൂജിച്ച് കലശത്തിലെ ജലം അഭിഷേകം ചെയ്യുക. ഇപ്രകാരം അഭിഷിക്തനായാൽ,അഭിചാരഗ്രഹ പീഡാഉന്മാദാ ദികൾ നശിക്കുന്നു.അഭിഷിക്തൻ വിപ്രന്മാരെ ദേവതാബുദ്ധിയോടെ പൂ ജിക്കണം.യഥാവിധി പൂജിച്ചശേഷം ഭക്തിപൂർവ്വം ഗുരുവിന്റെ പ്രീതി, ആ ശിസ്സുനേടിയ രാജാവ് യുദ്ധത്തിൽ വിജയം പ്രാപിക്കുന്നു. നവനാഭമണ്ഡ ലത്തിൽ ,നവനാഭമദ്ധ്യത്തിൽ,പത്മകർണ്ണിക. അതിലാണ് കലശപൂജ. കഷായജലമെന്നാൽ നാല്പാമരവെള്ളമാണ്. വസ്ത്രരത്നാദികൾ കൊണ്ട് അലംകൃതമായ സ്വർണ്ണകലശം ഉപയോഗിക്കുന്നു. ശാന്തവിഗ്രഹമാക യാൽ ഏഴാം ശ്ലോകത്തില് പറഞ്ഞ മാണിക്യാദ്രിസമപ്രഭമെന്ന ധ്യാന മാണ്. മുമ്പുപറഞ്പോലെ

ഗരുഡാദികളെ യഥാക്രമം ഉപചാരപൂർവ്വം ആരാധിക്കുന്നു. ഗുരുവിനെ ദേവതാബുദ്ധിയോടെ ഉപചരിക്കുന്നതു പോലെയാണ് വിപ്രപൂജയും.

38. ബീജാങ്കം ഫണപഞ്ചകം പ്രവിലിഖേച്ഛേഷസ്യഭോഗേപുന-
ർദ്വാത്രിംശത് പദസംയുതേ പരിലിഖേ മന്ത്രാക്ഷരാണി ക്രമാത്
പുഷേനാമജപാദിസാധിതമിദം ഹോമേന സമ്പാദിതം
ഭൂതാപസ്മൃതിദുഃഖരോഗശമനം യന്ത്രം രിപുധ്വംസനം

**സംസ്കൃതഭാഷ്യം**

യന്ത്രാന്തരമാഹ ബീജാങ്കമിതി.പൂർവ്വാപരായതാഃപഞ്ചരേഖാഃകുര്യാത്. ദക്ഷിണോദഗ്ഗതാ നവരേഖാഃകുര്യാത്. പ്രാഗ്രേഖാഗ്രേഷുപഞ്ചസു ഫണാകാരതാ കാര്യാ. പശ്ചിമാഗ്രേഷു പഞ്ചസു പുഛാകാരതാ കാര്യാ .തത്ര പ്രതിഫണമേകൈകം ബീജം ലിഖേത്. ജപാദീത്യാദിശബ്ദേന പ്രാണപ്രതിഷ്ഠാപൂജേ.തന്ത്രാന്തരസ്ഥം യന്ത്രമുച്യതേ-
ഷോഡശാരം മഹാചക്രംലിഖേദ്ഭൂർജ്ജേ പ്രയത്നതഃ
ദലേഷുമന്ത്രവർണ്ണാനി യുഗ്മയുഗ്മക്രമാല്ലിഖേത്
ത്രൈലോക്യമോഹനംബീജം കർണ്ണികായാം ലിഖേദ്ബുധഃ
ശ്രീബീജേനസംവേഷ്ട്യ ക്രോംകാരേണാവരുദ്ധ്യ ച
വിവാദേകലഹേന്യായേ തഥാ രാജകുലേ ജയീ
മേധാകരീ വശ്യകരീ നരനാരീവശങ്കരീ
ശിഖായാം ധാരയേത് ബാഹൌ കണ്ഠേവാ കടിസൂത്രകേ
സർവ്വത്ര സുഭഗോലോകേ സർവ്വത്രാപ്രതിമോഭവേത്
ചിന്താമണിർന്നാമരക്ഷാസ്വയം സിംഹേന നിർമ്മിതാ
പുനരന്യാം പ്രവക്ഷ്യാമി ക്ഷോം ത്രൈലോക്യമോഹിനീം
യസ്യാഃസന്ധാരണാദേവ ഭവേയുഃസർവ്വസമ്പദഃ
ശ്വേതഭൂർജ്ജേ ലിഖേദ് പത്മം ദ്വാത്രിംശത്സിംഹസംയുതം
മദ്ധ്യസിംഹേശ്വരം ബീജം ലിഖേത് പൂർവ്വവദേവ തു
ശ്രീബീജേന തു സംവേഷ്ട്യ വലയത്രയസംയുതം
പാശാങ്കുശൈശ്ച സംവേഷ്ട്യ പൂജയേത് യന്ത്രമുത്തമം
ത്രൈലോക്യമോഹനം നാമ സർവ്വകാമാർത്ഥസാധനം

ചക്രരാജം മഹാരാജം സർവ്വചക്രേശ്വരേശ്വരം
ധാരണാജ്ജയമാപ്നോതി സത്യംസത്യം ന സംശയഃഇതി.
കൃഷ്ണം രുദ്രം മഹാധീരം ഭീമം ഭീഷണമുജ്ജ്വലം
കരാലം വികരാലം ച ദൈത്യാന്തം മധുസൂദനം
രക്താക്ഷം പിംഗലാക്ഷം ച അഞ്ജനം ദീപ്തതേജസം
സുധോണം സുഹനും ചൈവ വിശ്വാക്ഷം രാക്ഷസാന്തകം
വിശാലം ധൂമ്രകേശം ച ഹയഗ്രീവം ഘനസ്വനം
മേഘനാദം മേഘവർണ്ണം കുംഭകർണ്ണം കൃതാന്തകം
തീവ്രതേജമഗ്നിവർണ്ണം മഹോഗ്രം വിശ്വഭൂഷണം
വിഘ്നക്രമം മഹാസേനം സിംഹാ ദ്വാത്രിംശദീരിതാഃഇതി.

**മലയാളംഭാഷ്യം**

യന്ത്രാന്തരം

കിഴക്കുനിന്ന് പടിഞ്ഞാട്ട് 5 രേഖ വരക്കുന്നു. തെക്കുനിന്ന് വടക്കോട്ട് 9 രേഖ. കിഴക്കേ രേഖാഗ്രത്തിൽ ഫണപഞ്ചകം (5 ഫണം). പടിഞ്ഞാറേ രേഖാഗ്രത്തിൽ പഞ്ചപുഛം( 5 വാലുകൾ) ഓരോ ഫണത്തിലും ഓരോ രോ പ്രാവശ്യം ബീജം എഴുതുന്നു 32 പദത്തില് ക്രമേണ മന്ത്രാക്ഷരങ്ങള് എഴുതുന്നു. പുഛത്തിൽ നാമജപാദി . പ്രാണപ്രതിഷ്ഠാപൂജ സാധിക്കണം. ഹോമം ചെയ്യണം. ഭൂതാപസ്മൃതി (ഭൂതാപം കൂടുമ്പോളുണ്ടാവുന്ന മറവി രോഗം) ദുഃഖശമനം,രോഗശമനം,ശത്രുനാശനം ഇവ ഫലം.

തന്ത്രാന്തരസ്ഥമായ യന്ത്രം

16 ആരങ്ങളുള്ള മഹാചക്രം ഭൂർജ്ജപത്രത്തിലെഴുതുക.ദളങ്ങളിൽ ഈരണ്ടീരണ്ട് മന്ത്രവർണ്ണം ക്രമത്തിലെഴുതുക. ത്രൈലോക്യമോഹനം ബീജം കർണ്ണികയിൽ. അതിനെ ശ്രീബീജത്താൽ വേഷ്ടനം ചെയ്ത് ക്രോംകാരത്താൽ അവരുദ്ധമാക്കുക. ഇതിനാൽ വിവാദങ്ങളിലും കലഹങ്ങളിലും ന്യായങ്ങളിലും രാജകുലത്തിലും വിജയിയായി ഭവിക്കുന്നു.മാത്രമല്ല, മേധാകരിയും വശ്യകരിയുമാണ്. നരനാരിമാരെ വശീകരിക്കുന്നതാണ്. ശിഖയിലോ ബാഹുവിലോ കഴുത്തിലോ അരഞ്ഞാണിലോ ധരിച്ചാൽ സർവ്വത്ര സുഭഗനായി ലോകത്തില് സർവ്വത്ര അപ്രതിമനായിത്തീരും .

ഈ രക്ഷക്ക് ചിന്താമണി എന്ന് പേര്. സ്വയം നൃസിംഹത്താൽ നിർമ്മി
തമാണ് ചിന്താമണി. ത്രൈലോക്യമോഹിനിയായ ഈ രക്ഷ സർവ്വ
സമ്പദ്പ്രദയുമാണ്. വെളുത്ത ഭൂർജ്ജപത്രത്തില് 32 സിംഹവ ർണ്ണങ്ങ
ളോടെ പത്മമെഴുതുക.മദ്ധ്യത്തിൽ നൃസിംഹേശ്വരബീജം. ശ്രീബീജത്താ
ൽ മൂന്നു വലയങ്ങളോടെ വേഷ്ടനം. പാശാങ്കുശങ്ങളാൽ പുറത്ത് വേഷ്ട
നം. ഉത്തമമായ ഈ ത്രൈലോക്യമോഹനയന്ത്രം സർവ്വകാമാർത്ഥ
സാധകമാണ്. ചക്രരാജവും മഹാരാജവും സർവ്വചക്രേശ്വരേശ്വരവു
മായ ഇതിന്റെ ധാരണം കൊണ്ട് ജയം ലഭിക്കുമെന്നത് സത്യമാണ്,
സത്യമാണ്, ഒരു സംശയവുമില്ല.

32സിംഹവർണ്ണങ്ങളുടെ നാമങ്ങൾ:-

കൃഷ്ണം,രുദ്രം,മഹാധീരം,ഭീമം,ഭീഷണം,ഉജ്വലം,കരാളം,വികരാളം,ദൈത്യാ
ന്തം,മധുസൂദനം,രക്താക്ഷം,പിംഗലാക്ഷം,അഞ്ജനം,ദീപ്തതേജസം,സുധാ
ന്നം,വിശ്വാക്ഷം,രാക്ഷസാന്തകം,വിശാലം,ധൂമ്രകേശം,ഹയഗ്രീവം,ഘന
സ്വനം,മേഘനാദം,മേഘവർണ്ണം,കുംഭകർണ്ണം,കൃതാന്തകം,തീവ്രതേജം,
അഗ്നിവർണ്ണം, മഹോഗ്രം,വിശ്വഭൂഷണം,വിഘ്നക്രമം, മഹാസേനം.

39. ക്ഷകാരോ വഹ്നിമാത്രുഢോ മനുസ്വരസമന്വിതഃ
ബിന്ദുനാദലസന്മൂർദ്ധാ ബീജം നരഹരേർമതം

**സംസ്കൃതഭാഷ്യം**

നൃസിംഹബീജമുദ്ധരതിക്ഷകാര ഇതി. വഹ്നീരേഫഃമനുസ്വര
ഔ.അയമപി സ്വതന്ത്രൗ മന്ത്രഃഅസ്യർഷ്യാദികം യഥാ-
ഋഷിരാത്രിശ്ച ഗായത്രീഛന്ദഃശ്രീനൃഹരിഃപ്രഭുഃ
ദേവതാദീർഘയുഗ് ബീജൈർനവാംഗം പരികല്പയേത്
ധ്യാനംപൂർവ്വവദേവസ്യാദേകലക്ഷം ജപേന്മനും
തദ്ദശാംശം ഹുതേസമ്യക് ഘൃതാക്തൈഃപായസൈഃശുഭൈഃ
അർച്ചാഹോമാദികംസർവ്വമസ്യപൂർവ്വവദാചരേത്
മന്ത്രരാജവദേവാസ്യപ്രയോഗാനപി സാധയേത്
ഹൃല്ലേഖാസംപുടം കേചിത് സംഗിരന്തേമനുംത്വമും ഇതി
തഥാ-അഷ്ടാരംവിലിഖേത് പത്മം ശ്ലക്ഷ്ണാ(ശുക്ലം)കർണ്ണികയായുതം

മൂലമന്ത്രം ലിഖേത്തത്ര പ്രണവേന സമന്വിതം
ഏകാക്ഷരംനാരസിംഹം നാഭ്യാം ചൈവസസാധകം
ജപേദഷ്ടസഹസ്രം തു സൂത്രേണാവേഷ്ട്യതദ്ബഹിഃ
സുവർണ്ണേനതു സംവേഷ്ട്യ രൌപ്യേണാവേഷ്ടയേത്തതഃ
താമ്രേണാവേഷ്ടയേത് പശ്ചാല്ലാക്ഷയാ ച പ്രയത്നതഃ
പുനർമന്ത്രേണ സംമന്ത്ര്യഹ്യഗ്നിമുദ്ധാരയേത് പ്രിയേ
കണ്ഠേഭുജേ ശിഖായാം വാ ധാരയേത് യന്ത്രമുത്തമം
നരനാരീനരേന്ദ്രാച്ച സർവ്വസ്യുർവ്വശഗാഭുവി
ദുഷ്ടാസ്തം നൈവബാധന്തേ പിശാചോരഗരാക്ഷസാഃ
ചക്രരാജപ്രസാദേന സർവ്വത്ര ജപമാപ്നുയാത്
ദ്വാദശാരം മഹാചക്രം പൂർവ്വവദ്വിലികേത് സുധീഃ
മാത്രാദ്വാദശസംഭിന്നം ദലേ തല്ലേഖയേദ് ബുധഃ
മദ്ധ്യേമന്ത്രം ശക്തിയുക്തം ശ്രീബീജേന തു വേഷ്ടയേത്
കാലാന്തകം നാമചക്രം സുരാസുരവശങ്കരം
ചക്രമുല്ലേഖയേത് ഭൂർജ്ജേ സർവ്വശത്രുനിവാരണം
യസ്യധാരണമാത്രേണ സർവ്വത്ര വിജയീഭവേത്
സ ശ്ലാഘ്യോഥഭവേല്ലോകേ യഥാ ദേവോ നൃകേസരീ ഇതി.

**മലയാളം ഭാഷ്യം**

നൃസിംഹബീജോദ്ധാരം

ക്ഷകാരം. വഹ്നി രേഫം. അതിലാരൂഢമായ ക്ഷ .അനുസ്വരം ഔ, ക്ഷ്രൌ. ബിന്ദു ചേർന്നത് ക്ഷ്രൌം. ബിനദുനാദലസമായി മൂർദ്ധാവില് ഈ ബീജം ഇരിക്കുന്നു എന്ന് നരഹരിമതം. ഋഷി അത്രി. ഛന്ദസ്സ് ഗായത്രി. ദേവത ശ്രീനൃഹരി. ദീരിഘാക്ഷരബീജയുക്തമായി അംഗന്യാസം. ധ്യാനം മുമ്പുപറഞ്ഞു. ഒരുലക്ഷം ജപിച്ച് ദശാംശം സമ്യക്കായി നെയ്യും പായസവും ഹോമം. അർച്ചനാഹോമാദികള് സർവ്വം മുമ്പുപറഞ്ഞതു തന്നെ.ഈ മന്ത്രരാജം കൊണ്ട് പ്രയോഗമെല്ലാം സാധിക്കുന്നു. ഏല്ലേഖാസംപുടമാണ്. അഷ്ടദലമായി വെളുത്തപത്മം വരക്കുന്നു. കർണ്ണികയിൽ പ്രണവപൂർവ്വം മൂലമന്ത്രം. ഏകാക്ഷരമായ നാരസിംഹം നാഭിയി

ൽ. അഷ്ടസഹസ്രം ജപിച്ച് പുറത്ത് സൂത്രത്താൽ ആവേഷ്ടനം . സ്വ ർണ്ണം,വെള്ളി.താമ്രം ഇവകൊണ്ട് പൊതിഞ്ഞ് ലാക്ഷ (അരക്ക്) കൊ ണ്ട് പൊതിയുന്നു. മന്ത്രപൂർവ്വം അഗ്നിയിൽഹോമിച്ചശേഷം കഴുത്തിലോ കയ്യിലോ ശിഖയിലോ ഉത്തമമായ ഈ യന്ത്രം (തകിട്)ധരിക്കുന്നു. സ്ത്രീ പുരുഷന്മാർ,രാജാക്കന്മാർ, മുതലായി സർവ്വലോകവും വശീകരിക്കപ്പെ ട്ടും.ദുഷ്ടന്മാർ,ബാധകൾ,പിശാച,സർപ്പരാക്ഷസപീഢകൾ,നശിക്കും. ചക്രരാജപ്രസാദത്താൽ സർവ്വസിദ്ധി ലഭിക്കും. 12 അരമുള്ള മഹാചക്രം മുൻപോലെ എഴുതി മാത്രദ്വാദശമായി ഭിന്നമാക്കി ദലങ്ങളിലെഴുതുക. മദ്ധ്യത്തിൽ മന്ത്രം ശക്തിയോട്ടുകൂടിഎഴുതി ശ്രീബീജത്താല് വേഷ്ടനം ചെയ്യുക. ഈ ചക്രത്തിന് കാലാന്തകചക്രമെന്ന് പേർ. സുരാസുരന്മാ രെ വശീകരിക്കുന്നതാണ് ഈ ചക്രം. എഴുതി ധരിച്ചമാത്രയിൽ സർവ്വത്ര വിജയിയായി ഭവിക്കും. നൃസിംഹം എപ്രകാരമോ അപ്രകാരം ലോകത്തി ൽ ശ്ലാഘ്യനായി ഭവിക്കും

40. ബീജം നമോ ഭഗവതേ നാരസിംഹായ തത്പരം
സ്യാജ്വാലാമാലിനേ പശ്ചാദ്ദീപ്തദംഷ്ട്രായ തത്പരം

41. അഗ്നിനേത്രായ സർവ്വാദിരക്ഷോഘ്നായ പദം വദേത്
സർവ്വഭ്രുതവിനാശാന്തം നകാരോ ദീർഘവാന് മരുത്

42. സർവ്വജ്വരവിനാശാന്തേനായാർണ്ണൌ ദഹയുഗ്മകം
പചദ്വയംരക്ഷയുഗ്മം ഹും ഫട് സ്വാഹാ ധ്രുവാധികഃ

43. സപ്തർഷർഷ്യക്ഷരൈഃപ്രോക്തേ ജ്വാലാമാലീ മഹാമനുഃ
ഹൃത് ത്രയോദശഭിഃ പ്രോക്തം ശിരോദശഭിരീരിതം

44. ശിഖൈകാദശഭിഃപ്രോക്താ വർമ്മാഷ്ടാദശഭിർമ്മതം
വർണ്ണൈർദ്വാദശഭിർനേത്രമസ്ത്രം സ്യാത് കരണാക്ഷരൈഃ
ഏവമംഗാനിവിന്യസ്യ ചിന്തയേന്മന്ത്രദേവതാം

**സംസ്കൃതഭാഷ്യം**

ജ്വാലാനൃസിംഹമന്ത്രമാഹ ബീജമിതി. ബീജം നാരസിംഹം. നകാരോ ദീർഘവാന് നാ. മരുത് യകാരഃ ബ്രഹ്മാഃഋഷിഃഅതിഛന്ദഃജ്വാലാമാലീ നൃസിംഹോ ദേവതാ. ക്ഷൌം ബീജം സ്വാഹാ ശക്തിഃകരണാക്ഷരൈശ്ചതു

രക്ഷരൈഃ നന്മമന്ത്രസ്യ സപ്തഷഷ്ട്യക്ഷരത്വ മുക്തം. ഹൃത് ത്രയോദശഭിരി ത്യാദിനാംഗോക്തൌ അഷ്ടഷഷ്ട്യക്ഷരാ ണി ലഭ്യന്തേ ഇതി പൂർവ്വാപര വിരോധ ഇതി ചേത് സത്യം. തത്രാംഗക രണേപദവിഭേദേനൈവ അംഗ കരണാത്. ദംഷ്ട്രായ തത്രൈവ ശിരോം ഗസ്യ സമാപ്തിഃശിഖാ തു അഗ്നിനേ ത്രായേത്വാദ്യേകാദശഭിഃ മന്ത്രേതു ദംഷ്ട്രായാശീതി സന്ധിരേവേതി ന ദോഷഃ

**മലയാളം ഭാഷ്യം**

ജ്വാലാനൃസിംഹമന്ത്രം

ഓംനമോഭഗവതേ നരസിംഹായ (12 അക്ഷരം) ഹൃത്

ജ്വാലാമാലിനേ ദീപ്തദംഷ്ട്രായ (10 അക്ഷരം)ശിര

അഗ്നിനേത്രായ സർവ്വരക്ഷോഘ്നായ (11) ശിഖ

സർവ്വഭൂതവിനാശായ സർവ്വജ്വരവിനാശായ സ്വാഹാ (18) വർമ്മം

പചപച രക്ഷരക്ഷ ഹുംഫട് സ്വാഹാ (12 ) നേത്രം

ബീജം നാരസിംഹം. നകാരത്തിന് ദീർഘമുണ്ട്. നാ. മരുത്ത് യകാരം. ഋഷി ബ്രഹ്മാവ്. ഛന്ദസ്സ് അതിഛന്ദസ്സ്. ദേവത ജ്വാലാമാലീനൃസിംഹം. ക്ഷൌം ബീജം. സ്വാഹാ ശക്തി. കരണാക്ഷരങ്ങൾ ചതുരക്ഷരങ്ങൾ. മന്ത്രത്തിൽ സപ്തഷഷ്ടിഅക്ഷരം (67 )പറഞ്ഞിരിക്കുന്നു. ഹൃദയത്തിൽ ത്രയോദശാക്ഷരമെന്ന അംഗപ്രകാരം 68 അക്ഷരം കിട്ടണം. ഇത് പൂർവ്വാപരവിരുദ്ധമാകും. അംഗകരണത്തിൽ പദവിഭേദത്താല് ദംഷ്ട്രായ എന്നുവരെ ശിരസ്സിൽ സമാപിക്കുന്നു. ശിഖാ അഗ്നിനേത്രായ തുടങ്ങി 11 അക്ഷരം ,പിന്നെ 18 അക്ഷരം കവചം, 12 അക്ഷരം നേത്രം. ആകെ 63 അക്ഷരമേ ആയുള്ളൂ. ഓം കഴിഞ്ഞ് നൃസിംഹബീജം ക്ഷ്രൌം (ക്ഷ,ര,ഔ, ബിന്ദു,നാദം) എന്ന് പഞ്ചവർണ്ണം ചേർന്നാണ് 68 അക്ഷരം. നാദം ഇല്ലാതെ 67.

45. ഉജ്വലത് പ്രലയാനലാഭമയുഗ്മനേത്രമനാരതം
ഭാസുരംശിഖിനഃശിഖാദിരുദഗ്രദംഷ്ട്രമുഖാംബുജം
രാക്ഷസാം ഭയദം വികീർണ്ണിസടാകലാപവിഭീഷണം
ശംഖചക്രകൃപാണഖേടകധാരിണം നൃഹരിം ഭജേ

46. ലക്ഷമേകം ജപേന്മന്ത്രംസ തദ്ദശാംശം സമാഹിതഃ

കപിലാജ്യേന ജുഹുയാത് സമിദ്ധേ ഹവ്യവാഹനേ

**സംസ്കൃതഭാഷ്യം**

രക്ഷസാംഭയദമിതി വിനിയോഗോക്തിർജ്ഞേയാ. സടാകലാപം സ്ക ന്ധകേശരസമൂഹം. സടാ ജടാകേസരയോഃഇതി കോശഃ വാമാർദ്ധാ ദ്വാമാധസ്തനം യാവദായുധധ്യാനം.

**മലയാളംഭാഷ്യം**

ധ്യാനം

പ്രളയാഗ്നിശോഭയോടെ ഉജ്വലിക്കുന്നവനും ത്രിനേത്രനും ഭാസുരമായ സിഖികളുള്ള ശിഖ,ഉഗ്രദംഷ്ട്രമുള്ള മുഖകമലം, രാക്ഷസർക്ക് ഭയം ജനി പ്പിക്കുന്ന സടകൾ,ഇവകളാൽ ഭീഷണമായി, ശംഖചക്രകൃപാണഖേടക ധാരിയായി ശോഭിക്കുന്നവനുമായ നൃഹരിയെ ഭജിക്കുന്നു. ഒരുലക്ഷം ജപിച്ച് സമാഹിതചിത്തനായി ദശാംശം കപിലാജ്യത്താൽ ഹോമിക്കുക. വിനിയോഗം രാക്ഷസാം ഭയദം എന്നതാണ്. സടാകലാപം തോളത്ത് വീണുകിടക്കുന്ന കേശസമൂഹങ്ങൾ. അമരകോശത്തിൽ സടാ ജടാകേ സരയോഃ എന്ന് കാണുക. ഇടത്ത് മുകളിൽനിന്ന് താഴേക്ക് ആയുധ ധ്യാനം.

47. പ്രാഗുക്തേപൂജയേത് പീഠേ ദേവം സംപ്രോക്തവർത്മനാ

കുർവ്വീതമന്ത്രരാജോക്താന് പ്രയോഗാന് മനുനാമുനാ

വിശേഷാദ് ക്ഷുദ്രഭൂതാദിനാശനോയം മനുഃസ്മൃതഃ

48. പാശഃശക്തിർനരഹരിരങ്കുശോവർമ്മഫട് മനുഃ

ഷഡക്ഷരോ നരഹരേഃ കഥിതഃസർവ്വകാമദ

49. ഋഷിർബ്രഹ്മാസമുദ്ദിഷ്ടഃപംക്തിഛന്ദഃഉദാഹൃതം

ദേവതാനരസിംഹോസ്യ ഷഡ്ബീജൈരംഗകല്പനാ

**സംസ്കൃതഭാഷ്യം**

ലക്ഷ്മീനരസിംഹമന്ത്രമാഹ പാശഃഇതി.പാശ ആം.

ശക്തിർമായാബീജം.നരഹരിനൃസിംഹബീജം. അങ്കുശഃക്രോം വർമ്മ ഹും.

ഫട് സ്വരൂപം. ക്ഷൌം ബീജം. മായാശക്തിഃസർവ്വകാമദ ഇത്യനേന

വിനിയോഗാ ഉക്താ

**മലയാളഭാഷ്യം**

ലക്ഷ്മീനൃസിംഹമന്ത്രം

പാശം ആം. ശക്തി മായാബീജം. നരഹരിനൃസിംഹബീജം. അങ്കുശം ക്രോം. വർമ്മം ഹും. ഫട് സ്വരൂപം. ക്ഷൌം ബീജം. മായാശക്തി. വിനിയോഗം സർവ്വകാമദം. ഷഡക്ഷരമന്ത്രമാണ്. ആം ഹ്രീം ക്ഷൌം ക്രോം ഹും ഫട്. ഋഷി ബ്രഹ്മാവ്. ഛന്ദസ്സ് പംക്തി. ദേവത നരസിംഹം. ഷഡ്ബീജത്താൽ ഷഡംഗകല്പന.

50. കോപാദാലോലജിഹ്വം വിവൃതനിജമുഖം സോമസൂര്യാഗ്നിനേത്രം
പാദാദാനാഭിരക്തപ്രഭമുപരിസിതംഭിന്നദൈത്യേന്ദ്രഗാത്രം
ചക്രംശംഖം സപാശാങ്കുശകുലിശഗദാദാരണാന്യുദ്ദഹന്തം
ഭീമം തീക്ഷ്ണാഗ്രദംഷ്ട്രം മണിമയവിവിധാകല്പമീഢേ നൃസിംഹം

**സംസ്കൃതഭാഷ്യം**

ആയുധധ്യാനം തു ദക്ഷാദൂർദ്ധ്വയോരാദ്യേ തദധോധസ്ഥയോരന്യോ ന്യേ ഇതി. ഏവം ക്രമേണ ചതുർത്ഥാഭ്യാം ദക്ഷവാമാഭ്യാം ദാരണമുദ്രാ. തല്ലക്ഷണം തു-

മിഥഃസംസ്പൃഷ്ടസംമുഖ്യോംഗുലയോരൂജ്ജ്വധോഗ്രമാഃ
സ്വസ്ഥാനസരലാംഗുഷ്ഠൌ മുദ്രേയം ദാരണാ മതാ. ഇതി. ഈഢേ സ്തുവേ. ഈഡ് സ്തുതാവിതി ധാതുഃ

**മലയാളഭാഷ്യം**

ലക്ഷ്മീനൃസിംഹമന്ത്രം ധ്യാനം- കോപത്താല് ആലോലമായി ഇളകുന്ന ജിഹ്വ,വിവൃതമായ മുഖം,സോമസൂര്യാഗ്നികളായ ത്രിനയനങ്ങൾ, പാദ ങ്ങൾ രക്തപ്രഭം, അതിനുപരി വെള്ളനിറം, ദൈത്യേന്ദ്രഗാത്രം പിളരുന്ന രൂപം, ചക്രം,ശംഖം,പാശം,അങ്കുശം,കുലിശം,ഗദ ധരിച്ച കൈകൾ, ഭീമ വും തീക്ഷ്ണവുമായ ഉഗ്രദംഷ്ട്രകൾ,മണിമയവിവിധാഭരണങ്ങളണിഞ്ഞ നൃ സിംഹരൂപത്തെ ധ്യാനിക്കുന്നു. ദാരണമുദ്ര ദക്ഷവാമഭാഗത്തുള്ള നാലാമ ത്തെ കൈകളിലാണ് വരിക. ചക്രം മുതൽ വലത്ത് മുകളിൽനിന്നാണ് ആരംഭിക്കുന്നത്.താഴേക്ക് ചക്രം,പാശം,കുലിശം,(വലത്ത്), ശംഖം, അങ്കു

ശം,ഗദ (ഇടത്ത്) . താഴത്തെ രണ്ടുവശത്തേയും കൈകളിൽ ദാരണ മുദ്ര. അതിന്റെ ലക്ഷണം- അംഗുലികള് ഋജുവായി താഴേക്ക് അഗ്രമായി കൈകൾ(വിരലുകൾ) കൂട്ടിപ്പിടിച്ച് അംഗുഷ്ഠം സ്വസ്ഥാനത്തിരിക്കുന്നത് ദാരണമുദ്ര.

51. ഋതുലക്ഷം ജപേദേനം ഘൃതേനജ്ജുഹുയാത്തതഃ
തത്സഹസ്രം സമിദ്ധേഗ്നൌ തോഷയേദ് ദ്രവിണൈർഗുരും

52. അർച്ചാപ്രാഗീരിതേ പീഠേ മൂർത്തിം മൂലേന കല്പയേത്
അംഗാവൃതേർബഹിശ്ചക്രം ശംഖം പാശാങ്കുശൌ പുനഃ

53. വജ്രം കൌമേദകീം ശംഖഖേടൌ പത്രേഷു പൂജയേത്
ഇന്ദ്രാദ്യാനേതദസ്ത്രാണി പൂജയേദ് ബാഹ്യതഃസുധീഃ

**സംസ്കൃതഭാഷ്യം**

ഋതുലക്ഷംഷഡ് ലക്ഷം.തത് സഹസ്രം ഷഡ് സഹസ്രം.

**മലയാളംഭാഷ്യം**

ആറുലക്ഷംജപം. ദശാംശം നെയ്യ് ഹോമിച്ച് ദ്രവിണം ദക്ഷിണ നൽകി ഗുരുവിനെ സന്തോഷിപ്പിക്കുക. പീഠത്തിൽ മൂലമന്ത്രസങ്കല്പത്തോടെ മുമ്പുപറഞ്ഞ പോലെ അർച്ചന. അംഗങ്ങളാലാവൃതമായി പുറത്ത് ചക്രശംഖപാശഅങ്കുശവജ്രകൌമോദകിശംഖഖേടകങ്ങളെ ദലത്തിൽ പൂജിക്കുക.പുറത്ത് ഇന്ദ്രാദിലോകപാലകർ,അവരുടെ ആയുധങ്ങൾ.

54. ഏവം കൃത്വാ പുരശ്ചര്യാ മന്ത്രേണാനേന മന്ത്രവിത്
പ്രയോഗാൻകല്പനിർദ്ദിഷ്ടാന് കുര്യാത് സ്വസ്യപരസ്യ ച

**സംസ്കൃതഭാഷ്യം**

ഏവംകൃത്വാപുരശ്ചര്യാമിതി. അത്ര പുരശ്ചരണശബ്ദാർത്ഥോ വായവീയ സംഹിതായാം- സാധനംമൂലമന്ത്രസ്യപുരശ്ചരണമുച്യതേ
പുരതശ്ചരണീയത്വാദ്വിനിയോഗാഖ്യകർമ്മണാം
പുരതോവിനിയോഗസ്യ ചരണാദ്വാ തഥോദിതം ഇതി.
അഗസ്ത്യസംഹിതായാമപി-
അഥവക്ഷ്യേവിധാനാനിപൌരശ്ചരണികേവിധൌ
വിനാനയേനസിദ്ധഃസ്യാൻമന്ത്രോവർഷശതൈരപി

തത്പുരശ്ചരണം നാമമന്ത്രസിദ്ധ്യർത്ഥമാത്മകഃ
യഥോക്തംനിയമംകൃത്വാ സ്വകല്പോക്തജപസ്യ ഹി
കരണംദ്വിജയാഗാന്തം പ്രോക്തം ദേശികസത്തമൈഃ ഇതി
മന്ത്രതന്ത്രപ്രകാശേപി-
ധർമ്മാർത്ഥകാമമോക്ഷേഷു ശാസ്ത്രമാർഗ്ഗേണ യോജനം
സിദ്ധമന്ത്രസ്യ സംപ്രോക്തം വിനിയോഗോ വിചക്ഷണൈഃ
പുരശ്ചരണപൂർവ്വോസൌ വിനിയോഗോ മനോർമനുഃ ഫലായ
മന്ത്രസേവായാ രാജസേവാ യഥാതഥാ
ചരണാത് പൂർവ്വമേവാസൌ പുരശ്ചരണമുച്യതേ      ഇതി.
തഥാ- സിതൈകവിധഹേമന്തശാല്യന്നം സ്വീയസജ്ജിതം
അക്ഷുദ്രാവഹരം പദ്ഭ്യാമനുത്തോല്യ ചയദ്ദതം
ദധിക്ഷീരം ഘൃതംഗവ്യം ഐക്ഷവം ഉഡവർജ്ജിതം
തിലാശ്ചൈവ സിതാമുദ്ഗാഃകന്ദഃകേമുകവർജ്ജിതഃ
നാരികേലഫലം ചൈവ കദലം ലവലീതഥാ
ആമ്രാമാമലകം ചൈവ പനസം ച ഹരീതകി
വ്രതാന്തരേ പ്രശസ്തം ച ഹവിഷ്യം മന്യതേ ബുധഃ
അവൈഷ്ണാവമസത്യം ച യദശസ്തം വ്രതാന്തരേ
ത്യാജ്യമേവാത്ര തത്സർവ്വം യദീഛേത് സിദ്ധിമാത്മനഃ
ക്ഷാരം ച ലവണം    മാംസം ഗുഞ്ജനം കാംസഭോജനം
മാഷാഢകീമസൂരാംശ്ച കോദ്രവാംശ്ചണകാനപി
താംബൂലം ച ദ്വിഭക്തം ച ദുഃസംവാസം (ഭാഷം)പ്രമത്തതാം
ശ്രുതിസ്മൃതിവിരുദ്ധം ച ജപം രാത്രൌ ച വർജ്ജയേത് ഇതി.
മനഃസംഹരണാം ശൌചം മൌനം മന്ത്രാർത്ഥചിന്തനം
അവ്യഗ്രത്വമനിർവേദം ജപസമ്പത്തിഹേതവഃഇതി.
തഥാ-ഭൂശയ്യാബ്രഹ്മചാരിത്വം മൌനം ചര്യാനസൂയിതാ
നിത്യം  ത്രിഷവണസ്നാനം ക്ഷുദ്രകർമ്മവിവർജ്ജനം
നിത്യപൂജാനിത്യദാനം ദേവതാസ്തുതികീർത്തനം
നൈമിത്തികാർച്ചനം ചൈവ വിശ്വാസോ ഗുരുദേവയോഃ

ജപനിഷ്ഠാദ്വാദശൈതേ ധർമ്മാഃസ്യർമന്ത്രസിദ്ധിദാഃ
തഥാ- സ്ത്രീശൂദ്രപതിതവ്രാത്യനാസ്തികോഛിഷ്ടഭാഷണം
അസത്യഭാഷണം ജിഹ്മഭാഷണം പരിവർജ്ജയേത്.
സത്യൈരപി ന ഭാഷേത ജപഹോമാർച്ചനാദിഷു
അസംഗ്ഭാഷണമത്യർത്ഥം വർജ്ജയേദന്യപൂജനം
വാങ്മനഃകർമ്മഭിർനിത്യം നിസ്പൃഹോ വനിതാദിഷു
വർജ്ജയേത് ഗീതവാദ്യാദിശ്രുവണം നൃത്യദർശനം
താംബൂലം ഗന്ഘലേപം ച പുഷ്പധാരണമേവ ച
മൈഥുനംതത്കഥാലാപം തദ് ഗോഷ്ഠിഃപരിവർജ്ജയേത്.
കോടില്യം ക്ഷൌരമഭ്യംഗമനിവേദിതഭോജനം
അസങ്കല്പിതകൃത്യം ച വർജ്ജയേന് മർദ്ദനാദികം
ശിരോംഗം പഞ്ചഗവ്യേന പാവയേദ് ബഹിരന്തരം
സ്നായാച്ചപഞ്ചഗവ്യേന കേവലാമലകേന വാ
ശക്തൌത്രിഷവണസ്നാനമന്യഥാ സകൃദാചരേത് ഇതി.
തഥാ- അപവിത്രകരോനഗ്നഃശിരസി പ്രാവൃതോപി വാ
പ്രലപൻവാ ജപേദ്യാവത് താവന്നിഷ്ഫലമുച്യതേ
സകൃദുച്ചരിതേ ശബ്ദേ പ്രണവം സമുദീരയേത്
പ്രോക്തേ പാമരശബ്ദേപി പ്രാണായാമം സകൃച്ചരേത്
ബഹുപ്രലാപേ ചാവശ്യം ന്യസ്യാംഗാനി തതോജപേത്
ക്ഷുതേഷ്യേവം തഥാസ്പൃശ്യസ്ഥാനാനം സ്പർശനേ തഥാ ഇതി.
വായവീയസംഹിതായാമപി-
ഉഷ്ണീഷികഞ്ചുകീനഗ്നീമുക്തകേശോംഗനാവൃതഃ
അപവിത്രകരോശുദ്ധഃപ്രലപന്നജപേത് ക്വചിത്
അസംവൃതൌകരൌകൃത്വാ ശിരസാ പ്രാവൃതോപി വാ
ചിന്താവ്യാകുലചിത്തോ വാ ക്രുദ്ധോഭ്രാന്തഃക്ഷുധാന്വിതഃ
അനാസനഃശയാനോ വാ ഗഛന്യുത്ഥിത ഏവ വാ
രഥ്യായാമശിവസ്ഥാനേ ന ജപേത്തിമിരാന്തരേ
ഉപാനദ് ഗൂഢപാദോ വാ യാനശയ്യാഗതസ്തഥാ

പ്രസാര്യ ന ജപേത് പാദാവുത്കടാസന ഏവ ച
പതിതാനാമന്ത്യജാനാം ദർശനേ ഭാഷിതേ ശ്രുതേ
ക്ഷുതേധോവായുഗമനേ ജൃംഭണേ ജപമുത്സൃജേത്
പ്രാപ്താവാചമ്യ ചൈതേഷാം പ്രാണായാമം ഷഡംഗകം
കൃത്വാ സമ്യഗ്ജപേച്ഛേഷം യദ്വാസൂര്യാദിദർശനം
മാർജ്ജാരംകുക്കുടംക്രൌഞ്ചം ശ്വാനം ഗൃദ്ധ്രം ഖരം കപിം
ദൃഷ്ട്വാചമ്യ ചരേത് കർമ്മസ്പൃഷ്ട്വാസ്നാനം വിധീയതേ
ഏവമാദീംശ്ചനിയമാൻ പുരശ്ചരണകൃച്ചരേത് ഇതി.
ക്രോധംമദംക്ഷുതംത്രീണി നിഷ്ഠീവനവിജൃംഭണേ
ദർശനം സ്വസ്യനീചാനാം വർജ്ജയേജ്ജപകർമ്മണി
ആചാമേത് സംഭവേത്വേഷാം സ്മരേദ്വാമാം ത്വയാസഹ
ജ്യോതിംഷി ച പ്രപശ്യദ്വാ കുര്യാദ്വാ പ്രാണസംയമം ഇതി
ഏവമുക്തവിധാനേന വിലംബത്വരിതംവിനാ
ഉക്തസംഖ്യാജപം കുര്യാത് പുരശ്ചരണസിദ്ധയേ
ദേവതാഗുരുമന്ത്രാണാമൈക്യം സംഭാവയൻധിയാ
ജപേദേകമനാഃപ്രാതഃകാലാന്മദ്ധ്യന്ദിനാവധി
ജപാംഗാനാം ദശാംശേനവിധേയഃ സിദ്ധിമിഛിതാ
യത് സംഖ്യായാം സമാരബ്ധം തത് കർത്തവ്യമഹർനിശം
യദിന്യൂനാധികം കുര്യാദ് വ്രതഭ്രഷ്ടോ ഭവേന്നരഃ
പ്രജപേദുക്തസംഖ്യായാശ്ചതുർഗുണാജപം കലൌ ഇതി.
അന്യത്രാപി- കൃതേജപസ്തുകല്പോക്തസ്ത്രേതായാം ദ്വിഗുണോജപഃ
ദ്വാപരേ ത്രിഗുണഃപ്രോക്തശ്ചതുർഗുണജപഃകലൌ ഇതി.
മന്ത്രതന്ത്രപ്രകാശേനാരായണാഷ്ടാക്ഷരേ-
ജപേന്നിരന്തരം വിദ്വാനഷ്ടലക്ഷാണ്യതന്ദ്രിതഃ
മന്ത്രസിദ്ധിരിയം പ്രോക്തായുഗേത്വാധ്യേ മനീഷിഭിഃ
ദ്വിതീയേ ദ്വിഗുണേ തസ്മാത്തൃതീയേ ത്രിഗുണോ തു സാ
കലൌ ചതുർഗുണാ പ്രോക്താ മുനിഭിര്നിരദാദിഭിഃ ഇതി
സംഖ്യാപൂർത്തോനിജൈർദ്രവ്യൈർജപസംഖ്യാദശാംശതഃ

യഥോക്തകുണ്ഡേ ജുഹുയാദ്യഥാവിധിസമാഹിതഃ
അഥവാ പ്രത്യഹം ജപ്ത്വാ ജുഹുയാദ് തദ്ദശാംശതഃ
തതോഹോമദശാംശം തു ജലേ സംപൂജ്യദേവതാം
തർപ്പയാമീതി മന്ത്രാന്തേ പ്രോക്താംഗ്ഭിർമൂർദ്ധ്നി തർപ്പയേത്
സ്വാഭിഷേകാധമർഷീ ച സൂര്യാർദ്ധ്യം  ജലപാനകം
പ്രണാമംമന്ത്രതഃകുര്യാത് പൂർവ്വപൂർവ്വദശാംശതഃ
തദന്തേമഹതീംപൂജാം കുര്യാദ് ബ്രാഹ്മണഭോജനം
ഗുരുംസന്തോഷയേദേവം മന്ത്രാഃസിദ്ധ്യന്തി മന്ത്രിണഃ
ഇത്ഥം പുരശ്ചരണതഃപ്രസന്നാ ദേവതാഭവേത്.
ദശാംഗോപാസനം ഭക്ത്യാ പുരശ്ചരണമുച്യതേ
ജപോഹോമസ്തർപ്പണം ച പൂജാബ്രാഹ്മണഭോജനം
പൂർവ്വപൂർവ്വദശാംശേന കുര്യാദ് പഞ്ചാംഗസംയുതം
യദ്യദംഗം വിഹീയേത തത് സംഖ്യാദ്വിഗുണോ ജപഃ
കർത്തവ്യശ്ചാംഗസിദ്ധ്യർത്ഥം തദശക്തേന ഭക്തിതഃ ഇതി
മന്ത്രതന്ത്രപ്രകാശേപി-
അംസംഭവേതു ഹോമസ്യ ഹോമാത് സ്യാത് ദ്വിഗുണോ ജപഃ
ഇതരേഷാം തു വർണ്ണാനാം ത്രിഗുണാദിഃസമീരിതഃഇതി
ഏകമംഗം വിഹീയോത തതോനേഷ്ടമവാപ്നുയാത്
അംഗഹീനം ഭവേദ്യദ്യത്തരം നോഷ്ടാർത്ഥസാധകം
സർവ്വധാഭോജയേദ് വിപ്രാന് കൃതസാംഗംഭവേദ്സദാ
ന്യനാതിരിക്തകർമ്മാണി ന ഫലന്തി മനോരഥാന്
താന്യേവ പൂർണ്ണതാം യാന്തി സമസ്താനി കൃതാനി ച
അതോയത്നേന വിദുഷോ ഭോജയേത് സർവ്വകർമ്മസു
യാനിയാന്യപി  കർമ്മാണി ഹീയന്തേ ദ്വിജഭോജനൈഃ
നിരർത്ഥകാനി താനി സ്യുർബീജാന്യൂഷരഗാണി ച ഇതി
കുലപ്രകാശതന്ത്രേപി-
സംസാരേദുഃഖഭ്രയിഷ്ഠേ യദിഛേദ് സിദ്ധിമാത്മനഃ
പഞ്ചാംഗോപാസനേനൈവ മന്ത്രജാപീസുഖം വ്രജേത്

പൂജാത്രൈകാലികീ നിത്യം ജപസ്തർപ്പണമേവ ച
ഹോമോ ബ്രാഹ്മണഭുക്തിശ്ച പുരശ്ചരണമുച്യതേ
യദ്യദംഗം വിഹീയേത തത് സംഖ്യാദ്വിഗുണം ജപം
കുർവ്വീതത്രിചതുഃപഞ്ചസംഖ്യായാ സാധകഃപ്രിയേ
കുർവ്വീതസാംഗസിദ്ധ്യർത്ഥം തദശക്തേന ഭക്തിതഃ
ഏകമംഗം വിഹീയേത മന്ത്രാണേഷ്ടമവാപ്നുയാത്
അന്യൈശ്ചതുർവിധൈർദേവീ പദാർത്ഥൈഃഷഡ്രസാന്വിതൈഃ
സുഭോജിതേഷു വിപ്രേഷു സർവ്വം ഹി സഫലം ഭവേദ്
സമ്യക് സിദ്ധൈകമന്ത്രസ്യ പഞ്ചാംഗഗോപസനേനഹി
സർവ്വേമന്ത്രാശ്ച സിദ്ധ്യന്തി തത് പ്രഭാവാത് കുലേശ്വരി  ഇതി
അന്യത്രവിശേഷ- അശക്താനാം ഹോമേ നിഗമരസനാഗേന്ദ്രഗുണിതോ
ജപഃകാര്യശ്ചേതി ദ്വിജനൃപവിശാമാഹുരപരേ
സഹോമശ്ചേദേഷാം സമഇഹ ജപോ ഹോമരഹിതോ
യഉക്തോവർണ്ണാനാം സ ഖലു വിഹിതസ്ത്വചലദഹാം
യം വർണ്ണാമാശ്രിതോ യഃശൂദ്രഃ സച തന്നതദ്ഭവാം വിഹിതം
വിദധീതജപം വിധിവദ് ശ്രദ്ധാവാൻ ഭക്തിഭാരനമ്രതനുഃഇതി.
അഥവാസ്യപ്രകാരേണ പുരശ്ചരണമുച്യതേ.
ഗ്രഹണേർക്കസ്യചേന്ദോർവാ ശുചിഃപൂർവ്വമുപോഷിതഃ
നദ്യാം സമുദ്രഗാമിന്യാം നാദിമാത്രേംഭസിസ്ഥിതഃ
ഗ്രഹണാദിതു മോക്ഷാന്തം ജപേന്മന്ത്രം സമാഹിതഃ
അനന്തരംതദ്ദശാംശക്രമാദ്ധോമാദികം ചരേത്
തദന്തേമന്ത്രസിദ്ധ്യർത്ഥം ഗുരും സംപൂജ്യതോഷയേത്
തതശ്ചമന്ത്രസിദ്ധിഃസ്യാദ് ദേവതാ ച പ്രസീദതി
അഥവാദേവതാരൂപം ഗുരും ഭക്ത്യാ പ്രതോഷയേത്
പുരശ്രുണഹീനോപി മന്ത്രഃസിദ്ധോന്ന സംശയഃ
ഏവംസാധിതമന്ത്രസ്തു കാമ്യകർമ്മാണ്യഥാചരേത് ഇതി.
അന്യത്രാപി- ഉപദേശസ്യ സാമർത്ഥ്യാ ശ്രീഗുരോശ്ച പ്രസാദതഃ
മന്ത്രപ്രഭാവാൻ ഭക്ത്യാ ച മന്ത്രസിദ്ധിഃപ്രജായതേ

സിദ്ധമന്ത്രാദ് ഗുരോർലബ്ധ്വാ മന്ത്രസിദ്ധിം ച ഭാവയേത്
പൂർവ്വജന്മകൃതാഭ്യാസാന് മന്ത്രഃശീഘ്രേണ സിദ്ധിദഃ
അന്യത്ര തു – ത്രികാലം ഗന്ധപുഷ്പാദ്യൈര്യാർച്ചതേ ദേവതാ നിശി
പുരശ്ചരണകൃത്യേന വിനൈവാസൌ പ്രസീദതി ഇതി.
തഥാ വൈശമ്പായനസംഹിതായാം-
പുരശ്ചരണസമ്പന്നോ മന്ത്രോഹി ഫലദായകഃ
കിംഹോമൈഃകിംജപേശ്ചൈവ കിം മന്ത്രന്യാസവിസ്തരൈഃ
രഹസ്യാനാം ച മന്ത്രാണാം പ്രധാനം ബീജമുച്യതേ
വ്യാധിഗ്രസ്തോയഥാദേഹീ സർവ്വകർമ്മസു ന ക്ഷമഃ
പുരശ്ചരണഹീനോയം തഥാ മന്ത്രോപികീർത്തിതഃ
യേഷാംജപേച ഹോമേ ച സംഖ്യാനോക്താ മനീഷിഭിഃ
തേഷാമഷ്ടസഹസ്രാണിസംഖ്യോക്താ ജപഹോമയോഃ
യസ്മിംശ്ചനിഗദേനൈവ മന്ത്രേ സംഖ്യാഭിധീയതേ
തത്ര സർവ്വത്ര മന്ത്രാണാം സംഖ്യാവൃദ്ധിര്യുഗക്രമാത്
കല്പോക്താ ച കൃതേ സംഖ്യാ ത്രേതായാം ദ്വിഗുണാഭവേത്
ദ്വാപരേത്രിഗുണാ പ്രോക്താ കലൌ സംഖ്യാ ചതുർഗുണാഃ
അനുക്തേ തു ഹവിർദ്രവ്യേ തിലാജ്യം ഹവിരുച്യതേ
ശാകംമൂലംഫലം ഭൈക്ഷ്യം ഹവിഷ്യം ഭക്തവോഥവാ
അഥവാക്ഷീരമാത്രംധ്യാത് പുരശ്ചർത്തുശ്ച വൃത്തയേ
നസേവേന സ്ത്രിയം മാംസം മധുവാമസ്തുസാധകഃ
ഏതാനി സേവമാനസ്യ ന സിദ്ധതിപുരസ്ത്രിയഃ
സ്ത്രിയംശൂദ്രംന ഭാഷേത പുരശ്ചരണകൃന്നരഃ
ജപം ച പ്രാതരാരഭ്യ കുര്യാൻമദ്ധ്യന്ദിനാവധി
അസത്യം നാഭിഭാഷേതനേന്ദ്രിയാണി പ്രലോഭയേത്
നൈരന്തര്യവിധിഃപ്രോക്തോ ന ദിനം വ്യതിലംഘയേത്
ദിവസാതിക്രമാത് പുംസോ മന്ത്രസിദ്ധിർഭവേന് ന ഹി
ശക്തിഹീനശ്ചയോ മന്ത്രോ സിദ്ധ്യതി കദാചന
യാവത്സംഖ്യം ജപേദഹ്നി പൂർവ്വസ്മിം സ്താവദേവതു

ദിനാന്തരേപി പ്രജപേദന്യഥാ സിദ്ധിരോധകൃത്
ശിവസ്യ സന്നിധാനേ ച സൂര്യാഗ്നോശ്ച ഗുരോരപി
ദീപസ്യജ്വലിതസ്യാപി ജപകർമ്മ പ്രശസ്യതേ
ശയനം കുശശയ്യായാം വിന്യസേച്ഛുചിവസ്ത്രധൃക്
തദ്വാസഃക്ഷാലയേൻനിത്യമന്യഥാ വിഘ്നഭാഗ് ഭവേദ്
സ്നാനം ത്രിഷവണം പ്രോക്തമശക്ത്യാ ഹിഃസകൃത്തുവാ
അസ്നാതസ്യഫലം നാസ്തി ന ചാതർപ്പയതഃപിതൃന്
നാപ്യതർപ്പയതോ ദേവാന് നാസത്യമപി ജല്പതഃ
നൈകവാസാജപേൻമന്ത്രം ബഹുവസ്ത്രാവൃതോപി വാ
വിപര്യാസം ന കുര്യാച്ച കദാചിദപി മോഹതഃ
ഉപര്യധോബഹിർവസ്ത്രേപുരശ്ചരണകൃദ് ബുധഃ
വിനിയോഗവിധാനേതു ഭവേദനിയമഃക്വചിത്
പുരശ്ചരണകാര്യേഷു വർജ്ജയേത്തം പ്രയത്നതഃ
കൃത്വാമന്ത്രജപം മന്ത്രീ പുരസ്കാരായ സംയതഃ
ദശാംശം ജുഹുയാദഗ്നൌ യഥോക്തവിധിനാ ബുധഃ
യദ്വാ ജപച്ചതുര്യാശം സ്വാഹാന്തം മന്ത്രമുദ്ധരേത്
അഭിഷിഞ്ചേദ് സ്വമൂർദ്ധാനാം ജലൈഃകുംഭാഖ്യമുദ്രയാഃ
ഏവംവിധവിധാനേന കൃതമന്ത്രപുരസ്ക്രിയഃ
വിനിയോഗസമാരംഭം യഥായഥമഥാചരേത് ഇതി.
ഗോപാലമന്ത്രേ വിശേഷസ്തർപ്പണോ തത്രൈവോക്തഃ
ഇഹഗോപാലമന്ത്രാണാം തർപ്പണം ഹോമസംഖ്യയാ
സമംജ്ഞേയം തു സർവ്വേഷാമിത്യാഗമവിദോ വിദുഃഇതി
അന്യത്രാപി-തർപ്പയോത്താവദന്യേഷാം മന്ത്രനാം ഗുരുസംഖ്യയാ
തർപ്പണം വിഹിതം നിത്യം ഇതി.
അഥാരബ്ധപുരശ്ചരണമദ്ധ്യേ സൂതകാദികം ചേന്നിപതതി
തഥാപിസങ്കല്പിതസ്യ പുരശ്ചരണസ്യ സമാപ്തിരേവ കർത്തവ്യാ.
തഥാചവിഷ്ണുഃ-
വ്രതയജ്ഞവിവാഹേഷു ശ്രാദ്ധേഹോമേർച്ചനേജപേ

നാന്ദീമുഖം വിവാഹാദൌ ശ്രാദ്ധേ പാകപരിക്രിയാ ഇതി.
മന്ത്രതന്ത്രപ്രകാശേ പുരശ്ചരണേ സർവ്വനിയമാനുക്താ-
ശക്തശ്ചേത് സർവ്വമേവൈതദശക്തഃശക്തിതോ ജപേത്
ന ദോഷോ മാനസേ ജാപ്യേ സർവ്വദേശോപി സർവ്വദാ
ജപനിഷ്ഠോ ദ്വിജഃശ്രേഷ്ഠഃസർവ്വയജ്ഞഫലം ലഭേത്
സർവ്വേഷാമേവ യജ്ഞാനാം ജപായജ്ഞഃപ്രശസ്യതേ
അഹിംസയാ  ഹി ഭൂതാനാം ജായതേസൌ മഹാഫലഃ
യജ്ഞാനാം ജപയജ്ഞോഹമിത്യാഹ ഭഗവാൻഹരിഃ
ജപേനൈവതു സംസിദ്ധ്യേത് ബ്രാഹ്മണോ നാത്ര സംശയഃ
കുര്യാദന്യന്നവാ കുര്യാൻ മൈത്രോ ബ്രാഹ്മണ ഉച്യതേ
ഇത്യാഹുർമുനയഃ ശാന്താ ജപസിദ്ധാ അകിഞ്ചനാഃഇതി
പത്മനാഭീയേപി- യാവന്തഃകർമ്മയജ്ഞാഃസ്യുഃപ്രദീപ്താനി തപാംസി ച
സർവ്വേ തേ ജപയജ്ഞസ്യ കലാം നാ പാന്തി ഷോഡശീം
പ്രസന്നാ വിപുലാൻ ഭോഗാന് ദധ്യാന് മുക്തിം ച ശാഖതീം ഇതി
ഭൃഗുസംഹിതായാപി-
യേ പാകയജ്ഞാശ്ചത്വാരോ വിധിയജ്ഞസമന്വിതാ
സർവ്വേ തേ ജപയജ്ഞസ്യകലാം നാർഹന്തി ഷോഡശീം ഇതി.
നാരായണീയേ തു- ജപാ ശക്തസ്യ സർവ്വതഃ
മൂലമന്ത്രാദ്ദശാംശം സ്യാദംഗാദീനാം ജപാദികം
ജപാത് സശക്തിർമന്ത്രഃസ്യാത് നാമദാമന്ത്രദേവതാ ഇതി
ജപലക്ഷണമുക്തം വായവീയസംഹിതായാം-
ജപഃസ്യാദക്ഷരാവൃത്തിഃ സ ഉച്ചോപാംശുമാനസഃ
സ ഉച്ചനീചസ്വരിതൈഃ ശബ്ദൈഃസ്പഷ്ടപദാക്ഷരൈഃ
മന്ത്രമുച്ചാരയേദ് വാചാ ജപയജ്ഞഃ സ വാചികഃ
ശനൈരുച്ചാരയൻമന്ത്രമീഷദോഷ്ഠൌ പ്രചാലയേത്
കിഞ്ചിത് ശ്രവണയോഗ്യഃ സ്യാദുപാംശുഃസ ജപഃസ്മൃതഃ
ധിയായദക്ഷരശ്രേണീം വർണ്ണസ്വരപദാത്മികാം
ഉച്ചരേദർത്ഥസംസ്മൃത്യം സ ഉക്തോ മാനസോ ജപഃ

ഉച്ചൈർജപോ വിശിഷ്ടഃസ്യാധ്യാജ്ഞാദേർദശഭിർഗുണൈഃ
ഉപാംശുഃസ്യാച്ഛതഗുണഃസഹസ്രോ മാനസഃസ്മൃതഃ ഇതി.
ഭൃഗുസംഹിതായാമപി-
വിധിയജ്ഞാജ്ജപയജ്ഞോ വിശിഷ്ടോ ദശഭിർഗുണൈഃ
ഉപാംശുഃസ്യാച്ഛതഗുണഃസഹസ്രോ മാനസഃസ്മൃതഃഇതി.
അന്യത്രതു- ന കമ്പയേച്ഛിരോഗ്രീവാം ജിഹ്വാമോഷ്ഠം ന ചാലയേത്
മനസാ ചിന്തിതം ബീജം ദന്തധാതം ന കാരയേത് ഇതി.
ആചാര്യാ അപി- നാതിദ്രുതം നാതിവിലംബിതം ച ഇതി.
മന്ത്രതന്ത്രപ്രകാശേതു വിശേഷ-
അപിചാന്യം പ്രവക്ഷ്യാമി മന്ത്രസിദ്ധികരം പരം
മന്ത്രസാധകയോരൈക്യം ദുർല്ലഭം ഭുവി മാനവൈഃ
ഉക്തം സാങ്കർഷണേ തന്ത്രേ ശിവേനാഖിലവേദിനാ
ആനന്ദാഖ്യേ പഞ്ചരാത്രേ ശുക്രായ കവയേ പുരാ
സംസ്കൃതം പൂജിതം മന്ത്രം ദത്വാ ശിഷ്യായ ദേശികഃ
കുര്യാദഥതയോരൈക്യം ശാസ്ത്രദൃഷ്ടേന വത്മനാ
മന്ത്രം വിദർഭയിത്വാ തു നാമവർണ്ണൈര്യഥാക്രമം
ആദ്യന്തേ സകലം നാമ തതഃപ്രണവമാലിഖേത്
സ്വരാഃപത്രേഷു സംലേഖ്യാ ധ്യായേത്താനമൃതാത്മവാൻ
ഭൂർജ്ജെ രോചനഗന്ധാദ്യൈഃ പത്മമദ്ധ്യേസുശോഭനേ
മൃദാപവിത്രയാവേഷ്ട്യ തത് പുനഃസിക്ഥകേന ച
നിക്ഷിപേൻമധുരേ തത് തു മൃണ്മയേ ലഘുഭാജനേ
ക്ഷീരപൂർണ്ണനവേ കുംഭേ തത് ക്ഷിപേല്ലഘുഭാജനം
ധാരയേദ് ദേശികഃകുംഭമഗ്നികുണ്ഡസമീപതഃ
മന്ത്രസാധകയോരൈക്യസിദ്ധ്യർത്ഥം ജുഹുയാത്തതഃ
മൂലമന്ത്രേണ മന്ത്രജ്ഞഃ സഹസ്രം ശതമേവ വാ
കുംഭേസമ്പാതയേച്ചൈവ മധുരാണാം ത്രയം ശുഭം
നിധായ നിക്ഷിപേത് കുംഭം ശനൈസ്തം മഹദംഭസി
മന്ത്രസാധകയോരൈക്യം ഭവേദേവ ഫലപ്രദം

ഏതദ്യോ ന വിജാനാതിനാസൌ ദേശിക ഉച്യതേ
രഹസ്യം കഥിതം   ചൈതൻ നവിദേദ്യസ്യ കസ്യ ചിത്
ഉത്തമായ തു ശിഷ്യായ പ്രിയപുത്രായ വാ വദേത് ഇതി.

**മലയാളംഭാഷ്യം**

ഇപ്രകാരം ചെയ്ത് പുരശ്ചരണമന്ത്രത്താൽ   കല്പനിർദ്ദിഷ്ടമായ പ്രയോഗങ്ങൾ ചെയ്യുക. എല്ലാ മന്ത്രങ്ങൾക്കുമായി  സാധാരണ പുരശ്ചരണ വിധാനമുണ്ട്. വായവീയസംഹിതയില് പുരശ്ചരണശബ്ദത്തിന്റെ അർത്ഥം . –മൂലമന്ത്രത്തിന്റെ  സാധനയാണ് പുരശ്ചരണം. പുരതഃചരണീയത്വത്താൽ വിനിയോഗം എന്ന കർമ്മമാണ്. വിനിയോഗത്തിനായി ആദ്യം ആചരിക്കേണ്ട കർമ്മങ്ങളും ജീവിതക്രമങ്ങളുമാണ് പുരശ്ചരണം. അഗസ്ത്യസംഹിതഃ-   പുരശ്ചരണവിധിയില് പറഞ്ഞവ അനുസരിക്കാതെ നൂറുവർഷം ജപിച്ചാലും മന്ത്രസിദ്ധി കിട്ടുകയില്ല.  മന്ത്രസിദ്ധ്യർത്ഥം ആചരിക്കുന്ന നിയമവിധികളാണ് പുരശ്ചരണം.
മന്ത്രതന്ത്രപ്രകാശം- നാലുപുരുഷാർത്ഥങ്ങൾക്കായി ശാസ്ത്രമാർഗ്ഗത്തില് പറഞ്ഞിട്ടുള്ള സിദ്ധമന്ത്രങ്ങൾ വിനിയോഗിക്കുന്നതിന് വിചക്ഷണര് ആദ്യം പുരശ്ചരണങ്ങൾ വിധിച്ചിട്ടുണ്ട്.ആ ആചരണംകൂടാതെ മന്ത്രപ്രയോഗം കൊണ്ട് ഫലസിദ്ധി ലഭിക്കയില്ല. മന്ത്രസേവ കൊണ്ടുള്ള ഫലത്തിന് രാജസേവയിലെന്നപോലെ ,ആദ്യം ചില ആചാരങ്ങൾ കൂടിയേ തീരൂ. അവയാണ് പുരശ്ചരണമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്.  നൃസിംഹപടലത്തിൽ പുരശ്ചരണം പ്രത്യേകം പറഞ്ഞിരിക്കുന്നു.   സാമാന്യം ദീർഘമാണ് ഇവിടെ ഭാഷ്യമെന്നത് അതിന്റെ ആവശ്യകതക്ക് നിദാനമാണ്.

ഹേമന്തത്തിൽമുളച്ച വെളുത്ത ശാലിനെല്ലരിയുടെ അന്നം സ്വയം പചിച്ച് സജ്ജീകരിക്കണം. ഉപേക്ഷിക്കേണ്ട ഭക്ഷണസാധനങ്ങളും ശീലങ്ങളും- നാളികേരം,കദലി,ലവലി,ആമ്രം,നെല്ലിക്ക,ചക്ക,ഹാരീതകി,ക്ഷാരം,ഉപ്പ്,മാംസം,ഗ്ഞ്ജനം,കാംസപാത്രത്തിൽ ഭക്ഷണം,മാഷം,ആഢകി, മസൂരം (പരിപ്പ്), കോദ്രവം,ചണകം,താംബൂലം,ഇവ ഉപേക്ഷിക്കണം. ഹവിസ്സുമാത്രമാണ് ആഹാരം.രണ്ടുനേരം ആഹാരം കഴിക്കരുത്. അവൈഷ്ണവം,അസത്യം,

അശസ്തം ഇവ ത്യജിക്കണം. ദുർജ്ജനസഹവാസവും അവരുമായി സംഭാഷണം ചെയ്യലും ഒഴിവാക്കണം.പ്രമത്തത,ശ്രുതിസ്മൃതിവിരുദ്ധക ർമ്മങ്ങൾ,രാത്രിജപം ഇവ വർജ്ജിക്കണം. മനസ്സിനെ സംഹരിച്ച് അടക്കി,ശൌചം,മൌനം,മന്ത്രങ്ങളുടെ അർത്ഥചിന്തനം ,അവ്യഗ്രത്വം, അനിർവേദം ഇവയോടെ ഇരിക്കണം. ഈ ആചാരങ്ങൾ ജപസമ്പത്തി ഹേതുകങ്ങളാണ്. മന്ത്രസിദ്ധിദമായ 12 ധർമ്മം പറഞ്ഞിരിക്കുന്നു. (ഭൂമിശയനം, ബ്രഹ്മചര്യം,മൌനം,അനസൂയത്വം,നിത്യം മൂന്നുനേരം കുളിച്ച് സവനം, ക്ഷുദ്രകർമ്മങ്ങൾ ചെയ്യാതിരിക്കൽ,നിത്യപൂജ.നിത്യദാനം, ദേവതാ സ്തുതി,കീർത്തനം,നൈമിത്തികാർച്ചനം,ഗുരുവിലുള്ള അചഞ്ചലവിശ്വാസം, ജപനിഷ്ഠ)

സ്ത്രീ,ശൂദ്ര,പതിത,വ്രാത്യ,നാസ്തികരുമായി ഉഛിഷ്ടഭക്ഷണം ,ജിഹ്മഭാഷണം പാടില്ല. സത്യമല്ലാതൊന്നും സംസാരിക്കരുത്.ജപഹോമാർച്ചനാദി മുട ങ്ങരുത്.അനാവശ്യസംസാരം,അന്യപൂജനം ചെയ്യരുത്. വാക്ക്,മനസ്സ്, കർമ്മം ഇവ മൂന്നുകൊണ്ടും നിത്യം നിസ്പൃഹനായി വനിതാദികളില് കാമം കൂടാതെ,(സ്ത്രീകൾക്ക് മറിച്ചും) ഗീതവാദ്യാദികൾ കേൾക്കുന്നതും നൃത്തം കാണുന്നതും വർജ്ജിച്ച് ജീവിക്കണം. താംബൂലം,ഗന്ധലേപനം, പുഷ്പധാര ണം,മൈഥുനം ഇവയെ കുറിച്ചുള്ള കഥകളും പാട്ടുകളും ഗോഷ്ഠികളും പരിത്യ ജിക്കണം. കൌടില്യം,ക്ഷൌരം,അഭ്യംഗം, നിവേദിക്കാത്തഭക്ഷണം, ദേവ താസങ്കല്പമില്ലാത്ത വെറും ആചാരപൂജ, മർദ്ദനം ഇവ പാടില്ല. ശിരസ്സില് പഞ്ചഗവ്യം തൂകി, അകവും പുറവും ശുദ്ധമാക്കണം. പഞ്ചഗവ്യത്താലോ കേവലാമലകത്താലോ ത്രിസവനസ്നാനം ആചരിക്കണം. അപവിത്രകര മായി നഗ്നമായി ശിരസ്സിൽ കൈവെച്ച് പ്രലപിച്ചാല് ജപഫലമെല്ലാം നിഷ്ഫലമാവും. പ്രണവം ഉച്ചരിക്കണം. ബഹുപ്രലാപം ചെയ്താലും കേട്ടാലും അംഗന്യാസം ചെയ്ത് ജപിച്ച് ശുദ്ധമാകണം. അതാത് അംഗത്തിൽ സ്ഥാനത്തിൽ സ്പർശിച്ച് ന്യാസം.

വായവീയസംഹിതഃ-ഉഷ്ണീഷം കെട്ടിയവൾ,കഞ്ചുകം ധരിച്ചവൾ,നഗ്നി,മുടി അഴിച്ചിട്ടവൾ,അംഗങ്ങൾ പ്രദർശിപ്പിക്കുന്നവൾ,അപവിത്ര,അശുദ്ധ, പ്രല പിക്കുന്നവൾ,കൈകൾ ശിരസ്സിൽവെച്ച് ചിന്താവ്യാകുലചിത്തയായിരി

ക്കുന്നവൾ, ക്രുദ്ധ,ഭ്രാന്ത,വിശപ്പുള്ളവൾ,പാർപ്പിടമില്ലാത്തവൾ, എഴുന്നേറ്റു പോകുന്നവൾ- ഇത്തരം സ്ത്രീകളെല്ലാം വർജ്ജിക്കേണ്ടവരാണ്.ഇവരുമായി സംസർഗ്ഗമോ ഭാഷണമോ കൊണ്ട് അശുദ്ധി വരികയേ ഉള്ളൂ. രഥ്യ (റോഡ്),അശിവസ്ഥാനം(അപവിത്രസ്ഥാനം) മുതലായ സ്ഥലങ്ങളിൽ ഇരുട്ടിയ ശേഷം ജപിക്കരുത്. രഹസ്യചാരന്മാർ,അവരുമായി ശയ്യ പങ്കിടുന്നവർ,ഇവരുടെ മുന്നിൽ ഉത്ക്കുടികാസനത്തില് ഇരുന്ന് ജപിക്കരുത്. അധോവായുഗമനം,ജൃംഭണം ഇവ ഉള്ളപ്പോളും ജപിക്കരുത്.

ആചമനം,പ്രാണായാമം,ഷഡംഗന്യാസം,സമ്യക്കായി ജപം,സൂര്യദർശനം, ഇവ വേണം. മാർജ്ജാരകുക്കുടക്രൌഞ്ചശ്വാനഗൃദ്ധ്രഖരകപികളെ കണ്ടാൽ, ആചമനം ചെയ്ത് സ്നാനം ചെയ്ത് വേണം കർമ്മം ചെയ്യാനെന്ന് വിധിച്ചിട്ടുണ്ട്. ഈ പുരശ്ചരണനിയമങ്ങളെല്ലാം നിത്യം ആചരിച്ചിരിക്കണം. ക്രോധം,മദം,വിശപ്പ് ഇവ വിജൃംഭണമുണ്ടാക്കും. ജപകർമ്മസമയത്ത് നീചദർശനം ഒഴിവാക്കണം. അവരെ ഓർക്കരുത്. ജ്യോതിസ്സിനെ മൂർദ്ധാവില് ധ്യാനിച്ച് പ്രാണസംയമം ചെയ്യണം. ഈ വിധാനങ്ങളാൽ വിളംബംകൂടാതെ ഫലം കിട്ടും. പുരശ്ചരണത്തോടെ പറഞ്ഞ സംഖ്യ ജപം ചെയ്യുക. ധീ (ബുദ്ധി)കൊണ്ട് ദേവത,ഗുരു,മന്ത്രം ഇവയുടെ ഐക്യം സംഭവിപ്പിക്കുക. പ്രഭാതമാദ്ധ്യന്ദിനാവധി വരെ അനന്യമനസ്കനായി ജപിക്കണം. ജപാംഗത്തിന്റെ ദശാംശത്തിൽ സിദ്ധി ഇച്ഛിക്കുന്നപക്ഷം ഹോമിക്കുകയും വേണം. ആ സംഖ്യകൊണ്ട് ആരംഭിച്ച് കർത്തവ്യം രാപ്പകൽ കുറവോ അധികമോ കൂടാതെ ചെയ്യണം. അല്ലെങ്കിൽ വ്രതഭ്രഷ്ടനാവും. പറഞ്ഞസംഖ്യയുടെ നാലിരട്ടി ജപം അനുഷ്ഠിക്കണം. കല്പോക്തരീതിയിൽ ത്രേതായുഗത്തില് രണ്ടിരട്ടി ,ദ്വാപരത്തിൽ മൂന്നിരട്ടി, കലിയുഗത്തിൽ നാലിരട്ടി ജപസംഖ്യ എന്നാണ് കണക്ക്.

മന്ത്രതന്ത്രപ്രകാശത്തിൽ നാരായണാഷ്ടാക്ഷരത്തിൽ:- ജിതേന്ദ്രിയനായി നിരന്തരം ലക്ഷം തവണ വിദ്വാൻ ജപം ചെയ്യുന്നു. ഇപ്രകാരം മന്ത്രസിദ്ധി ലഭിക്കുന്നു. ഇത് സത്യയുഗത്തിലാണ്. ദ്വിഗുണമായി 16 ലക്ഷം ത്രേതായുഗത്തിൽ, ത്രിഗുണമായി 24 ലക്ഷം ദ്വാപരത്തിൽ, ചതുർഗ്ഗുണമായി 32 ലക്ഷം കലിയുഗത്തിൽ. ജപസംഖ്യയുടെ ദശാംശമായി ഹോമദ്രവ്യം യഥോക്തമാ

യ ഹോമകുണ്ഡത്തിൽ സമാഹിതചിത്തനായി ഹോമിക്കണം.ദിനംപ്രതി ജപിച്ച് അതിന്റെ ദശാംശം വീതം കൂട്ടിക്കൊണ്ടുവരണം. ഹോമദ്രവ്യദശാംശ മാണ് ദേവതക്ക് ജലമർപ്പിക്കുന്നത്. തർപ്പണം ചെയ്യുന്നത്. തർപ്പയാമി എന്ന് ഉച്ചരിച്ച് ദേവതയുടെ മൂർദ്ധാവിലും അംഗങ്ങളിലും തർപ്പണം. സ്വ ന്തം മൂർദ്ധാവില് അഭിഷേകം അഘമർഷിണിയാണ്. സൂര്യാർദ്ധം ജല പാനകം മന്ത്രപൂർവ്വം പ്രണമിച്ച് അതിന്റെ ദശാംശം കൊണ്ട് അഭിഷേചിച്ച് പൂജിച്ച് ബ്രാഹ്മണഭോജനം, ഗുരുവിനെ ദക്ഷിണാദികൾ കൊണ്ട് സന്തോ ഷിപ്പിക്കൽ, ഇപ്രകാരം . പുരശ്ചരണത്താൽ ദേവത പ്രസന്നമായി മന്ത്രസി ദ്ധി ലഭിക്കുന്നു.ഭക്തിപൂർവ്വമുള്ള ദശാംഗോപാസനം പുരശ്ചരണം എന്ന് പറയപ്പെടുന്നു. ജപം,ഹോമം,തർപ്പണം,പൂജ,ബ്രാഹ്മണഭോജനം,ഇവ പൂർവ്വ പൂർവ്വദശാംശമായി പഞ്ചാംഗന്യാസത്തോടെ ചെയ്യുക. ഇതിനെല്ലാം അശ ക്തരായ മനുഷ്യർക്ക് കേവലം ഭക്തി കൊണ്ടുതന്നെ സിദ്ധി ലഭിക്കുന്നു.
മന്ത്രതന്ത്രപ്രകാശം- ഹോമത്തിനു സാധിക്കാത്തവര് ഹോമത്തിന് ദ്വിഗു ണം ജപം ചെയ്യുക. ഇത് ബ്രാഹ്മണർക്കാണ്. മറ്റുവർണ്ണക്കാര് മൂന്നിരട്ടി ജപിക്കണം.അംഗഹീനമായി ചെയ്താൽ സിദ്ധി കിട്ടില്ല. ബ്രാഹ്മണഭോജനം സാംഗത്വസിദ്ധി തരുന്നു. വിപ്രാരാധനകൊണ്ട് വ്യംഗ്യം (അംഗഹീനം) സാംഗമായി ഭവിക്കുന്നു.ബ്രാഹ്മണഭോജനം കൂടാതെയുള്ള കർമ്മങ്ങള് തീയിലിട്ട വിത്തുപോലെ നിരർത്ഥകമായി തീരുന്നു.
കുലപ്രകാശതന്ത്രം- ദുഃഖഭൂയിഷ്ഠമായ സംസാരത്തില് ആത്മസിദ്ധി ഇച്ഛി ക്കുന്നവർ പഞ്ചാംഗോപാസനയോടെ മന്ത്രജപത്താല് സുഖം നേടുന്നു. ത്രികാലപൂജ,നിത്യജപം,തർപ്പണം,ഹോമം,ബ്രാഹ്മമഭോജനം ഇവ പുരശ്ച രണമാണ്. അതാതംഗത്തിന് വിഹിതമായ സംഖ്യയുടെ രണ്ടിരട്ടി ജപം. ത്രി,ചതു,പഞ്ചസംഖ്യകളാൽ സാധകന് ഇപ്രകാരം അനുഷ്ഠിക്കുന്നു. സാംഗ സിദ്ധിക്ക് ദശാംശഭക്തിതമായി അനുഷ്ഠിക്കുന്നു.
ചതുർവിധാനം,ദേവീപദാർത്ഥങ്ങളോടെ ഷഡ്രസങ്ങളോടെ വിപ്രന്മാർക്ക് നൽകിയാല് സർവ്വവും സഫലമായി ഭവിക്കും.മന്ത്രസിദ്ധി മന്ത്രപ്രഭാവത്തി ലാണിരിക്കുന്നത്.മന്ത്രത്തിന്റെ സമ്യക് സിദ്ധിക്ക് പഞ്ചാംഗോപാസന (ന്യായം)വേണം. ഹോമത്തിനു കഴിവില്ലാത്തവർ 4,6, 8 എന്ന് ഗുണിതമാ

യി ജപിച്ച് സിദ്ധി നേടുന്നു. ഇത് ക്രമത്തിൽ ദ്വിജ,നൃപ,വൈശ്യർക്കാണ്.
ഇതിൽ പെടാത്തവര് (അപരർ)ഹോമത്തോടുകൂടിയോ ഹോമരഹിതമാ
യോ പറയപ്പെട്ട വർണ്ണങ്ങളെ വിഹിതമായ ചല(ചര)ദശകളിൽ യം
വർണ്ണത്തെ ആശ്രയിച്ച് നമഃ എന്ന് നതഭ്രു (കുനിഞ്ഞ നെറ്റി- നമസ്കാരം)
വായി ജപിച്ച് വിധിപോലെ ശ്രദ്ധാവാനായി ഭക്തിഭാരത്താൽ നമ്രതനുവാ
യി സ്മരിക്കുന്നു.
അന്യപ്രകാരത്തിൽപുരശ്ചരണം- സൂര്യഗ്രഹണം,ചന്ദ്രഗ്രഹണം,മുതലായ
വേളകളിൽ സമുദ്രഗാമിനിയായ നദിയില് നാഭിവരെ വെള്ളത്തിലിറങ്ങി
നിൽക്കുക. ഗ്രഹണാദിതൊട്ട് ഗ്രഹണമോക്ഷം വരെ സമാഹിതചിത്ത
നായി മന്ത്രം ജപിക്കുന്നു.അനന്തരം അതിന്റെ ദശാംശം ഹോമം. അതിനു
ശേഷം മന്ത്രസിദ്ധിക്കായി ഗുരുവിനെ പൂജിച്ച് സന്തോഷിപ്പിക്കുക. ദേവത
പ്രസീദനായാൽ മന്ത്രസിദ്ധി. ദേവതാപ്രസാദത്താൽ സിദ്ധി ലഭിക്കുമെന്ന
തിൽ സംശയമില്ല. ഉപദേശിക്കാന് സമർത്ഥനായ ശ്രീഗുരുവിനെ പ്രസാദി
പ്പിക്കുക. പ്രഭാവമുള്ള മന്ത്രത്തിൽ ഭക്തിയുണ്ടായാല് മന്ത്രസിദ്ധി വരും.
സിദ്ധമന്ത്രം ഗുരുവിൽനിന്നാണ് ലഭിക്കുന്നത്. പൂർവ്വജന്മകൃതമായ അഭ്യാ
സത്താലാണ് മന്ത്രം ശീഘ്രത്തിൽ സിദ്ധി തരുന്നത്.ത്രികാലങ്ങളിൽ
ഗന്ധപുഷ്പാദി അർച്ചിക്കുക. പുരശ്ചരണമില്ലാതെയും ഭക്തിയാൽ ദേവത
പ്രസാദിക്കുന്നു.
വൈശമ്പായനസംഹിതഃ-പുരശ്ചരണത്തോടുകൂടിയ മന്ത്രം ഫലദായകമാ
ണ്. ഹോമം എന്തിന് , ജപം എന്തിന്. മന്ത്രന്യാസം എന്തിന് . മന്ത്രങ്ങൾ
രഹസ്യങ്ങളാണ്. പുരസ്ക്രിയകളാണ് മന്ത്രങ്ങളുടെ പ്രധാനബീജം . വ്യാധി
ഗ്രസ്തനായ ദേഹത്തിന് സർവ്വകർമ്മങ്ങളും ചെയ്യാന് സാധ്യമാകാത്തതു
പോലെയാണ് പുരശ്ചരണഹീനമായ മന്ത്രത്തിന്റെ അവസ്ഥ. ജപഹോമ
ങ്ങളുടെ സംഖ്യ അഷ്ടസഹസ്രമെന്ന് പറയപ്പെട്ടിരിക്കുന്നു.ഈ മന്ത്രസംഖ്യ
യുഗക്രമത്തിൽ സംഖ്യാവൃദ്ധി ഉള്ളതാണ്. സത്യയുഗസംഖ്യ ദ്വിഗുണമായി
ത്രേതായുഗത്തിലും ത്രിഗുണമായി ദ്വാപരത്തിലും ചതുർഗുണമായി കലിയി
ലും വർദ്ധിക്കുന്നു
തിലവുംആജ്യവും ഹവിസ്സ് എന്നറിയപ്പെടുന്നു.ശാകം,മൂലം,ഫലം (പച്ചക്കറി,

കിഴങ്ങ്,പഴം)ഭൈക്ഷ്യമാണ്. ഹവിഷ്യം ഭക്തമാണ്. പാലുമാത്രം കഴിക്കുന്ന പുരശ്ചരണവൃത്തി ശ്രേഷ്ഠമാണ്.സ്ത്രീസേവ,മാംസസേവ,മദ്യസേവ ഇവ സാധകൻ ഒഴിവാക്കണം. സ്ത്രീശൂദ്രന്മാരോട് സംസാരിക്കരുത്. രാവിലെ ആരംഭിക്കുന്ന ജപം മാദ്ധ്യന്ദിനം വരെ തുടരണം. അസത്യം പറയരുത്. ഇന്ദ്രിയങ്ങളെ പ്രലോഭിപ്പിക്കരുത്. നൈരന്തര്യവിധിയാകയാൽ അനുദിനം ഈ നിയമങ്ങൾ തെറ്റാതെ പാലിക്കണം. ഒറ്റ ദിവസംകൊണ്ട് മന്ത്രസിദ്ധി ഉണ്ടാവുകയില്ല. ശക്തിഹീനന് ഭക്തിപൂർവ്വമായ ജപത്താല് സിദ്ധി കിട്ടും. ശിവസന്നിധാനം,സൂര്യസന്നിധാനം,ഗുരുസന്നിധി,ജ്വലിക്കുന്ന ദീപസന്നിധി –ഇവിടെ ജപകർമ്മം ഉത്തമമാണ്.ദർഭ വിരിച്ച് ഭൂമിയില് കിടക്കണം. ശുഭ്ര വസ്ത്രം ധരിക്കണം. നിത്യം വസ്ത്രം കഴുകി വൃത്തിയാക്കണം. മൂന്നുനേരം കുളി ക്കണം. കുളിക്കാത്തവന് മന്ത്രഫലം കിട്ടില്ല.പിതൃതർപ്പണം ചെയ്യണം. ദേവതർപ്പണം ചെയ്യണം. അസത്യം ജല്പിക്കരുത്. ഏകാകിയായിരുന്ന് മന്ത്രം ജപിക്കണം. അനേകവസ്ത്രം ധരിച്ചോ ഒട്ടും വസ്ത്രം ധരിക്കാതെയോ ജപിക്കരുത്. താഴെയും മുകളിലുമായി (അടിവസ്ത്രം, മേൽവസ്ത്രം)രണ്ടുവസ്ത്രം , ഉത്തരീയം ഇവ മാത്രം മതി. സർവ്വവിധിപ്രകാരം ജപിച്ച് ദശാംശം ഹോമി ച്ച് ജപത്തിന്റെ ചതുരംശം സ്വാഹാമന്ത്രമുച്ചരിച്ച് ജലതർപ്പണം ചെയ്ത് ത ർപ്പണദശാംശത്താല് നമോ എന്ന മന്ത്രത്തോടെ സ്വന്തം മൂർദ്ധാവില് ജലം അഭിഷേകം ചെയ്ത് കുംഭമുദ്ര കാണിക്കുക.

ഗോപാലമന്ത്രത്തിന് വിശേഷതർപ്പണവിധിഃ-ഗോപാലമന്ത്രത്തിന് തർപ്പ ണം ഹോമസംഖ്യകൊണ്ടുതന്നെയാണ്. ഇത് എല്ലാ ആഗമവിത്തുക്കളും പറഞ്ഞിട്ടുള്ളതാണ്.ഹോമസംഖ്യകൊണ്ടുതന്നെ നിത്യവും തർപ്പണം ഗോപാലമന്ത്രത്തിനു വിധിച്ചിരിക്കുന്നു. പുരശ്ചരണം തുടങ്ങിയ ശേഷം ഏതെങ്കിലും കാരണം കൊണ്ട് വിഘ്നം വന്നാലും, സങ്കല്പിച്ച പുരശ്ചരണം സമാപ്തിവരെയും ചെയ്യണം. വിഘ്നങ്ങൾഃ-വ്രതയജ്ഞത്തിന് വിവാഹം, ശ്രാദ്ധം,ഹോമാർച്ചനജപങ്ങൾക്ക് സൂതകാദികൾ(പുലകുളി മുതലായവ) മന്ത്രതന്ത്രപ്രകാശം- ശക്തന്മാര് എല്ലാ പുരശ്ചരണനിയമവും പാലിക്കണം. മനസ്സിൽ ദോഷംകൂടാതെ ജപിക്കണം. സർവ്വദേശത്തിലും സർവ്വദാ ജപനിഷ്ഠരായ ദ്വിജശ്രേഷ്ഠന്മാർ ഉണ്ടായാല് സർവ്വയജ്ഞഫലം ലഭി

ക്കുന്നു. സർവ്വയജ്ഞങ്ങളിലും വെച്ച് ജപയജ്ഞം കീർത്തിക്കപ്പെട്ടിരിക്കുന്നു. അഹിംസ ഒന്നുകൊണ്ടുമാത്രമാണ് സർവ്വഭൃതങ്ങൾക്കും ഹോമഫലം ലഭിക്കുക. യജ്ഞങ്ങളിൽവെച്ച് ഞാന് ജപയജ്ഞമാണെന്ന് ഭഗവാന് ഹരി പറഞ്ഞിട്ടുണ്ട്. ജപം കൊണ്ടാണ് ബ്രാഹ്മണ്യം സിദ്ധമാകുന്നത്. ജപം ചെയ്യാത്ത ബ്രാഹ്മണൻ മൈത്രോബ്രാഹ്മണനെന്ന പേരിലറിയുന്നു. ശാന്തി ജപം കൊണ്ട് സിദ്ധിക്കുന്നു എന്ന് മുനിമാര് പറഞ്ഞിട്ടുണ്ട്.
പത്മനാഭീയം- കർമ്മയജ്ഞങ്ങള് പ്രദീപ്തമാവുന്നത് തപസ്സിനാലാണ്. ജപയജ്ഞത്തിന്റെ ഫലമായി ദേവതയുടെ കലകൾ ഷോഡശകലകളായി വർദ്ധിക്കുന്നു.നിത്യം ജപിക്കുന്നതിനാൽ സ്തുതിക്കപ്പെട്ട ദേവത പ്രസാദിക്കുന്നു.പ്രസന്നയായ ദേവത വിപുലമായ ഭോഗങ്ങളും മുക്തിയും പ്രദാനം ചെയ്യുന്നു.
ഭൃഗസംഹിതഃ-അഗ്നിയജ്ഞത്തിന്റെ നാലുവിധിയും യജ്ഞസമന്വിതമാണ്. സർവ്വത്തിലും ജപയജ്ഞത്തിന്റെ കലകള് ഷോഡശികലകളാണ്.
നാരായണീയം-ജപമാണ് ശക്തന്റെ സർവ്വശക്തിയും . മൂലമന്ത്രത്തിന്റെ ദശാംശം അംഗാദികളുടെ ജപം. ശക്തിയോടുകൂടിയ ജപത്താൽ മന്ത്രദേവത കാമദമായി ഭവിക്കുന്നു    വായവീയസംഹിതയിൽ ജപലക്ഷണം- ജപം അക്ഷരങ്ങളുടെ ആവർത്തനമാണ്. ഉച്ചനീചസ്വരിതങ്ങളോടെ സ്പഷ്ടമായ പദാക്ഷരങ്ങളോടെ ഉറക്കെ ജപിക്കുന്നതാണ് വാചികജപം. ഉച്ചമായി ഉപാംശുക്കളോടെ (മന്ത്രത്തിന്റെ രശ്മീസമൂഹത്തോടെ താരം പ്രണവം ഉച്ചം)മനസ്സിൽ ധ്യാനിക്കുന്നത് മാനസജപം. മന്ദ്രമായി,മന്ദമായി (ശനൈർ)ഉച്ചരിച്ച് ഓഷ്ഠം(ചുണ്ട്)ചലിപ്പിക്കുക മാത്രം ചെയ്ത് ,എങ്കിലും ശ്രവണയോഗ്യമായി(കേൾക്കാവുന്നത്)ട്ടുള്ളതാണ് ഉപാംശു.ധീ കൊണ്ട് ആ അക്ഷരശ്രേണികളുടെ വർണ്ണസ്വരപദാദികളെ മനസ്സിലുച്ചരിച്ച് ഓരോന്നിന്റേയും അർത്ഥം സംസ്മരിക്കുന്നതാണ് മാനസജപം. ഉച്ചത്തിലുള്ള ജപം വിശിഷ്ടമാണ്. അതിന്റെ പത്തിരട്ടി വിശിഷ്ടമാണ് ഉപാംശു. ശതഗുണവും സഹസ്രഗുണവും (നൂറിരട്ടി,ആയിരമിരട്ടി)വിശിഷ്ടമാണ് മാനസജപം.
ഭൃഗസംഹിതഃ-വിധിയജ്ഞത്തേക്കാൾ 10 ഇരട്ടി വിശിഷ്ടമാണ് ജപയജ്ഞം. അതിന്റെ നൂറിരട്ടി ഉപാംശു. ആയിരമിരട്ടി മാനസജപം. ശിരസ്സ്,കഴുത്ത്,

എന്നിവ ഒട്ടും കമ്പനം കൊള്ളാതെ നാവോ ചുണ്ടോ ഒട്ടും ചലിപ്പിക്കാതെ മനസ്സുകൊണ്ടുമാത്രം ചിന്തിച്ച് ബീജമന്ത്രാക്ഷരജപവും അർത്ഥചിന്തനവും ചെയ്യണം.ആചാര്യർ അതിദ്രുതവുമാകരുത്,അതിവിളംബവുമാകരുത് എന്ന് പറയുന്നു.

മന്ത്രതന്ത്രപ്രകാശം- മന്ത്രസിദ്ധികരവും മന്ത്രസാധകനുമായി ഐക്യം പ്രാപിക്കുന്നതും ഭൂമിയിലെ മനുഷ്യർക്ക് ദുർല്ലഭമായി മാത്രം ലഭിക്കുന്നതും ആയത് പറയാം. സങ്കർഷണതന്ത്രത്തില് ശിവനാല് പറയപ്പെട്ടതും ആനന്ദമെന്ന പഞ്ചരാത്രത്തിൽ കവി ശുക്രനാല് സംസ്കൃതമാക്കി, പൂജിതമാക്കി ശിഷ്യന്മാർക്ക് കൊടുത്തതുമാണ് ഈ മന്ത്രം. നാമവർണ്ണങ്ങളാല് യഥാക്രമം വിദർഭിതമാക്കുക. ആദ്യന്തം സകലനാമത്തിലും പ്രണവമെഴുതുക.സ്വരങ്ങൾ പത്രങ്ങളിലെഴുതി അമൃതാത്മകമായി ധ്യാനിക്കുക. ഭൂർജ്ജപത്രത്തിൽ ഗോരോചനാദിസുഗന്ധങ്ങളാല് സുശോഭനമായ പത്മമദ്ധ്യത്തിലെഴുതി പവിത്രമായ മൂത്തുകൊണ്ട് വേഷ്ടിതമാക്കി, സിക്ഥകത്തോടെ മധുരം മൃണ്മയമായ ചെറുപാത്രങ്ങലിൽ നിക്ഷേപിക്കുക. പുതിയപാലുനിറച്ച് 9 കുംഭങ്ങളില് ചെറുപാത്രങ്ങള് നിക്ഷേപിക്കുക. അഗ്നികുണ്ഡസമീപത്തിൽവെച്ച് ദേശികന് കുംഭജലത്താല് ധാര ചെയ്യുന്നു.മന്ത്രസാധകനോട് ഐക്യസിദ്ധിക്കായി ഹോമം ചെയ്യുന്നു. മൂലമന്ത്രത്താൽ 1000, 100 എന്ന് കുംഭങ്ങലിലെ ത്രിമധുരത്തോടെ കുംഭം ജലത്തിൽ നിക്ഷേപിച്ച് ഐക്യമുണ്ടാവട്ടെ എന്ന സങ്കല്പം ചെയ്യുന്നു.രഹസ്യമന്ത്രം ഉത്തമശിഷ്യനോ പ്രിയപുത്രനോ അല്ലാതെ മറ്റാർക്കും ദേശികന് ഇപ്രകാരം കൊടുക്കരുത്.

55. രക്തോത്പലൈസ്ത്രിമധ്വക്തൈഃ സഹസ്രം ജുഹുയാന്നവൈഃ
നിത്യം മാസാണ്ഭവേദിഷ്ടം വത്സരാർദ്ധനധാന്യവാന്.

56. രക്തൈസ്ത്രിമധുരാപേതൈഃപത്മൈർ ഭാനുസഹസ്രകം
ജുഹുയാൻ മഹതീം ലക്ഷ്മീമായുർവശ്യമവാപ്നുയാത്

57. ലാജാംസ്ത്രിമധുരോപേതാൻ പ്രാതഃകാലേഷു ജുഹ്വതഃ
കന്യാസിദ്ധിർഭവേത് പക്ഷാത് കന്യായാഃസദ്വരോഭവേത്

58. ദൂർവ്വാഃപയോഘൃതാഭ്യക്താ ദശോത്തരശതം സുധീഃ
അന്വഹം ജുഹുയാത് സമ്യക് ദീർഘമായുരവാപ്നുയാത്

59. തസ്യരോഗാഃപ്രണശ്യന്തി കൃത്യാദ്രോഹാദിഭിഃസഹ
സപഞ്ചഗവ്യം ജുഹ്വയാദപാമാർഗ്ഗസ്യ മഞ്ജരീം

60. നിത്യം സഹസ്രമാനേന സപ്താഹം വിജിതേന്ദ്രിയഃ
ഹോമോയം സർവ്വഥാഭ്രതകൃത്യാരോഗാന് പ്രണാശയേത്

61. സതിലൈരാജ്യപാമാർഗ്ഗഹവിരാജ്യൈര്യഥാക്രമം
ദ്വിസഹസ്രം പ്രജുർഹ്വയാത് ക്ഷുദ്രരോഗഗ്രഹാന് ജയേത്

62. പയോക്തൈരമൃതാഖണ്ഡൈസ്ത്രിസഹസ്രം ചതുർദ്ദിനം
അനേന വിഹിതോ ഹോമോ ഗ്രഹജ്വരവിനാശനഃ

63. നൃസിംഹശക്തിബീജേ ദ്വേ ശൂലേ താരഗതേ ലിഖേത്
തത്ര ഗ്രഹാർത്തം സംസ്ഥാപ്യ ജപേന്മന്ത്രം ഷഡക്ഷരം
ആവിശ്യ സധ്യസ്തം മുഞ്ചേത് ഗ്രഹഃക്രന്ദൻഭയാകുലഃ

**സംസ്കൃതഭാഷ്യം**

രക്തോല്പലൈഃരക്തകുവലയൈഃ നവൈരപര്യൂഷിതൈഃ രക്തൈഃ പത്മൈഃ കോകനദേഃ അമൃതാ ഗുഡൂചി. താരഗതേ ശൂലേ ഇതി പ്രണവസ്യാദൌ യച്ഛൂലാകാരം തത്ര. ജപേന്മന്ത്രമിതി തദുപര്യുപവേശിതം ഗ്രഹാർത്തം സ്പൃശന്നിത്യർത്ഥഃ

**മലയാളം ഭാഷ്യം**

ചുവന്നഉല്പലം,ത്രിമധുരം ഇവ കൊണ്ട് 12000 ഹോമം. മഹതിയായ ലക്ഷ്മിയും ആയുസ്സും വശ്യവും ലഭിക്കും.ലാജം,ത്രിമദുരം,ഇവ പ്രാതകാലത്ത് ഹോമിച്ചാൽ ഒരു പക്ഷം കൊണ്ടുതന്നെ കന്യാസിദ്ധി. കന്യകമാർക്ക് നല്ല വരനെ കിട്ടാനും ഇതാണ് ചെയ്യേണ്ടത്. ദൂർവ്വ,പാല്,നെയ്യ് ഇവ ദശോത്തരശതം വീതം ഹോമം ദീർഘായുസ്സിനും സർവ്വരോഗനാശത്തിനും കൃത്യാദ്രോഹാദികള് നീങ്ങാനും. പഞ്ചഗവ്യം, അപാമാർഗ്ഗയുടെ പൂങ്കുല ഇവ നിത്യം വിജിതേന്ദ്രിയനായി സഹസ്രഹോമം 7 ദിവസം ചെയ്താൽ ഭ്രത,കൃത്യാ,രോഗാദികൾ നശിക്കുന്നു. തിലം,ആജ്യം, അപാമാർഗ്ഗ,ഹവിസ്സ്,വീണ്ടും ആജ്യം ഇങ്ങനെ യഥാക്രമം 2000 വീതം ഹോമം ചെയ്താൽ ക്ഷുദ്രരോഗഗ്രഹങ്ങളെ ജയിക്കാം.പാലിൽ അമൃതഖണ്ഡം(ഗുഡൂചി) 3000 വീതം നാലുദിവസം ഗ്രഹജ്വരവിനാശനത്തിന്.

നൃസിംഹശക്തിബീജം രണ്ടിൽ,ശൂലങ്ങളിൽ,താര(പ്രണവ)ഗതമായി എഴുതി, ഷഡക്ഷരമന്ത്രം ജപിച്ച് സ്ഥാപിച്ചാൽ ഗ്രഹങ്ങളുടെ ക്രന്ദനം, ഭയം,ആകുലം ഇവയിൽനിന്നെല്ലാം മോചനം കിട്ടും.താരഗതമായ ശൂലത്തിൽ- പ്രണവത്തിനുമുമ്പ് ശൂലാകാരം വേണമെന്ന് അർത്ഥം.

64. ആലിഖ്യാഗ്നിപുരദ്വയം തദുദരേ ശക്തിം സസാദ്ധ്യാം ലിഖേത്
ഷഡ്കോണേഷുഷഡക്ഷരാണ്യഥമനോഃകിഞ്ചൽക്കസംസ്ഥാൻസ്വരാൻ
പത്രേഷ്വഷ്ടസുമന്ത്രരാജവിഹിതാൻവർണ്ണാൻക്രമാദ്വേദശഃ
കാദ്യർണ്ണൈഃപുനരാവൃതംക്ഷിതിപുരേ കോണേഷു ചിന്താമണിം

65. നാരസിംഹമിദം യന്ത്രംലിഖിതംഭൂർജ്ജപത്രകേ
വിധൃതംശിരസാ ശീർഷേ രോഗഭൂതജ്വരാന് ഹരേത്

66. ബഹുനാത്രകിമുക്തേന മന്ത്രൈരേതൈരുദീരിതൈഃ
സമോനാസ്തി മനുഃകശ്ചിദ്രാപാനുഗ്രഹകാരകഃ

**സംസ്കൃതഭാഷ്യം**

യന്ത്രമാഹആലിഖ്യേതി.അഗ്നിപുരദ്വയം പരസ്പരവ്യതിഭിന്നനം. മനോ ഷഡക്ഷരനൃസിംഹമന്ത്രസ്യ. ചിന്താമണിം നാരസിംഹമിതി സമാനാധി കരണ്യം.തേന നൃസിംഹസ്യൈകാക്ഷരം ഭൂർജ്ജപത്രകേ ലിഖിതമിദം യന്ത്രം ഹരേദിതി സംബന്ധഃതദുക്തം നൃസിംഹകല്പേ-
ഷഡ്കോണബീജേന വിശിഷ്ടകാർണ്ണികം
ശക്ത്യർണ്ണയുക് മൂലചതുഷ്കലാഷ്ടകം
വൃതംജനന്യാ ജഗതീഗൃഹാസ്ത്രകേ
യന്ത്രം സചിന്താമണികം വിചിന്തയേത്
ഓംഹ്രീംക്ഷ്രൌം ക്രോം ച ഹും ഫട് ച ശക്തിമന്ത്രഃകലാഷ്ടകം.
അചാംയുഗ്മാനി ചിന്താർണ്ണോ നൃസിംഹാക്ഷരോ മനുഃ ഇതി.

**മലയാളംഭാഷ്യം**

പരസ്പരം തിരിഞ്ഞിരിക്കുന്ന രണ്ട് അഗ്നിപുരങ്ങൾ(ത്രികോണം) ഷഡ്കോണം. അതിന്റെ ഉദരത്തിൽ ശക്തി സാദ്ധ്യനാമസഹിതം എഴുതുന്നു. ആറുകോണില് ഷഡക്ഷരനൃസിംഹമന്ത്രാക്ഷരങ്ങൾ,

കിഞ്ചിൽക്കത്തിൽ സ്വരങ്ങൾ. എട്ട് ദലത്തിൽ മന്ത്രരാജവിഹിതമായ വർണ്ണങ്ങൾ, ചുറ്റും ഭൂപുരം. കോണങ്ങളിൽ ചിന്താമണി. ഈ ചിന്താമ ണിനാരസിംഹയന്ത്രം ഭൂർജ്ജപത്രത്തിലെഴുതി തലയിൽ ധരിച്ചാ ൽ, തലയിലെ രോഗങ്ങൾ ,ഭൂതജ്വരങ്ങൾ ഇവ നശിക്കുന്നു. എന്തിനധികം പറയുന്നു. ഇതിന്നു സമമായി മറ്റൊരു മന്ത്രമില്ല. ശാപാനുഗ്രഹകാരക മാണ് ഈ മന്ത്രം.ചിന്താമണിനാരസിംഹമെന്നത് സമാനാധികരണ മാണ്.നൃസിംഹമന്ത്രത്തിന്റെ ഒരക്ഷരം ഭൂർജ്ജപത്രത്തിലെഴുതിയാലും രോഗമുക്തി കിട്ടും. നൃസിംഹകല്പത്തിൽ ഷഡ്കോണബീജത്താല് വിശി ഷ്ടമായി കർണ്ണികയില് ശക്തിവർണ്ണത്തോടുചേർന്ന മൂലചതുഷ്കലാഷ്ട കം ,ഭൂപുരത്താലാവൃതമായത്, ചിന്താമണികം എന്ന് പറഞ്ഞിരിക്കുന്നു. ഓം ഹ്രീം ക്ഷ്രൗം ക്രോം ച ഹ്രം ഫട് ച . ഇതാണ് ശക്തിയോടുകൂടിയ മൂലചതുഷ്കലാഷ്ടകം.

67. താരോഭൃഗുർവിയദ്ഭൃയസ്തദാദ്യം വഹ്നിദീർഘയുക്
പാവകഃകവചാസ്ത്രാന്തോ മനുഃസപ്താക്ഷരഃസ്മൃതഃ

68. അഹിർബുധ്ന്യോമുനിഃപ്രോക്തഛന്ദോനുഷ്ടുബുദാഹൃതം
ദേവതാമുനിഭഇഃപ്രോക്താ ചക്രരൂപോ ഹരിസ്വയം

69. ആചക്രായ ഹൃദാഖ്യാതം വിചക്രായ ശിരഃസ്മൃതം
സുചക്രായശിഖാപ്രോക്താ ധീചക്രായ തനുഛദം

70. സംചക്രായസ്മൃതം നേത്രം ജ്വാലാചക്രായ തത്പരം
ഷഡംഗമന്ത്രാഃപ്രത്യേകം ദ്വിഠാന്താ ജാതിസംയുതാഃ

**സംസ്കൃതഭാഷ്യം**

വരാഹയന്ത്രേ സുദർശനമന്ത്രസ്യോദ്ദിഷ്ടത്വാത്തമാഹ താര ഇതി. താരഃപ്രണവഃഭൃഗുഃസഃ വിയത് ഹഃ തദാദ്ധ്യം സഃവഹ്നീ രേഫഃ ദീർഘ ആകാരഃ തദ്യുക്തേന സ്രാ. പാവകോ രേഫഃ കവചം ച ഹ്രം. അസ്ത്രം ഫട്. സം ബീജം. ഹ്രം ശക്തി- തത് പരമസ്ത്രം. ദ്വിഠാന്താഃ സ്വാഹാന്താഃ

**മലയാളംഭാഷ്യം**

സുദർശനമന്ത്രം താരം പ്രണവം. ഭൃഗു സ. വിയദ് ഹ. അതിനുമുമ്പ് സ. വഹ്നി ര. ദീർഘത്തോടുകൂടി സ്രാ. പാവക ര. കവചം

ഹ്രം. അസ്ത്രം ഫട്. സം ബീജം. ഹ്രം ശക്തി. അതിനുശേഷം അസ്ത്രം. അവസാനം സ്വാഹാ.

ഓംസഹസ്രാരഹ്രംഫട് സ്വാഹാ.

താരംമുതൽസപ്താക്ഷരം അസ്ത്രാന്തം. പിന്നീട് സ്വാഹാ. ഋഷി അഹിർബുധ്നി. ഛന്ദസ്സ് അനുഷ്ടുപ്പ്. ദേവതയും ഋഷിയും ചക്രരൂപമായ ശ്രീഹരിതന്നെയാണ്. (അഹിർബുധ്നി എന്നത് ഹരിനാമം) വരാഹയന്ത്ര ത്തി ൽ പറഞ്ഞ സുദർശനമന്ത്രം ഇവിടെ ഉദ്ധരിക്കപ്പെടുന്നു.

ആചക്രായ ഹൃദാ

വിചക്രായ ശിരഃ

സുചക്രായ ശിഖഃ

ധീചക്രായ തനു

സംചക്രായ നേത്രം

ജ്വാലാചക്രായ അസ്ത്രം

എന്ന് അംഗന്യാസം.

71. ഐന്ദ്രീചക്രേണ ബധ്നാമി നമശ്ചക്രായ ഠദ്വയം
മന്ത്രേണാനേന കുർവ്വീത ദിശം പ്രാഗാദിബന്ധനം

**സംസ്കൃതഭാഷ്യം**

പ്രാഗാദിദിഗാമിത്യനേന ഐന്ദ്രീചക്രേണ ബധ്നാമിത്യസ്മിൻമന്ത്രേ ഐന്ദ്രീപദസ്ഥാനേ ആഗ്നേയീത്യാദീനാം പദാനാമൂഹഃ കാര്യം ഇത്യുക്തം ഭവതി. ഏവം ദശസ്വപി ദിസാസു.തദുക്തം ഐന്ദ്രീം സമാരഭ്യ ദിശസ്ത്വധ സ്താദന്തം സമുക്ത്വാ ക്രമശോ ദിശാനാം.

ചക്രേണാബധ്നാനി നമസ്തഥോക്ത്വാ ചക്രായ ശീർഷം ചദിഗ്നം പ്രബന്ധഃ ഇതി.

**മലയാളം ഭാഷ്യം**

ഐന്ദ്രീചക്രത്താൽ ബന്ധിച്ച് നമശ്ചക്രായ സ്വാഹ എന്ന് ദിഗ്ബന്ധ നം. ഐന്ദ്രീപദം ആഗ്നേയിമുതൽ ആരംഭിച്ച് പ്രാഗാദിദിക്ബന്ധനം. ദശദിക്കുകളും ബന്ധിക്കുന്നു.ചക്രത്തിന്റെ ശീർഷം അഗ്നിയായിട്ടാണ് സങ്കല്പം.

72. ത്രൈലോക്യാന്തേ രക്ഷയുഗം ഹും ഫട് സ്വാഹാ ധ്രുവാദികഃ
അഗ്നിപ്രാകാരമന്ത്രായം രക്ഷാർത്ഥം  പുനരാത്മനഃ

**സംസ്കൃതഭാഷ്യം**

ത്രൈലോക്യാന്ത ഇത്യത്ര മന്ത്രേ ത്രൈലോക്യപദം ദ്വിതീയാന്തം ജ്ഞേയം. രക്ഷേതി ക്രിയാ ശ്രവണാത്. തദുക്തം-ത്രൈലോക്യം രക്ഷരക്ഷേതി ഹും ഫട് സ്വാഹേതി ചോദിതഃതാരാദികോയം മന്ത്രഃസ്യാദഗ്നിപ്രാകാരസംജ്ഞകഃഇതി

**മലയാളഭാഷ്യം**

ഒടുവിൽ രക്ഷരക്ഷ ഹും ഫട് സ്വാഹാ . അഗ്നിപ്രാകാരമന്ത്രം ആത്മരക്ഷാർത്ഥമാണ്.രക്ഷരക്ഷ എന്നത് ത്രൈലോക്യപദാവസാനം വരുന്നു. ത്രൈലോക്യരക്ഷണം ,ആത്മരക്ഷണം ഇവ രണ്ടും ചക്രത്തിന്റെ ധർമ്മമാണ്.

ഓംത്രൈലോക്യം രക്ഷരക്ഷ ഹും ഫട് സ്വാഹാ
താരംമുതൽ ഇതുവരെയുള്ളതെല്ലാം കൂടി അഗ്നിപ്രാകാരം എന്നറിയുന്നു.
ഓം എന്ന് ചേർത്ത് 12 അക്ഷരമുണ്ട്.
ഓംസഹസ്രാരഹും ഫട് സ്വാഹാ
ആചക്രായ വിചക്രായ സുചക്രായ ധീചക്രായ സംചക്രായ
ജ്വാലാചക്രായ ഐന്ദ്രീചക്രേണ ബധ്നാമി ജ്വാലാചക്രായ സ്വാഹാ
ഓം ത്രൈലോക്യം രക്ഷരക്ഷ ഹും ഫട് സ്വാഹാ

73. പ്രാകാരം തേന കുർവ്വീത മന്ത്രേണമനുവിത്തമഃ
സിതരക്താഞ്ജനപ്രഖ്യം താരം മൂർദ്ധ്നി വിന്യസേത്

74. അന്യാനഗ്നിനിഭാൻവർണ്ണാന് ഭ്രൂവോർമദ്ധ്യേ മുഖേ ഹൃദി
ഗുഹ്യജാനുപാദദ്വന്ദ്വസന്ധിഷു ക്രമശോ ന്യസേത്

**സംസ്കൃതഭാഷ്യം**

കുർവ്വീതേതി.മനസാ അഗ്നിപ്രാകാരം ചിന്തയൻആത്മനഃ പ്രദക്ഷിണം
പരിഭ്രമിദ്ദകം ക്ഷിപേദിതി പരമഗുരവഃ ഉക്തഞ്ച-
ആത്മനഃപരിതോവഹ്നിപ്രാകാരം ത്രാണനായ ച
ഭൂതപ്രേതപിശാചേഭ്യോ വിധായ തദനന്തരം

അദ്ഭിഃ പുഷ്പാക്ഷതൈശ്ചൈവ വഹ്നിബീജാസ്ത്രമന്ത്രിതൈഃ
പ്രക്ഷിപേത് പരിതോ മന്ത്രീ ഭയവിഘ്നനിവൃത്തയേ ഇതി.
സിതേതി. അകാരോകാരമകാരാണാം ക്രമേണ ധ്യാനം. പദദ്വന്ദ്വ
സന്ധിഷു അന്ത്യവർണ്ണന്യാസഃ

**മലയാളംഭാഷ്യം**

പ്രാകാരംനിർമ്മിച്ച്,വെളുത്തും ചുവന്നുമുള്ള അഞ്ജനപ്രഖ്യമായ പ്രണവം മൂർദ്ധാവില് വിന്യസിക്കുന്നു. മറ്റു വർണ്ണങ്ങള് അഗ്നിപ്രഭമാണ്. അവ ഭ്രൂമദ്ധ്യം,മുഖം,ഹൃദയം,ഗുഹ്യം,ജാനു,പദദ്വന്ദ്വസന്ധികൾ ഇവിടെ ക്രമമായി ന്യസിക്കുന്നു. മനസ്സുകൊണ്ട് അഗ്നിപ്രാകാരമുണ്ടാക്കി, ആത്മാവിനാൽ പ്രദക്ഷിണം അഥവാ പരിഭ്രമണം ചെയ്യിച്ച് ജലം നിക്ഷേപിക്കാൻ പരമ ഗുരുക്കന്മാർ പറഞ്ഞിരിക്കുന്നു.ആത്മാവിനാൽ പ്രദക്ഷിണമായി ചുറ്റപ്പെട്ട അഗ്നിപ്രാകാരം ഭൂതപ്രേതപിശാചാദികളിൽനിന്നെല്ലാം ത്രാണനം ചെയ്യുന്നു. പുഷ്പാക്ഷതങ്ങളിട്ട്അഗ്നിബീജം മന്ത്രിച്ച ജലം വിഘ്നനിവൃത്തി ക്കായി, ചുറ്റും തളിക്കുന്നു. അ,ഉ,മ എന്നീ പ്രണവാക്ഷരങ്ങൾ ക്രമേണ ധ്യാനിക്കുന്നു. പദദ്വന്ദ്വസന്ധികളിൽ അന്ത്യവർണ്ണം ന്യസിക്കണം.

75. കല്പാന്താർക്കപ്രകാശം ത്രിഭുവനമഖിലം തേജസാ പൂരയന്തം
രക്താക്ഷം പിംഗകേശംരിപുകുലഭയദം ഭീമദംഷ്ട്രാട്ടഹാസം
ചക്രം ശംഖം ഗദാബ്ജേ പൃഥുതരമുഷലം ചാപപാശാങ്കുശാൻ സ്വൈഃ
ബിഭ്രാണം ദോർഭിരാദ്യംമനസി മുരരിപും ഭാവയേച്ചക്രസംജ്ഞം

**സംസ്കൃതഭാഷ്യം**

കല്പാന്തേതി.ചാപം സശരം ജ്ഞേയം. തദുക്തം-
ദോർഭിഃചക്രധരൗഗദാബ്ജകുലികാംശ്ചാസ്ത്രം ച പാശാങ്കുശൗ ഇതി.
അത ഏവ പൂജായാം സശരം ധനുരിതി വക്ഷ്യതി. ആയുധധ്യാനം
ദക്ഷാദൂർദ്ധ്വാഭ്യാമാദ്യേ തദധരാധരാഭ്യാമന്യ ഇതി .അത്ര ധ്യാനാന
ന്തരം ചക്രമുദ്രാം പ്രദർശയേത്.

**മലയാളം ഭാഷ്യം**

ധ്യാനം

കല്പാവസാനത്തിലെ സൂര്യന്റെ പ്രകാശം,ത്രിഭുവനങ്ങളും തേജസ്സാൽ

പൂരിപ്പിക്കുന്ന പ്രഭ, ചുവന്ന കണ്ണ്, പിംഗളകേശം, ശത്രുകുലത്തിന് ഭയം ജനിപ്പിക്കുന്ന ഭീമദംഷ്ട്രാട്ടഹാസം,ചക്രം,ശംഖം,ഗദ,താമര, വലിയ മുസലം, ചാപം,പാശം,അങ്കുശം ഇവധരിച്ച് ചക്രമെന്ന പേരോടുകൂടിയ മുരരിപുവി നെ ധ്യാനിക്കുന്നു.ധ്യാനാനന്തരം ചക്രമുദ്ര പ്രദർശിപ്പിക്കണം.

76. അർക്കലക്ഷം ജപേന്മന്ത്രം ജുഹുയാത്തത് സഹസ്രകം
തിലൈഃസസർഷപൈഃപത്മൈർബില്വൈർദുഗ്ധൌദനൈഃക്രമാത്

77. വിഷ്ണോഃസംപൂജയേത് പീഠേ മൂർത്തിം മൂലേന കല്പയേത്
അംഗാനി പൂർവ്വമഭ്യർച്ച്യ ചക്രാദ്യസ്ത്രാണി തദ് ബഹിഃ

78. ചക്രം ശംഖം ഗദാം പത്മം മുസലം സശരം ധനു-
പാശാങ്കുശൌ ദലാഗ്രേഷു ലക്ഷ്മ്യാദ്യാഃ പൂജയേത്തതഃ

79. ലക്ഷ്മീം സരസ്വതീം പശ്ചാദ്രതീം പ്രീതിം തതഃപരം
കീർത്തികാന്തീ തുഷ്ടിപുഷ്ടി സർവ്വാ ഏതാഃ സ്മൃതാദിശഃ

80. പീതരക്തസിതശ്യാമാഇന്ദ്രാദ്യസ്ത്രാണി തദ്ബഹിഃ
ഇതിസിദ്ധേ മനൌ പ്രോക്തപ്രയോഗാൻ കർത്തുമർഹതി

81. ആത്മനോ വാ പരാർത്ഥം വാ ദൃഷ്ടാദൃഷ്ടഫലപ്രദാന്
ദൂർവ്വാഹോമോ വിധാതവ്യോ ദീർഘമായുരഭീപ്സതാ

**സംസ്കൃതഭാഷ്യം**

അർക്കലക്ഷം ദ്വാദശലക്ഷം. ക്രമാത് തത് സഹസ്രം ദ്വാദശസഹസ്രം ന തു പ്രത്യേകം .തിലൈരിതി പ്രത്യേകം ചതുർവിംശതി ശതാനി. വിഷ്ണുപീഠേ നാരായണാഷ്ടാക്ഷരോക്തേ.അഭ്യർച്ച്യേതി കേസരേഷിതി ശേഷഃ തദ് ബഹിരിതി പത്രമദ്ധ്യേ. സശരം ധനുരിത്യേഷാ. ദലാഗ്രേ ഷിതി ഉത്തരേണാ സംബദ്ധ്യതേ. ലക്ഷ്മ്യാദ്യാ ഇത്യുത്തരപടലോക്ത ബീജാദ്യാഃ ദിശ ഇതി. ആദ്യേ ദ്വേ പീതേ. രതിപ്രീതിരക്തേ. ഉപാന്ത്യേ സിതേ. അന്ത്യേ ശ്യാമേ. പ്രയോഗാൻകർത്തുമർഹതീത്യനൈതദുക്തം ഭവതി.

ഓം സുദർശനായ വിദ്മഹേ ചക്രരാജായ ധീമഹി തന്നശ്ചക്രഃ പ്രചോദയാത്. അസ്യ പ്രയോഗേഷു മൂലമന്ത്രദശാംശജപ ഇതി. കേചിത് മഹാചക്രായധീമഹി പഠന്തി. അപേക്ഷിതാർത്ഥദ്യോതനികായാം തു

നമശ്ചക്രായ വിദ്മഹേ സഹസ്രജ്വാലായ ധീമഹി തന്നോ നിവാരിതഃ പ്രചോദയാത് ഇതി ഗായത്രീ പഠിതാ. പക്ഷത്രയമപി സാമ്പ്രദായികമേവ. യഥാ ഗുരൂപദേശം ച നിർണ്ണയഃ ദീർഘമായുരിതി മൃത്യുഞ്ജയാദിത്വം

**മലയാളം ഭാഷ്യം**

12 ലക്ഷം ജപിച്ച് 12000 തിലം,കടുക്,താമര,ബില്വം ,പാൽ,അന്നം ഇവകളാൽ ക്രമത്തില് ഹോമം വിഷ്ണുപീഠത്തില് മൂലമന്ത്രത്താല് മൂർത്തികല്പന. അംഗാദികൾ അർച്ചിച്ച് ചക്രാദിഅസ്ത്രങ്ങല് പുറത്ത് പൂജിക്കുന്നു. ചക്രം, ശംഖം, ഗദ,പത്മം,മുസലം,ശരം,ധനുസ്സ്,പാശം,അങ്കുശം ഇവ ചക്രാദികളാണ്... ലക്ഷ്മ്യാദികൾ ദലാഗ്രത്തില് പൂജിക്കപ്പെടുന്നു. ലക്ഷ്മി,സരസ്വതി, രതി,പ്രീതി,കീർത്തി,കാന്തി,തുഷ്ടി,പുഷ്ടി, ഇവരാണ് ലക്ഷ്മ്യാദികൾ. മഞ്ഞ, ചുവപ്പ്,വെളുപ്പ്,ശ്യാമവർണ്ണമാണ് ഇവർക്ക്. ഇന്ദ്രാദികൾ അസ്ത്രസമേതം പുറത്ത്. സ്വാത്മാവിനുവേണ്ടിയോ പരാർത്ഥമായോ ഇത് അനുഷ്ഠിക്കുമ്പോൾ ദൃഷ്ടവും അദൃഷ്ടവുമായ അനേകം ഫലങ്ങള് ലഭിക്കും. കറുക ഹോമം കഴിച്ചാൽ ദീർഘായുസ്സ് കിട്ടും.(മുമ്പുപറഞ്ഞ ക്രമത്തിൽ പൂജകൾ).

| | |
|---|---|
| ലക്ഷ്മി,സരസ്വതി | പീത(സ്വർണ്ണ) വർണ്ണം |
| രതി,പ്രീതി | രക്തവർണ്ണം |
| കീർത്തി,കാന്തി | ധവളവർണ്ണം |
| തുഷ്ടി,പുഷ്ടി | ശ്യാമവർണ്ണം |

പ്രയോഗം- ഓം സുദർശനായ വിദ്മഹേ ചക്രരാജായ ധീമഹി
തന്നശ്ചക്ര പ്രചോദയാത്

ഇപ്രകാരം മൂലമന്ത്രം ദശാംശം ജപം. മഹാചക്രായധീമഹി എന്നും പാഠഭേദമുണ്ട്.

അപേക്ഷിതാർത്ഥദ്യോതനികഃ- നമശ്ചക്രായ വിദ്മഹേ സഹസ്രജ്വാലായ ധീമഹി തന്നോ നിവാരിതഃപ്രചോദയാത്
പക്ഷത്രയം(45 ദിവസം) എന്ന് സാമ്പ്രദായികനിയമം. ഗുരൂപദേശപ്രകാരം നിർണ്ണയിക്കുക. ദീർഘായുസ്സിനുള്ളതാകയാല് മൃത്യുഞ്ജയാദിത്വമാണ്.

82. ശ്രീകാമോ ജുഹുയാത് പത്മൈഃഫുല്ലൈരാജ്യപരിപ്ലുതൈഃ
മേധാകാമേന ഹോതവ്യം പ്രസൂനൈർ ബ്രഹ്മവൃക്ഷജൈഃ
83. ദിനത്രയം യോ ജുഹോതി ഗുലികാഃപുരനിർമ്മിതാഃ
അഷ്ടോത്തരസഹസ്രേണ സ ജയേന്നിഖിലാപദഃ
84. ഗവ്യേനാജ്യേന ഗോസിദ്ധ്യൈ ജുഹുയാദ്ദിവസത്രയം
ഉദുംബരസമിദ്ഹോമഃ പുത്രദായീ ഭവേന്നൃപാം
85. പ്രലയാഗ്നിസമം ചക്രം യസ്യ മൂർദ്ധനി ചിന്തയേത്
സപ്താഹാജ്വരമൂർഛാർത്തോ മണ്ഡലാന് മൃതിമേതി സഃ

**സംസ്കൃതഭാഷ്യം**

ശ്രീകാമമിതി ശ്രീബീജാദിത്വം.മേധാകാമേതി വാഗ്ഭവാദിത്വം. ജ്ഞേയം. ജുഹോദീതി. ത്രിദിനമിതി. ചതുർദിനം വാ. ജുഹുയാത്രിദിനം ഗുഗ്ഗുലഗുലി കാസഹസ്രകം ചാഷ്ടകം ച മന്ത്രിതമഃത്രിദിനം ചതുർദ്ദിനം വാ ഇത്യു ക്തേ. പുരുർഗുഗ്ഗുലഃ നിഖിലാപദ ഇതി. നൃസിംഹബീജാദിത്വം. മൂർഛാ ർത്താ ഭവേദിതി ശേഷഃ

**മലയാളംഭാഷ്യം**

ശ്രീകാമികള് വിടർന്ന താമര,ആജ്യം ഇവ ഹോമിക്കുന്നു.മേധാകാമികൾ ബ്രഹ്മവൃക്ഷപുഷ്പം ഹോമിച്ച് മൂന്നോ നാലോ ദിവസം ഗുഗ്ഗുലുഗുളിക അ ഷ്ടോത്തരസഹസ്രം ജപിച്ച് ഹോമിക്കണം. സർവ്വവിജയവും ലഭി ക്കും. ഗവ്യം,ആജ്യം,മൂന്നു ദിവസം ഗോസിദ്ധിക്കാണ്. ഉദുംബരസമിദ് ഹോമം പുത്രപ്രാപ്തിക്ക്. പ്രലയാഗ്നിസമമായ ചക്രം ആര് സ്വമൂർദ്ധാവി ൽ ധ്യാനിച്ച് 7 ദിവസം ജപിക്കുന്നുവോ, അവന്റെ ജ്വരം ,മൂർഛ, ആ ർത്തി ഇവയെല്ലാം ഒരു മണ്ഡലത്താല് നശിച്ചുപോകുന്നു.

86. അകാരാദിസ്വരാവീതം യാഹിയാഹി പദാവൃതം
സകാരംചിന്തയേഛത്രോർമൂർദ്ധന്യുച്ചാടമാവഹേത്

**സംസ്കൃതഭാഷ്യം**

അകാരാദീതി. അകാരാദീനാം വായുബീജയോഗോ ജ്ഞേയം. തേന യംയാമിത്യാദി ഉച്ചാടമാവഹേദിതി ദശാഹത ഇതി. ജ്ഞേയം. തദുക്തമാചാര്യൈഃ-

ദശാഹതോസൌ പ്രതിബാദ്ധ്യതേ രിപുഃ ഇതി.

**മലയാളഭാഷ്യം**

അകാരാദിസ്വരങ്ങളാൽ ചുറ്റപ്പെട്ട് യാഹിയാഹി പദങ്ങളാലാവൃതമായി, സകാരത്തെ ഛത്രത്തിന്റെ മൂർദ്ധാവില് ചിന്തിച്ചാൽ ഉച്ചാടം ആവഹിക്കുന്നു. അകാരാദികൾ വായുബീജയോഗം. യംയാമെന്ന് ഉച്ചാട, ആവാഹനങ്ങൾ.

87. അനേനവിധിനാശത്രുർമംഗലാൻമൃത്യുഭാഗ്ഭവേത്
ശരച്ചന്ദ്രനിഭം സാർണ്ണം സുധാധാരാഭിവർഷണം

88. സ്മരേൻമൂർദ്ധ്നി യസ്യാസൌ സ ജീവേദ്വിഗതാമയഃ
ആനവാനം ചക്രനാഭിസ്ഥം ധ്യാത്വാ മന്ത്രമമും ജപേത്

89. ഏകോപി രണഭൂമിഭ്യോ ജയേത് പ്രത്യർത്ഥിനോ ബഹൂന്
അപാമാർഗ്ഗസ്യ സമിധോ ജുഹുയാദയുതാവധി

**സംസ്കൃതഭാഷ്യം**

അനേന വിധിനേത്യനേന പ്രയോഗാന്തരമപി താദൃശം സൂചിതം. യദാഹുരാചാര്യാഃ-ശാന്തം വായസവർണ്ണം ശത്രോഃശിരസി സ്മരേച്ച സപ്താഹം ഉച്ചാടയതി ക്ഷിപ്രം മാരയതേ വാധിയോസ്യ നൈശിത്യാത് ഇതി. സകാരാക്ഷരം ജപേദിതി .സഹ നമോസ്രാരനാരാ ഹും ഫട് പണേതി പാദത്രയാന്തം ഓം ഇതി ചതുഃപാദാന്തഗീതാമന്ത്രാദിത്വം ജ്ഞേയം

**മലയാളഭാഷ്യം**

ശത്രുവിന് മംഗലഹാനി വരുത്തുന്നതാണ്. ശരച്ചന്ദ്രനിഭമായി വർണ്ണങ്ങളോടെ,സുധാധാര വർഷിക്കുന്നതായി മൂർദ്ധാവില് ചക്രത്തെ ധ്യാനിച്ച ജീവൻ സർവ്വ ആമയവും തീർന്ന് നിരാമയനാവുന്നു. സ്വാത്മാവിനെ ചക്രനാഭിയിൽ ധ്യാനിച്ച് ജപിക്കുക. ഏകനായാൽ പോലും രണഭൂമിയിൽ വിജയം സുനിശ്ചിതമാണ്. സാർണ്ണം സ എന്ന അക്ഷരത്തോടെ എന്നും വർണ്ണങ്ങളോടെ എന്നും രണ്ട് അർത്ഥം. ആചാര്യൻഃ- ശാന്തമായി കാക്കയുടെ നിറത്തിൽ ശത്രുശിരസ്സില് 7 ദിനം ചക്രം ധ്യാനിച്ചാൽ ഉച്ചാടനം വേഗം സാധിക്കും. സാർണ്ണം സകാരം. സകാരം

സുധാധാരാഭിവർഷിണിയാണ്.   സഹസ്രാര,നാരായണ ചേർത്ത് , ഓം, സഹ നമോ ,സ്രാരനാരാ ,ഹ്രം ഫട് യണാ,  ഓം. ഇപ്രകാരം 4 അക്ഷരമുള്ള പദത്രയങ്ങളോട്ടുകൂടിയ ചതുഃപാദാന്തഗീതാമന്ത്രാദിത്വം.

90. രക്ഷോഭൂതപിശാചാരിപീഢാ തസ്യ ന ജായതേ
നിർഗുണ്ഡീ സർജ്ജകനകശ്വേതകിംശുകസംഭവൈഃ

91. സമിദ്ധ്വരൈഃകൃതോ ഹോമഃക്ഷുദ്രരോഗഗ്രഹാപഹഃ
അപാമാർഗ്ഗസ്യ സമിധഃ സർപ്പിർമദ്ധ്യേ ശ്രുതശ്ചരുഃ

92. സാജ്യമേതാനി ജുഹുയാദഷ്ടോത്തരശതം പൃഥക്
സാധകായ പുനർദധ്യാച്ചരും സമ്പാതസാധിതം

93. അഭിചാരകൃതാദ്രോഹാസ്തസ്യ നശ്യന്തി സർവ്വഥാ
അപാമാർഗ്ഗസ്യ സമിധഃപഞ്ചഗവ്യപരിപ്ലുതാഃ

94. ജുഹുയാദയുതം മന്ത്രീ ദിശാസു ബലിമാഹരേത്
ദധ്യോദനേന മനുനാ ക്ഷുദ്രരോഗാദിശാന്തയേ

**സംസ്കൃതഭാഷ്യം**

അപാമാർഗ്ഗസ്യേതി.  ഫട് സ്ഥാനേ വഷട്കാരോ ജ്ഞേയഃ സർജ്ജഃശാലഃകനകോ ദത്തൂരഃ  ക്ഷുദ്രാ സ്തംഭാദ്യാഃ ഷഡ്രോഗാഃ പ്രസിദ്ധാഃ ഗ്രഹാഃഅഷ്ടാദശമഹാഗ്രഹാഃ സപ്തവ്യന്തരാഃ പൃഥഗിതി പ്രത്യേകം. ചരും ദധ്യാദിതി ഹോമചരുശേഷം  മന്ത്രജപശ്ച. സമ്പാത സാധിതമിതി പ്രതിദ്രവ്യ സമ്പാതസാധിതം. ഹുത്വാ സംപാദിതം ശേഷം തജ്ജപ്തം പ്രാശയേച്ചരോഃഇതി നാരായണീയേ ഉക്തേഃ സർവ്വഥേത്യ നേന തദ് ഭസ്മാനുലേപഃക്ഷുദ്രഗ്രഹാമയധ്വംസി  തദ്ഭൂത്യാ ചാനുലേപ നം ഇതി തത്രൈവോക്തേഃ മനുനാ വക്ഷ്യമാണബലിമന്ത്രേണ

**മലയാളംഭാഷ്യം**

നിർഗുണ്ഡി,ശാലി,ദാത്തൂരം,ശ്വേത, കിംശുകപ്പു ഇവ ഹോമിച്ചാല് രക്ഷോ ഭൂതപിശാചശത്രുപീഢ നശിക്കുന്നു. മാത്രമല്ല, ക്ഷുദ്രരോഗങ്ങളും (സ്തംഭാദി ഷഡ് രോഗം) അഷ്ടാദശഗ്രഹപീഢകളും നശിക്കും. അപാമാർഗ്ഗസമി ത്തിൽ  വെണ്ണ,ചരു,ആജ്യം ഹോമിച്ച ഹോമചരു സാധകനു കൊടുത്താ ൽ  ഓരോ ദ്രവ്യത്തിനും സമ്പാതസാധിതമായി പറയപ്പെട്ടതെല്ലാം

സാധിക്കുന്നതാണ്. അഭിചാരകൃതമോ അല്ലാത്തതോ ആയ ഉപദ്രവ മെല്ലാം നശിക്കും.അപാമാർഗ്ഗസമിത്തില് പഞ്ചഗവ്യം അയുതം ഹോമിച്ച് ദിക്കുകളിൽ ബലി തൂകി (തൈരും ചോറും) ക്ഷുദ്രരോഗാദികൾ ശമിപ്പിക്കുന്നു. ജപിച്ച് ഹോമശേഷമായ ചരു ഭുജിക്കുന്നത് സർവ്വരോഗനാശകമാണ്. ഇത് നാരായണീയത്തിൽ പറയുന്നുണ്ട്. ഭസ്മാനുലേപനത്താൽ ക്ഷുദ്രഗ്രഹരോഗശമനം പറയുന്നു.

95. ക്ഷീരവൃക്ഷസമിത് ക്ഷീരഹവിരാജ്യൈഃപൃഥക് പൃഥക്
ചതുഃസഹസ്രം ഹോതവ്യം ശാന്തിഃസ്യാത് സർവ്വതോമുഖീ

96. ദക്ഷിണോത്തരഗം മന്ത്രീ ചക്രയുഗ്മം സമാലിഖേത്
വേദാദിവിലിഖേൻ മദ്ധ്യേ മന്ത്രവർണ്ണാന് ഷഡ്സ്ത്രിഷു

97. മദ്ധ്യം പീതം കോശഷഡ്കം രക്തം ശ്യാമളമന്തരം
നേമിം ശ്വേതാം ലസദ് വഹ്നിശിഖാഭിരുപശോഭിതം

**സംസ്കൃതഭാഷ്യം**

ക്ഷീരേതി സപ്തദ്രവൈ്യഃ പൃഥക് പൃഥക് ഇതി പ്രത്യേകം. ദക്ഷിണോത്തരഗമിത്യാരംഭ ന സംശയ ഇത്യന്തമേകഃ പ്രയോഗഃ ചക്രയുഗ്മമിതി. ഷഡാരം പരിധി നേമി സഹിതം. മന്ത്രവർണ്ണാനിതി സുദർശനമന്ത്രവർണ്ണാൻ. അന്തരമിതി ഷഡാരസന്ധയഃ നേമിമിതി ചക്രപരിധിരേഖാം. വഹ്നിശിഖാഭീരിതി.അഗ്നിജ്വാലാകാരേവ വക്രരേഖാകാര്യാ ഇത്യർത്ഥഃ തദുക്തം- വിരചിതശിഖിരേഖാകുലം ഇതി.

**മലയാളം ഭാഷ്യം**

നാല്പാമരവൃക്ഷസമിത്തിൽ പാൽ,ഹവിസ്സ്,ആജ്യം,പ്രത്യേകം പ്രത്യേകം 4000 തവണ ഹോമിച്ചാല് സർവ്വതോമുഖിയായ ശാന്തി ലഭിക്കും.ക്ഷീരം മുതലായി സപ്തദ്രവ്യങ്ങൾ ഹോമിക്കുന്നു. തെക്കുനിന്ന് വടക്കോട്ട് 2 ചക്രം ആലേഖനം ചെയ്യുക. മദ്ധ്യത്തിൽ പ്രണവം ,മന്ത്രവർണ്ണം ആറുവശത്ത്. ഷഡാരം,പരിധി,നേമിസഹിതമാണ് 2 ചക്രം. മന്ത്രവർണ്ണമെന്നാല് സുദർശനമന്ത്രവർണ്ണം. ഷഡാരസന്ധികളില് അവ എഴുതുന്നു. നേമി എന്നാൽ ചക്രപരിധിരേഖ. അത് വഹ്നിശിഖയുമാണ്.അഗ്നിജ്വാലാരൂപത്തിൽ വക്രരേഖ വരക്കുക. നടുവിൽ സ്വർണ്ണ(പീത) നിറം. 6 ദളം ചുവപ്പ്,

അകത്ത് ശ്യാമളവർണ്ണം. നേമി ശ്വേതവർണ്ണവും വഹ്നിശിഖയാല്
ഉപശോഭിതവുമാണ്.

98. പാർത്ഥിവം മണ്ഡലം ബാഹ്യേ കുര്യാദേവം യഥാവിധി
രക്തതോയേന സമ്പൂർണ്ണം കുംഭം സൌമ്യേ പ്രവിന്യസേത്

99. ആവാഹ്യപൂജയേത്തസ്മിം ശ്ചക്രാത്മനം ജനാർദ്ദനം
ദക്ഷിണോ മണ്ഡലേ കുര്യാത് ഹോമകർമ്മവിദാനവിത്

**സംസ്കൃതഭാഷ്യം**

പാർത്ഥിവമിതി.കൃഷ്ണവർണ്ണം.തദുക്തം നാരായണീയേ-
ബഹിഃകൃഷ്ണവർണ്ണരേഖാ ച പാർത്ഥിവീ.ഇതി. കുര്യാദേവം യഥാവിധീ
ത്യനേനൈതത് പഞ്ചമ്യാദി പൂർണ്ണാന്തതിഥിഷു കർത്തവ്യമിതി സൂചി
തം. തദുക്തം- പൂർണ്ണാസുമാംഗല്യവിവാഹയാത്രാ സപൌഷ്ടിക ശാന്തി
കർമ്മകാര്യം. ഇതി. തഥാ- ഹസ്താദിപഞ്ചനക്ഷത്രേ രേവത്യാശ്വിനമുത്ത
രം ശ്രവിഷ്ഠാ രോഹിണീ പുഷ്യാശാന്തികർമ്മസു പൂജിതം ഇതി.
രക്തതോയേനേതി ലാക്ഷാദിരസേന രക്തതോയം കൃത്വേത്യർത്ഥഃ
സൌമ്യേ ഉത്തരദിക്സ്ഥ ചക്ര ഇത്യർത്ഥഃ തസ്മിന്നിതി കുംഭേ.
ദക്ഷിണേ മണ്ഡലേ ദക്ഷിണദിക്സ്ഥ ചക്രേ. വിധാനവിധിത്യനേന
സപദാം വാസന്തികാം സംസ്ഥാപ്യ തത്രാഗ്നിം പ്രതിഷ്ഠാപ്യ ഹോമക
ർമ്മം കുര്യാദിതി സൂചിതം.

**മലയാളം ഭാഷ്യം**

പാർത്ഥിവമണ്ഡലം കൃഷ്ണവർണ്ണമാണ്. (ഭൂമണ്ഡലം)നാരായണീയം
പുറത്ത് ഭൂപുരരേഖ കൃഷ്ണവർണ്ണരേഖ എന്ന് പറഞ്ഞിരിക്കുന്നു. യഥാവിധി
പുണ്യതിഥി ,മുഹൂർത്തങ്ങളില് സർവ്വം ചെയ്യുന്നു. പൌർണ്ണമി,മാംഗല്യം,
വിവാഹം, യാത്ര,പൌഷ്ടികം,ശാന്തികകർമ്മവേളകളില് എന്നർത്ഥം.
അത്തം മുതലായി 5 നക്ഷത്രം, രേവതി,അശ്വതി,അവിട്ടം,ഉത്രം നക്ഷത്ര
ങ്ങൾ രോഹിണി,പുഷ്യം ഇവ ശാന്തികർമ്മങ്ങൾക്ക് നന്ന്. ലാക്ഷാരസം
കൊണ്ടാണ് ചുവന്ന ഗുരുതിവെള്ളം ഉണ്ടാക്കുന്നത്. ദക്ഷിണമണ്ഡലം
ദക്ഷിണദിക്കിലെ ചക്രം. ഭൂമിയെ സപദയായി വാസന്തികയായി സ്ഥാ
പിച്ച് അഗ്നിസ്ഥാപനം. പിന്നീട് ഹോമം നടത്തുന്നു എന്ന് സൂചിതം.

100. ക്രമാത് സർപ്പിരപാമാർഗ്ഗൈസ്തണ്ഡുലൈഃസർഷപൈസ്തിലൈഃ
പായസൈർഗവ്യസർപ്പിഭ്യാം ഷഡ്വിംശത്യധികം ശതം

101. ജൂഹുയാദേധിതേ വഹ്നൌ പ്രതിദ്രവ്യം വിധാനവിദ്
സമ്പാതയേത് കുംഭതോയേ പൂജിതേ സൌമ്യമണ്ഡലേ

102. പ്രസ്ഥാർദ്ധം ചരുണാ പിണ്ഡം കൃത്വാ തസ്മിന് വിനിക്ഷിപേത്
ബാഹ്യേ ബലിപ്രദാനാർത്ഥം തദർദ്ധമവശേഷയേത്

103. സ്നാതം വിശുദ്ധവസ്ത്രാഢ്യാം സാദ്ധ്യമാനീയ തം പുനാഃ
ദക്ഷിണേ സ്ഥാപയേൻമന്ത്രീ കുംഭാഗ്നിഭ്യാമനന്തരം

**സംസ്കൃതഭാഷ്യം**

അപോമാർഗ്ഗേരപാമാർഗ്ഗസമിദ്ഭിഃ ഉക്തം ച നാരായണീയേ സാജ്യാ പാമാർഗ്ഗസമിധൌ ഇതി. ഗവ്യം പഞ്ചഗവ്യം. സകലൈർഗവ്യൈഃ ഇത്യുക്തേഃ പ്രതിദ്രവ്യമിത്യഷ്ടോത്തരസഹസ്രം മിലിത്വാ ഭവതി. തദുക്തം നാരായണീയേ സഹസ്രാഷ്ടകസംഖ്യയാ ഇതി. ഘൃതസ്യ വാരദ്വയമുക്തിഃ ക്രമാർത്ഥാ.. വിധാനവിത് സംപാതയേദിത്യനേനാഷ്ട ദ്രവ്യഹോമേപി സംപാത ഇതിസൂചിതം. പ്രതിദ്രവ്യമിതി കാകാക്ഷിഗോലകന്യായേനോഭയത്ര വിധിവത് ക്ഷിപ്ത്വാ പ്രതിദ്രവ്യകം ഇതി. നാരായണീയേപി-ഹുതശേഷം ക്ഷിപേത് കുംഭേ പ്രതിദ്രവ്യം വിധാനവിത്. ഇതി. വിധാനവിദിത്യനേന സമിധാദിഹോമേ ആഹുത്യന്തേ കലശേ ഹസ്തമാത്രസ്പർശാം ഏവ സംപാതാ ഇതി സൂചിതം.പൂജിതേ സൌമ്യമണ്ഡലേ ഇതി വ്യധികരണേ സപ്തമ്യൌ. തസ്മിന്നിതി കുംഭമുഖേ. വിനിക്ഷിപേദിതി വഷഡന്തമൂലാന്വിതസുദർശനഗായത്ര്യാ. സാ പൂർവ്വോക്തനുസന്ധേയാ. തദർദ്ധശേഷം ഹോമാർത്ഥകൃതപായസാർദ്ധം .ദക്ഷിണ ഇതി ചക്രേ .തത്രത്യാം ഹസന്തീമന്യത്ര സംസ്ഥാപ്യേത്യർത്ഥഃ മന്ത്രീത്യനേന സഹ നമോ ഇതി സ്രാരനാരാ ഇതി ഹും ഫടിതി പാദത്രയാന്തേന ഓമിതി ചതുർത്ഥപാദാന്തേന ഗീതാമന്ത്രേണ വിശിഷ്ടം സാദ്ധ്യസ്യ സകലീകരണം സൂചിതം.

**മലയാളംഭാഷ്യം**

ക്രമത്തിൽ, നെയ്യ്,അപാമാർഗ്ഗ,തണ്ഡൂലം, കടുക്,തിലം, പായസം,

ഗവ്യം, നെയ്യ് എന്നിങ്ങനെ ഷഡ്ധിംശത്യധികം ശതം ഹോമം പ്രതിദ്രവ്യം അനുഷ്ഠിക്കുന്നു.കുംഭജലത്താൽ സൌമ്യമണ്ഡലത്തില് പൂജിക്കുന്നു. അര പറ ചരുകൊണ്ട്, പിണ്ഡം ഉരുട്ടി, അത് പുറത്ത് ബലി തൂവുന്നു. അതിന്റെ ബാക്കി വരുന്ന അർദ്ധമാണ് ഹോമിക്കുക. കുളിച്ച് ശുദ്ധവസ്ത്രം ധരിച്ച് ദക്ഷിണഭാഗത്ത് കുംഭാഗ്നി സ്ഥാപിക്കുന്നു. പ്രതിദ്രവ്യം അഷ്ടോത്തര സഹസ്രമാണ് ഹോമം. അഷ്ടദ്രവ്യഹോമത്തിനാണ് സംപാത എന്ന പദം ഉപയോഗിച്ചിരിക്കുന്നത്. പ്രതിദ്രവ്യമെന്നത് കാകാക്ഷിഗോളക ന്യായപ്രകാരം രണ്ടിനോടും സംബദ്ധമാക്കാം. ഹോമിച്ച് ശിഷ്ടം പ്രതിദ്രവ്യം ക്ഷേപിക്കുന്നു എന്നും അർത്ഥം വരും. നാരായണീയത്തിലും ഹുതശേഷം കുംഭത്തിൽ പ്രതിദ്രവ്യം ക്ഷേപിക്കുക എന്ന് കാണാം. വിധാനവിത്ത് സമിധാദിഹോമത്തിൽ ആഹുതിക്കുശേഷം കലശത്തില് കൈമാത്രം തൊട്ടിരിക്കുന്നതാണ് സംപാത എന്ന് സൂചിപ്പിക്കുന്നത്. പൂജിതേ സൌമ്യമണ്ഡലേ എന്ന വ്യധികരണത്താൽ ഏഴാമത്തേതിൽ, തസ്മിൻ വിനിക്ഷിപേത് –കുംഭമുഖത്തിൽ നിക്ഷേപിക്കുക. വിനിക്ഷിപേത് എന്ന് വഷഡാന്തമായി മൂലത്തോട്ടുകൂടിയ സുദർശനഗായത്രിയാല് എന്നർത്ഥം. ഇപ്രകാരം ചെയ്തതിന്റെ അർദ്ധശേഷമാണ് ഹോമാർത്ഥമായി ഉണ്ടാക്കിയ പായസത്തിന്റെ പകുതി. ദക്ഷിണഭാഗത്തെ ചക്രത്തിൽ സപദം ഹസന്തീം അന്യത്ര സ്ഥാപിക്കുന്നു എന്നതിന്റെ അർത്ഥം- സഹനമോ സ്രാരനാരാ ഹും ഫട് എന്ന പദത്രയങ്ങളുടെ അവസാനം ഓം എന്ന് ചതുർത്ഥപാദാന്തത്താല് ഗീതാമന്ത്രത്താല് വിശിഷ്ടമായി സാദ്ധ്യന്റെ സഫലീകരണം സൂചിതം.

104. നീരാജ്യതൌ നയേദ് ബാഹ്യേഗ്രാമാദഷ്ടമരാശികേ
സ്ഥാപയേത്തൌ യഥാപൂർവ്വം സപരിസ്തരണൌ ക്രമാത്

**സംസ്കൃതഭാഷ്യം**

നീരാജ്യേതി. നീരാജനം ഗീതാമന്ത്രേണ .ഏകദൈവ കുംഭാണിഭ്യാം നീരാജനം യത് തത് പുരുഷാന്തരസാഹായ്യേനേതി ജ്ഞേയം. താവിതി കുംഭാഗ്നി അഷ്ടസരാശികേ സ്ഥാപയേദിതി. രാശിസ്ഥാനാത്യുക്താനി കാദിമതേഃ-

പ്രാച്യാംമേഷവൃഷൌവഹ്നൌമിഥുനംദക്ഷിണേ തഥാ
കുലീരസിംഹമഥതന്നൈരൃത്യാം കന്യകാസ്ഥിതാ
ഇഹകോടീപശ്ചിമതോ ധനുർവ്വായൌതു സംസ്ഥിതം
നക്രകുംഭാവുത്തരതോമീനമൈശേഃതു സംസ്ഥിതം ഇതി.

**മലയാളം ഭാഷ്യം**

നീരാജനം ഗീതാമന്ത്രത്താലാണ്.. കുംഭാഗ്നി കൊണ്ടുള്ള നീരാജനം ലഭി
ക്കുന്നത് പുരുഷാന്തരസഹായം ഒന്നുകൊണ്ടുമാത്രമാണ്.കുംഭാഗ്നിയെ
ആനയിച്ച് ഗ്രാമത്തിന്റെ പുറത്ത് അഷ്ടമിരാശിയില് സ്ഥാപിക്കുന്നു.
രാശിസ്ഥാനം കാദിമതത്തിൽ, മേടം,ഇടവം, പ്രാചിയിൽ -മിഥുനം,
അഗ്നികോണിൽ കർക്കിടവും ചിങ്ങവും തെക്ക് കന്നി,തുലാം, വൃശ്ചികം
നൈരൃതിയിൽ , ധനു വായുകോണിൽപടിഞ്ഞാറ് മകരം,കുംഭം,
വടക്ക് മീനം ഈശാനകോൺ.

105. ഹുത്വാവഹ്നൌ യഥാപൂർവ്വം ശിഷ്ടാന്നേന ബലിം ഹരേത്
മന്ത്രനാ വക്ഷ്യമാണേന ദശാദിക്ഷു യഥാവിധി

106. സഹൃദിഷ്ണുഗണേഭ്യോന്തേ സർവ്വശാന്തികരേ പുനഃ
ഭ്യോ ബലിം പ്രതിഗൃഹ്ണന്തു ശാന്തയേ ഹൃദയം തതഃ

107. ബ്രാഹ്മണാൻഭോജയേത് സമ്യഗ് മധുരോത്തരമാദരാത്
ഗുരവേദക്ഷിണാം ദധ്യാദ്വസ്ത്രഭൂഷണസംയുതാം

108. ഹന്യാദയം വിധിഃപുംസാം കൃത്യാരോഗഗ്രഹജ്വരാൻ
രക്ഷഃപിശാചമാര്യാദി ക്ലേശാൻ ശീഘ്രം ന സംശയഃ

**സംസ്കൃതഭാഷ്യം**

യഥാപൂർവ്വമിത്യഷ്ടദ്രവ്യൈ ഉക്തപ്രമാണേന ച. ശിഷ്ടാന്നേനേതി
ഹുതശിഷ്ടാന്നേന. തദുക്തം നാരായണീയേ- ദധ്യാദനേന മന്ത്രേണ
ഹുതശേഷാന്ന സാ ബലിം ഇതി. യഥാവിധീതി. ലോകപാലബലിരിതി
സൂചിതഃ ബലിമന്ത്രമാഹ സഹൃദിതി. ഹൃന്നമഃപദം. ഹൃദയം നമഃപദം
ഏതദന്തേ മന്ത്രഃ അസ്യ പ്രണവശക്ത്യാദിത്വം ജ്ഞേയം. മാരീ
കൃത്യാവിശേഷഃ ആദിശബ്ദേനേത്യാദി കാപദാദി.

**മലയാളം ഭാഷ്യം**

അഗ്നിയിൽ യഥാപൂർവ്വം ഹോമിച്ച് ശിഷ്ടാന്നം ബലി തൂകി ദശദിക്കുക ളിലും യഥാവിധി ശാന്തി. ശിഷ്ടാന്നം ഹുതശിഷ്ടാന്നം. തൈരു ചേർത്ത ചോറ് മന്ത്രിച്ച് ഹോമിച്ച് അതിന്റെ ബാക്കി എന്ന് നാരായണീയം. ആചാര്യനും ഹുതശേഷാന്നത്താൽ ബലി എന്ന് പറയുന്നു. ലോകപാല ർക്കുള്ള ബലിതൂകലാണ് ഇത്.

109. വിധായ പഞ്ജരം മന്ത്രീ ഫലകൈഃക്ഷീരശാഖിനാം
പഞ്ചഗവ്യേന സംപൂയ തസ്മിൻ സാദ്ധ്യം നിവേശയേത്

110. ധൌതവസ്ത്രം വിശുദ്ധാംഗം സ്പൃഷ്ട്വാ സമ്യഗ് ജപേന്മനും
പൂർവ്വാദിദിക്ഷു സംസ്ഥാപ്യവഹ്നിം ബ്രാഹ്മണസത്തമൈഃ

111. കാരയേത് പൂർവ്വസന്ദിഷ്ടൈർദ്രവ്യൈർഹോമം വിധാനവിത്
തോഷയേദക്ഷിണാഭിസ്താൻ യജമാനഃസ്വശക്തിതഃ

112. ഗുരും ച ധനധാന്യാദ്യൈർനത്വാ സംപ്രീണയേത്തദാ
സർവ്വരോഗഹരഃപ്രോക്തഃ കൃത്യാദ്രോഹാദിനാശനഃ

113. അപമൃത്യുഹരഃപുംസാം വിധിരേഷഃപ്രകീർത്തിതഃ
പഞ്ചഗവ്യൈഃ കഷായൈർവാ ക്ഷീരഭൂരുഹസംഭവൈഃ

114. പൂരിതൈഃകലശൈർജപ്തൈഃ കൃതസംപാതസംയുതൈഃ
അഭിഷിഞ്ചേത് ഗ്രഹാവിഷ്ടമഭിചാരാതുരം നരം

115. സുസ്ഥോ ഭവതിശീഘ്രേണ വിധാനേനാമുനാ നരഃ
ഭാനുവാരേഭിഷേകസ്യ വിധാനേന സുസാധിതൈഃ

116. സലിലേഃസ്നാപയേന്നാരീം സുഖപ്രസവകാംക്ഷിണീം
സപ്തവാരാബിഷേകേണ സർവ്വേ നശ്യന്ത്യുപദ്രവാഃ

**സംസ്കൃതഭാഷ്യം**

ക്ഷീരശാഖിനാമിതി പലാശസ്യാപ്യുപലക്ഷണം.തദുക്തംനാരായണീയേ-
ഫലകൈഃകല്പിതേപാത്രേ പലാശക്ഷീരശാഖിനാം ഇതി.
ആചാര്യ ശ്ച- പലാശൈർവാ സ്തനജദ്രുമജൈർവാ പഞ്ജരേ കൃതേ
ഫലകൈഃ ഇതി. അനേന ക്ഷീരദ്രുമേഷ്വപി വികല്പോജ്ഞേയഃസമ്യക്
ജപേദിതി ചതുർദിക്ഷു ക്രിയമാണഹോമസമാപ്തിപര്യന്തമിത്യുക്തം.
പൂർവ്വസന്ദിഷ്ടൈഃ ഘൃതാദിഭിരഷ്ടദ്രവ്യൈഃ വിധാനവിധിത്വനേന

പ്രതിദ്രവ്യം ഷഡിംശത്യധികശതം ഹോമഇത്യുക്തം. പഞ്ചഗവൈ്യഃ
പൂരിതൈരിതി വ്യധികരണേ തൃതീയേ. കലശൈരിതി നവമിഃ സമ്പാ
തേന ഹോമാക്ഷേപഃ ഹോമോപി പൂർവ്വോക്താഷ്ടദ്രവൈ്യഃ പൂർവ്വോക്ത
സംഖ്യഃ അമുനാവിദാനേന നരഃശീഘ്രേണ സുസ്ഥോ ഭവതീതി സംബ
ന്ധഃ തദ്വിധാനപ്രകാരോ യഥാ. പൂർവ്വോക്തം നവനാഭം മണ്ഡലം
കൃത്വാ പൂർവ്വവത് കലശാന്നവസംസ്ഥാപ്യ ഉക്തദ്രവൈ്യരാപൂര്യമദ്ധ്യേ
മന്ത്രോക്തദേവതാം സംപൂജ്യ പരിതോഷ്ടകലശേഷ്യ ആയുധാഷ്ടകം
സംപൂജ്യ കാര്യാനുരൂപം ഹോമം കൃത്വാ തത് സന്ധാനയുക്തൈർ
ഘടൈരഭിഷിഞ്ചേദിതി. പഞ്ചകലശപക്ഷേ പഞ്ചാബ്ജം മണ്ഡലേ കൃത്വാ
ദിക്ഷ്യ ചക്രഗദാമുശലപാസാ അർച്ചനീയാഃ ശേഷം പൂർവ്വവത് അഭിഷേ
കസ്യ വിധാനേനേതി. ഏകകലശസ്ഥാപനപ്രകാരേണ ഉക്തരൂപേണ
ചേത്യർത്ഥഃ സുസാധിതൈരിത്യനേന പൂർവ്വവദ്ഹോമഃ സമ്പാതശ്ച.
സപ്തസു വാരേഷ്യ ഭാനുവാരേഷ്യ യോഭിഷേകസ്തേന.

**മലയാളം ഭാഷ്യം**

ബലിമന്ത്രം- ഹ്ര നമഃ      അവസാനം ഉച്ചരിക്കണം. വിഷ്ണുഗണേഭ്യോ
നമഃസർവ്വശാന്തികരേ ബലിം പ്രതിഗൃഹ്ണശാന്തയേ നമഃ
ബ്രാഹ്മണഭോജനം മധുരത്തോടുകൂടി കൊടുക്കണം. ഗുരുവിന് വസ്ത്രഭൂഷ
ണസംയുതമായി ദക്ഷിണ. കൃത്യാരോഗഗ്രഹജ്വരങ്ങൾ, രാക്ഷസപിശാ
ചമാര്യാദിക്ലേശങ്ങൾ,വേഗം ഒഴിയുന്നതാണ്. മാരി മഹാമാരി എന്ന
കൃത്യാ(രോഗ)വിശേഷം.

ഫലകം നാല്പാമരം,പലാശം ഇവയുടെ ശാഖകള്കൊണ്ട് ഉണ്ടാക്കുന്നു.
അതിൽ പഞ്ജരമുണ്ടാക്കി,പഞ്ചഗവ്യം തളിച്ച് ശുദ്ദമാക്കി, സാദ്ധ്യത്തെ
നിവേശിപ്പിക്കുന്നു. വെളുത്ത  വസ്ത്രമുടുത്ത് വിശുദ്ധാംഗനായി, തൊട്ടിരു
ന്ന് സമ്യക്കായി ജപിക്കുന്നു.പൂർവ്വാദിദിക്കുകളില് വഹ്നി സ്ഥാപിക്കുന്നു.
ദ്രവ്യഹോമം വിധാനപ്രകാരം ചെയ്ത് ദക്ഷിണ നൽകി ബ്രാഹ്മണരേയും
ഗുരുക്കന്മാരേയും പ്രീതിപ്പെടുത്തുന്നു. ധനധാന്യാദികളാൽ ഗുരുവിനെ
സന്തുഷ്ടനാക്കുന്നു. സർവ്വരോഗഹരം, കൃത്യാദ്രോഹാദിനാശനം , അപ
മൃത്യുഹരം എന്ന് കീർത്തിതമാണ് ഈ പൂജാക്രമം. പഞ്ചഗവ്യം, നാല്പാമ

രക്കഷായം ഇവകളാൽ പൂരിതമായ ജലം നിറച്ച കലശം തൊട്ടിരുന്ന് ജപിച്ച്, ഗ്രഹാവിഷ്ടനും അഭിചാരാതുരനുമായ വ്യക്തിയെ അഭിഷേകം ചെയ്താൽ ശീഘ്രത്തില് രോഗം മാറി സ്വസ്ഥനാവും.ഞായറാഴ്ച അഭിഷേകം വളരെ ഉത്തമമാണ്. സ്ത്രീകൾക്ക് ഈ അഭിഷേകം സുഖപ്രസവമുണ്ടാക്കും. 7 ആഴ്ച (ഞായറാഴ്ച) അഭിഷേകം ചെയ്താൽ സർവ്വോപദ്രവവും നശിക്കും.സമ്യക്കാ്ി ജപിക്കുക എന്നാൽ, നാലുദിക്കിലും ചെയ്യുക ഹോമസമാപ്തിപര്യന്തം .ഘൃതാദിഅഷ്ടദ്രവ്യം പ്രതിദ്രവ്യം 2700 ഹോമം വീതം 21600 പ്രാണസംഖ്യ ഹോമിക്കുന്നു.

9നാഭിയുള്ള മണ്ഡലമുണ്ടാക്കി മുമ്പുപറഞ്ഞപോലെ 9 കലശം സ്ഥാപിച്ച് പൂജിച്ച് ആയുധാഷ്ടകപൂജ,ഹോമം,പിന്നീട് അഭിഷേകം. 5 കലശമെങ്കില് പഞ്ചാബ്ജമണ്ഡലമുണ്ടാക്കി ദിക്കുകളിൽ ചക്രം,ഗദ,മുസലം,പാശം ഇവ അർച്ചിച്ചശേഷം മുമ്പറഞ്ഞ ക്രമം. ഏകകലശസ്ഥാപനപ്രകാരമുള്ള പൂജയും അഭിഷേകവുമാണ് ഇവിടെ പറഞ്ഞത്.

117. പഞ്ചഗവ്യേശ്രുതംസർപ്പിർമന്ത്രിതം മനുനാമുനാ
ഗർഭിണീനാം ഗ്രഹാർത്താനാം സേവിതം തച്ഛുഭാവഹം

118. ഉച്ചസ്ഥാനഗതേ ശുക്രേ മനുനാ സാധുസാധിതാ
ത്രിലോഹീമുദ്രികാഹന്യാത് ക്ഷുദ്രഭൂതഗ്രഹാൻ ജ്വരാന്

**സംസ്കൃതഭാഷ്യം**

പഞ്ചഗവ്യ ഇതി.അകല്ക്കോപി ഭവേത് സ്നേഹോയഃസാദ്ധ്യഃ കേവലേ ദ്രവേ ഇതി പരിഭാഷണാത് കല്കം വിനൈവ തദ് ഘൃതം സാദ്ധ്യം.തത്ര പഞ്ചപ്രഭൃതിയത്ര സ്യുദ്രവ്യാണി സ്നേഹസംവിധൌ തത്ര ക്ഷീരസാമാന്യാഹുഃ ഇത്യുക്തേഃ ഘൃതസാമാന്യേവ പഞ്ചഗവ്യാനി ദത്വാഘൃതം പചേത്. ക്ഷീരദധ്യാരനാലൈഃവചനാത് പ്രാപ്തമപി ജലം ന ദേയം. ഗോമൂത്രസ്യ സത്വാദിതി. ശുക്രേ ഉച്ചസ്ഥാനഗതേ മീനഗതേ. സാധുസാധിതേതി ഷഷ്ഠോക്തരീത്യാ..

**മലയാളം ഭാഷ്യം** 7

ആഴ്ചയിൽ ഞായറാഴ്ച തോറും അഭിഷേകം ചെയ്ത് സർവ്വകാര്യസിദ്ധി. പഞ്ചഗവ്യത്തിൽ കൽക്കം കൂടാതെയുള്ള 5 ഗവ്യങ്ങള് ഉപയോഗിക്കുന്നു.

കല്കമില്ലാത്ത 5 ദ്രവ്യങ്ങള് സ്നേഹമായി ഭവിക്കുന്നു. ഇത് ക്ഷീരസാമാ ന്യം. ഘൃതസാമാ ന്യത്തിൽ പഞ്ചഗവ്യങ്ങളാല് ഘൃതം ഉണ്ടാക്കണം. പഞ്ചഗവ്യത്തിൽ നിന്നുണ്ടാക്കിയ നെയ്യ് മന്ത്രിച്ച് ഗർഭിണികള്, ഗ്രഹാ ർത്തന്മാർ, സേ വിച്ചാൽ ശുഭാവഹമാണ്. ശുക്രൻ ഉച്ചത്തില് മീനത്തി ൽ നിൽക്കുമ്പോള് സാധുസാധിതമായ ത്രിലോഹീമുദ്രികയാല് സർവ്വ ക്ഷുദ്രഭൂതഗ്രഹങ്ങളും ജ്വരങ്ങളും നശിക്കുന്നു.

119. തദ്വർണ്ണസംഖ്യയാസൂത്രേ ഗ്രന്ഥീന് കൃത്വാജപാദിഭിഃ
സാധിതംകല്പയേദ്വസ്തേകണ്ഠേവാ ദുഃഖശാന്തയേ

**സംസ്കൃതഭാഷ്യം**

തദ്വർണ്ണസംഖ്യയാ മന്ത്രവർണ്ണസംഖ്യയാ.ഇദമുഭയത്ര സംബദ്ധ്യതേ. കേന സപ്തസൂത്രാണി കൃത്വാ തത്ര സപ്തഗ്രന്ഥയോദേയാഃ അസ്യ പ്രയോഗസ്യ വിശേഷോ നാരായണീയേ-
ഹനേദ്ഗവ്യാക്താപാമാർഗ്ഗസമിദാജ്യം ചരും ഘൃതം
പരിസ്തീർണ്ണസിതാതാമ്രസൂത്രസന്ധിസ്ഥിതാൻഘടാന്
ക്ഷീരവൃക്ഷക്കാഥപൂർണ്ണാന് ഹോമകാലേഭിമന്ത്രയേത്
തത് സംഖ്യപാതൈഃസ്നാപയേത് ഗവ്യശേഷപുരഃസരം
കല്പയേത്തസ്യ ഹസ്താദൌ തത് സൂത്രം ഗ്രന്ഥിതം ജപാത്
ജപാദിഭിരിത്യാദിശബ്ദേന പൂജാ സമ്പാതൌ ഹസ്തേ കർണ്ണേ ചേതി.
പുമാൻദക്ഷിണേ സ്ത്രീവാമ ഇതി ജ്ഞേയം

**മലയാളം ഭാഷ്യം**

മന്ത്രവർണ്ണസംഖ്യയാല് സൂത്രത്തില് ഗ്രന്ഥികള് ഉണ്ടാക്കി ജപാദി ചെ യ്യുന്നു. എത്ര മന്ത്രവര്ണം അത്ര ഗ്രന്ഥി. 7 വർണ്ണം എങ്കില്, 7 ഗ്രന്ഥി. ഇപ്രകാരം സൂത്രം ഉണ്ടാക്കി ഹസ്തം,കണ്ഠം,മുതലായ സ്ഥാനത്ത് ധരിച്ചാ ൽ ദുഃഖശാന്തി. നാരായണീയപ്രകാരം-
ഗവ്യം,അപമാർഗ്ഗം,സമിത്ത്,ആജ്യം,ചരു,ഘൃതം,ഇവ ഹോമിച്ച് അസി ത, താമ്ര,സൂത്രസന്ധിസ്ഥിതമായ കലശങ്ങൾ നാല്പാമരകഷായം നിറച്ച്, ഹോമകാലത്ത് അഭിമന്ത്രണം ചെയ്ത് ആ മന്ത്രസംഖ്യയോളം നൂൽ ഗവ്യശേഷപുരസ്സരം (പുരട്ടി)ജപിച്ച സൂത്രം കയ്യ്,കഴുത്ത്,കർണ്ണം

എന്നിവയിൽ ധരിക്കുന്നു. പുരുഷൻ വലത്തെ കയ്യിലും കാതിലും സ്ത്രീ ഇടത്തെ കയ്യിലും കാതിലും ധരിക്കണമെന്നും പറയുന്നു.

120. പഞ്ചഗവ്യം ജപേത് സ്പൃഷ്ട്വാ മന്ത്രം ദശശതാവധി
ന്യസ്തം തത് പത്മപത്രാദൌ പത്രേ വാ ബ്രഹ്മവൃക്ഷജേ

121. ഫലേ ബില്വസ്യ വാമന്ത്രീ ഗൃഹേ സ്വസ്യ പരസ്യ ച
നിസ്വനേത് സർവ്വരക്ഷാസ്യാദ് വർദ്ധതേ സർവ്വസമ്പദഃ

122. പലാശവൃക്ഷീരവൃക്ഷാണാം ത്വചോ മലയജം പുരം
കുങ്കുമം യാമിനീം കുഷ്ഠം ബില്വാപാമാർഗ്ഗസർഷപാന്

123. തിലദൂർവ്വായവാന് ദേവീം തുലസീയുഗലം കുശം
ലക്ഷ്മീം ഗോരോചനം പത്മം വചാം ഗോമയസംയുതാം

124. വിഷ്ണുക്രാന്താമർക്കയുതാം ജപന്മന്ത്രം വിനിക്ഷിപേത്
പഞ്ചഗവ്യേന സമ്പൂര്ണ്ണേ പാത്രേ തത് സംസ്കൃതേനലേ

125. സംസ്ഥാപ്യക്വാഥയേത് സമ്യഗ്യാവദ് ഭസ്മഭവിഷ്യതി
തദാദായ ജപേദ് ഭൂയഃപ്രയുതം ദേവതാ ധിയാ

126. ലിപേത് സർവ്വാംഗമേതേന കിഞ്ചിഛിരസി നിക്ഷിപേത്
കൃത്യാദ്രോഹഗ്രഹോന്മാദവ്യാധിദുഃഖനിവാരണം

127. സർവ്വശത്രുപ്രശമനം സർവ്വപാപഹരം പരം
ശുഭദം വശ്യദം പുംസാം സമസ്താപന്നിവാരണം

128. ഗർഭിണീബാലരുഗ്ണാനാം വിശേഷേണ പ്രശസ്യതേ
അസ്മാത് പരതരാ രക്ഷാ നാസ്തി ലോകേ പ്രകീർത്തിതേ

**സംസ്കൃതഭാഷ്യം**

പത്മപത്രാദാവിത്യാദിശബ്ദേന ബ്രഹ്മപത്രാദിപാത്ര ഇത്യാദി.മന്ത്രീ നരഃ സ്വസ്യ പരസ്യ വാ ഗൃഹേ നിസ്വനേദിതി സംബന്ധഃ പുരു ഗുഗ്ഗുലം. യാമിനീ ഹരിദ്രാ. കുഷ്ഠം കൂടം. ബില്വേതി ബില്വപഞ്ചാംഗം. പത്മദലാദി കമിത്യസ്യ വ്യാഖ്യാതം അപേക്ഷികാർത്ഥദ്യോതനികായാം. ബില്വപ ഞ്ചാംഗം പത്മപഞ്ചാംഗമിത്യുക്തം. അർക്കേതി അർക്കത്വക്ക്. തദിതി പാത്രം. സമ്യക് ക്വാഥയേദിതി. മന്ത്രം ജപന്നിത്യുക്തം. പ്രയുതമിതി ദശലക്ഷം. ക്വചിദയുതമിതി പാഠഃ

**മലയാളം ഭാഷ്യം**

പഞ്ചഗവ്യം തൊട്ടിരുന്ന് 1000 ഉരു മന്ത്രം ജപിച്ച് അത് പത്മപത്രത്തി ലോ ബ്രഹ്മവൃക്ഷപത്രത്തിലോ ന്യസിക്കുന്നു.ബില്വഫലത്തിലും ചെയ്യാം. സ്വഗൃഹത്തിലോ പരഗൃഹത്തിലോ സർവ്വരക്ഷക്കും സർവ്വസമ്പത്തിനു മായി സ്ഥാപിക്കുന്നു.

പലാശം,നാല്പാമര,വച,ചന്ദനം,ഗുഗ്ഗുലു,കുങ്കുമം,ഹരിദ്ര,കുടം,ബില്വം,അപമാർഗ്ഗ,കടുക്,തിലം,ദൂർവ്വ,യവം,സഹദേവി,തുളസീയുഗളം(രാമത്തുളസി,കൃഷ്ണത്തുളസി) കുശം,ലക്ഷ്മി,ഗോരോചനം,പത്മം,ഗോമയം ചേർത്ത വച, വിഷ്ണുക്രാന്ത,അർക്കം എന്നിവ മന്ത്രം ജപിച്ച് പഞ്ചഗവ്യം നിറച്ച കലശ ത്തിലിടുന്നു.ഇത് സംസ്കൃതമായ അഗ്നിയിൽ സ്ഥാപിച്ച് കഷായമാക്കി, സമ്യക്കായി ഭസ്മമുണ്ടാക്കുന്നു. ആ ഭസ്മം ജപിച്ച് പ്രയുതം പ്രാവശ്യം ദേവ താബുദ്ധ്യാ സർവ്വാംഗലേപനം ചെയ്ത് അല്പം ശിരസ്സിലും നിക്ഷേപിക്കു ന്നു . കൃത്യാദ്രോഹം,ഗ്രഹോന്മാദം,വ്യാധി, ദുഃഖം എല്ലാം നീങ്ങും. സർവ്വശ ത്രുപ്രശമനവും സർവ്വപാപഹരവുമാണ്. ശുഭദവും വശ്യദവും സർവ്വപാപ സമസ്തആപന്നിവാരണവുമാണ്.ഗർഭിണികൾ, കുട്ടികൾ,രോഗികൾ എന്നിവർക്ക് സവിശേഷമായി പറയുന്നു. ഇതിനേക്കാൾ പരമായി ഒരു രക്ഷ, ലോകത്തിലില്ല.

129. മുസ്താ ശുണ്ഠീ നിശാ വഹ്നിരേലായഷ്ടിർ വചാ വൃഷാ
പാഠാവിഡംഗം മഞ്ജിഷ്ഠാ ദ്രാക്ഷാ ദാർവീ സരോഹിണീ

130. ഫലത്രയം ച തൈഃ കൽക്കൈഃ പഞ്ചഗവ്യേഷു സർപ്പിഷാന്
പ്രസ്ഥം വചേദ്യഥാന്യായം മന്ത്രേമാനേന സാധിതം

131. കാന്തിദം സുതദം സ്ത്രീണാം ഭൂതപ്രേതഭയാപഹം
ഗർഭരക്ഷാകരം ശുദ്ധം പഞ്ചഗവ്യഘൃതം വിദുഃ

**സംസ്കൃതഭാഷ്യം**

മുസ്തേതി. മുസ്താ മോരാ(മുഥാ)നിശാ ഹരിദ്രാ. വഹ്നിശ്ചിത്രകഃ യഷ്ടിഃ യഷ്ടിമധുഃ വൃഷാ ആഢരുഷഃ വാസക ഇതി യാവത്.ദാർവ്വീ ദാരുഹ രിദ്രാ.രോഹിണീ കടകീ. ഫലത്രയം ഹരിതകീബിഭീതകാമലകാനി. യഥാന്യായം വൈദ്യകശാസ്ത്രോക്തപ്രകാരേണ. തത്ര സർപ്പിഃ പ്രമാ

ണമുക്തമേവ. കൽക്കഞ്ചസ്നേഹപാദികമിത്യുക്തത്വാത് കുടവമാത്രം കൽക്കോ ഗ്രാഹ്യഃ പഞ്ചപ്രഭൃതീതി വചനാത് പ്രത്യേകം പഞ്ചഗവ്യാനി സ്നേഹസമാനി. ആജ്യാവശേഷമുത്താര്യ ശീതലം കൃത്വാനേന മന്ത്രേന സാധിതം സംജപ്തം.

**മലയാളഭാഷ്യം**

മുസ്ത(മുത്തങ്ങ),ശുണ്ഠി,ഹരിദ്രം,ചിത്രകം,ഏലം,യഷ്ടിമധു,വച,വൃഷാ(ആഢ രൂഷ)പാഠ,വിഡംഗം, മഞ്ജിഷ്ഠം.ദ്രാക്ഷ,ദാർവ്വി(ദാരുഹരിദ്രാ), രോഹിണി (കടുകുരോഹിണി)ത്രിഫല( കടുക്ക,താന്നിക്ക,നെല്ലിക്ക – ഹരീതകി, ബിഭീ തകി, ആമലകി) എന്നിവ പഞ്ചഗവ്യത്തിൽ നെയ്യുചേർത്ത് വൈദ്യശാ സ്ത്രോക്തപ്രകാരമായ അളവിൽ ഒരു പ്രസ്ഥം പചിച്ചെടുക്കുന്നു. ഇതിൽ ഒരു കുടവം കല്കം ഉണ്ടാവണം. പഞ്ചഗവ്യം ഇതിൽ സ്നേഹസമാനമാണ്. ആജ്യാവശേഷം എടുത്ത് തണുപ്പിച്ച് മന്ത്രം ജപിച്ച് സാധിതമാക്കുന്നു. ശുദ്ധമായ ഈ പഞ്ചഗവ്യഘൃതം കാന്തിദം,സുതദം,എന്ന് സ്ത്രീകൾക്ക് സവിശേഷമാണ്. കൂടാതെ ഗര്ഭരക്ഷാകരവും ഭൂതപ്രേതഭയം നീക്കു ന്നതുമാണ്.

132. ടാന്താൻ സപ്തലിഖേൻമദ്ധ്യേ ഷഡ്സു കോണേഷു തേഷ്വഥ
മന്ത്രവർണ്ണാന് ലിഖേദേതച്ചക്രമാപന്നിവാരണം

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ ടാന്താനിതി. മദ്ധ്യാദി ഷഡ്കോണേഷു സപ്തഠകാരാൻ വിലിഖ്യതേഷു ഠകാരേഷു ക്രമേണ മന്ത്രാക്ഷരാണി ലിഖേത്.മദ്ധ്യേ സാദ്ധ്യസാധകകർമ്മലിഖനം ച ജ്ഞേയം. ആപദിതി ശ്വാസജ്വരൌ. ചക്രം ശ്വാസജ്വരാപഹം ഇതി നാരായണീയ ഉക്തേഃ

**മലയാളംഭാഷ്യം**

യന്ത്രം.-മദ്ധ്യം മുതൽ 7 കോണുകളിലായി 7 ഠകാരങ്ങള് എഴുതി, ആ ഠകാരങ്ങളിൽ ക്രമേണ മന്ത്രാക്ഷരങ്ങള് എഴുതുക. മദ്ധ്യത്തിൽ സാദ്ധ്യ സാധകകർമ്മനാമലേഖനം വേണം. ഇതിനാൽ ശ്വാസജ്വരങ്ങള് തീരും. നാരായണീയതന്ത്രത്തിൽ ചക്രം ശ്വാസജ്വരാപഹം എന്ന് കാണാം.

133. ഷഡ്കോണമദ്ധ്യേ വിലിഖേത് സമാദ്ധ്യം താരം

ഷഡ്ത്രിഷ്വവശിഷ്ടവർണ്ണാം

അംഗാനിതത്സന്ധിഷ്യയന്ത്രമേതത് കരോതി രക്ഷാംവിധിവത് പ്രജപ്തം

**സംസ്കൃതഭാഷ്യം**

യന്ത്രാന്തരമാഹ ഷഡിതി.ഷഡ്സ്ത്രിഷിത്യഗ്ന്യാദി. വിധിവദിത്യനേനാ ഷ്ടോത്തരസഹസ്രം ജപ ഉക്തഃ രക്ഷാം കരോതി തത്ര സ്താപിതമിതി ശേഷഃ തദുക്തം-

മദ്ധ്യേതാരംതദനുചമനുംവർണ്ണശഃകോണഷഡ്കേ

ബാഹ്യേചാംഗം ലിഖതുകനകേതാമ്രകേവാഥരൌപ്യേ

പാഷാണേവാ വിധിവദഭിജപ്യാഥ സംസ്ഥാപിതം തത്

ചക്രം ചോരഗ്രഹരിപുഭയധ്വംസിരക്ഷാകരം ച ഇതി.

**മലയാളം ഭാഷ്യം**

യന്ത്രാന്തരം--ഷഡ്കോണമദ്ധ്യത്തിൽ താരം.അഗ്ന്യാദിദിക്കുകളിൽ അവശിഷ്ടമന്ത്രാക്ഷരങ്ങൾ.അംഗങ്ങൾ അവയുടെ സന്ധികളിൽ. അഷ്ടോത്തരസഹസ്രം വിധിപോലെ ജപിച്ച് ഈ ചക്രം സ്ഥാപിച്ചാൽ രക്ഷ ചെയ്യുന്നു. മദ്ധ്യത്തിൽ താരം. ഷഡ്കോണുകളിൽ മറ്റു വർണ്ണ ങ്ങൾ,പുറത്ത് അംഗം. സ്വർണ്ണം,താമ്രം,രജതങ്ങളിലോ ശിലയിലോ ഈ ചക്രമെഴുതി വിധിപോലെ ജപിച്ച് സ്ഥാപിച്ചാൽ ഈ ചക്രം ചോരഭയം, ഗ്രഹഭയം,രിപുഭയം ഇവ അകറ്റുന്നതും രക്ഷാകരവുമാണ്.

134. താരംലിഖേത് ഠാന്തഗതം സമാധ്യം

കോണേഷു ശിഷ്ടം മനുവർണ്ണ ഷഡ്കം

അംഗാനിസന്ധിഷ്വഥ ഷോഡശാരം

സഷോഡശാർണ്ണം വസുധാപുരസ്ഥം

135. ജപിത്വാകൃതസംപാതംഗർഭിണീനാം ഹിതംപരം

അഭിചാരഗ്രഹോന്മാദാൻ യന്ത്രമേതദ്വിനാശയേത്

**സംസ്കൃതഭാഷ്യം**

യന്താരന്തരമാഹ താരമിതി.ഠാന്തഗതമിതി താരവിശേഷണം. ഷോഡശാരമിതി.ഷോഡശാംഗേ സമേ വൃത്തേ പഞ്ചമേ പഞ്ചമേ

**മലയാളംഭാഷ്യം**

ഗോപാലമന്ത്രം

ക്ലീംകൃഷ്ണായ ഗോവിന്ദായ ഗോപീജനവല്ലഭായ സ്വാഹാ.

കാമബീജം ക്ലീം. സ്വാഹാ ശക്തി. ക്ലീം ചേർത്ത് പതിനെട്ടക്ഷരമുണ്ട് മന്ത്ര ത്തിന്. ഋഷി നാരദൻ. ഛന്ദസ്സ് ഗായത്രി. ദേവത സർവ്വകാമഫലപ്രദ നായ കൃഷ്ണൻ. 4 കരണങ്ങൾ,4 വേദം, 4 സമുദ്രം, 2 നേത്രം. ഇപ്രകാരം ക്രമത്തിൽ പഞ്ചാംഗങ്ങള് മനസ്സില് ധ്യാനിച്ച് സ്മരിക്കുക. മനസ്സ്,ബുദ്ധി, അഹങ്കാരം ആത്മാവ്, ഋക്ക്,യജുസ്സ്.സാമം,അഥർവ്വം ,ചതുസ്സമുദ്രപര്യന്ത യായ ഭൂമി, സൂര്യചന്ദ്രനേത്രങ്ങളോട്ടുകൂടിയ മണ്ഡലം സർവ്വവും കൃഷ്ണ രൂപത്തിൽ, എന്റെ ഹൃദയത്തിലിരിക്കുന്നു എന്ന് ധ്യാനിക്കുക.

കം ലം ഈം ചേർന്ന ക്ലീം ബീജത്തില് ശക്തിയിരിക്കുന്നു.ചക്രി,ശക്രി ഇടത്തുകണ്ണിനെ പ്രദീപ്തമാക്കുന്നു. പ്രദ്യുമ്നനോട്ടുകൂടിയ ബീജം(കാമബീജം) കൊണ്ട് ഉപദേശിക്കപ്പെടുന്നതിനാല് പ്രദ്യുമ്നമന്ത്രം ഞാന് ജഗന്മോഹന നായ പ്രദ്യുമ്നനാണ് എന്ന ബാവനയാൽ കാമപ്രാപ്തി തരുന്നു. ഹംസം മേദസ്സായി വക്തവൃത്തത്തിൽ പ്രാണരൂപമായി ,നാദരൂപമായി, ബ്രഹ്മ ശക്തിയായിരിക്കുന്നു. പോത്രി(വരാഹം)ഭൂമിയോട്ടുകൂടി വലത്തുകണ്ണിൽ. സർവ്വഗീർവ്വാണവൃന്ദത്താലും അഭിവന്ദ്യയായ അഗ്നിവല്ലഭ (സ്വാഹാ) ശക്തിയായി സർവ്വകാമദയായിരിക്കുന്നു. രമ്യവും മനോരമവും മോഹിപ്പി ക്കുന്നതുമായ വൃന്ദാവനത്തിൽ ആയിരക്കണക്കിന് ഗോപകന്യമാരോടൊ ത്ത് പുണ്ഡരീകാക്ഷനായ ഗോവിന്ദനെ സ്മരിക്കുക. ഭഗവാന്റെ വദനപത്മ ത്തിൽ മാത്രം പ്രേക്ഷിക്കപ്പെട്ട മധുവ്രതകളായ കണ്ണുകളുള്ള (പൂവിൽ വണ്ടെന്നപോലെ)കാമബാണപീഡിതകളായ ,ചിരം ആശ്ലേഷണോത്സു കകളായ, മുത്തുമാല ചാർത്തിയ പീനതുംഗസ്തനത്താല് കുനിഞ്ഞവരായ , സ്പന്ദിക്കുന്ന(വിറക്കുന്ന)അധരങ്ങൾക്കിടയില് ദന്തപംക്തിപ്രഭ സ്ഫുരിക്കുന്നവ രായ , പ്രലോഭിപ്പിക്കുന്ന വിവിധവിഭ്രമഭാവഗർഭിതകളായ ഗോപകന്യക മാരെ ധ്യാനിക്കണം. ആത്മനോവദനം – പരമാത്മാവിന്റെ വദനത്തില് മാത്രം ഏകാഗ്രമാണ് മധുവ്രതകളായ അവരുടെ കണ്ണുകളെന്ന് പറയുന്ന തിനാൽ യോഗിനികളെന്ന് സൂചിതം.

89. ഫുല്ലേന്ദീവരകാന്തിമിന്ദുവദനം ബർഹീവതംസപ്രിയം
ശ്രീവത്സാംഗമുദാരകൌസ്തുഭധരം പീതാംബരം സുന്ദരം
ഗോപീനാം നയനോല്പലാർച്ചിതതനും ഗോ ഗോപവൃന്ദാന്വിതം
ഗോവിന്ദം കലവേണുവാദനപരം ദിവ്യാംഗഭൂഷം ഭജേ

90. മന്ത്രമേനം യഥാന്യായമയുതദ്വിതയം ജപേത്
ജുഹുയാദരുണാംബോജൈസ്തദ്ദശാംശം സമാഹിതഃ

**സംസ്കൃതഭാഷ്യം**

ഫുല്ലേതി. ഇന്ദീവരം നീലോല്പലം. ബദ്ധാവതംസം മയൂരപിഞ്ഛരികർണ്ണാഭര ണം. കലവേണുവാദനപരം. . അനേനം ദ്വിഭുജം ധ്യാനമുക്തം. അത്ര ധ്യാനാ നന്തരം വേണുശ്രീ വത്സകൌസ്തുഭവനമാലാബില്വമുദ്രാഃപ്രദർശയേത് .
തത്ര വേണുബില്വമുദ്രാലക്ഷണം യഥാ-
ജ്യേഷ്ഠേവാമകരാംഗുഷ്ഠൌ ലഗ്നസ്തസ്യ കനിഷ്ഠികാ
ദക്ഷിണാംഗുഷ്ഠസംസക്താ തത് കനിഷ്ഠാ പ്രസാരിതാ
തർജ്ജനീമദ്ധ്യമാനാമാഃകിഞ്ചിത് സംകുച്യചാലിതാ
വേണുമുദ്രേഹ കഥിതാസു ഗുപ്താ പ്രേയസീ ഹരേഃ
ഉച്യതേച്യുതമുദ്രാണാം ഭദ്രാ ബില്വഫലാകൃതിഃ
അംഗുഷ്ഠംവാമമുദ്ദണ്ഡിതമിതരകരാംഗുഷ്ഠകേനാഥ ബദ്ധ്വാ
തസ്യാഗ്രം പീഡയിത്വാംഗുലീഭിരപി ച താ വാമഹസ്താംഗുലിഭിഃ
ബദ്ധ്വാ ഗാഢം ഹൃദിസ്ഥാപയതു വിമലധീര്യായാഹരൻ മാരബീജം
ബില്വാഖ്യാ മുദ്രികൈഷാ സ്ഫുടമിഹ ഗദിതാഗോപനീയാ വിധിജ്ഞൈഃ
മനോവാണീദേഹൈര്യദിഹ ച പുരാവാപി വിഹിതം
ത്വമത്യാമത്യാ വാ തദഖിലമസൌ ദുഷ്കൃതചയം
ഇമാം മുദ്രാം ജാനൻക്ഷപയതി നരസ്തം സുരഗണാഃ
നമന്ത്യസ്യാധീനാ ഭവതി സതതം സർവ്വജനതാ ഇതി.
യഥാന്യായമിത്യനേനൈതദുക്തം ഭവതി. യദാഹുഃ-
അദ്രേഃശൃംഗേനദ്യാസ്തടേ ബില്വമൂലേ തോയേ ഹ്യദഘ്നേ ഗോകുലേ
വിഷ്ണുഗേഹേ അശ്വസ്ഥാദസ്ഥാദംബുധേശ്ചാപി
തീരേസ്ഥാനേഷ്വാതേഷവാസീനഏകൈകശസ്തു:

പ്രജപേദയുതചതുഷ്കം ദശാക്ഷരം മന്വരം പൃഥക് ക്രമശഃ
അഷ്ടാദശാക്ഷരം ചേദയുതദ്വയമിത്യുദീരിതാ സംഖ്യാ
ശാകം മൂലംഫലം ഗോസ്തനഭവധിനീഭൈക്ഷ്യമന്നം ച സക്തും
ദൌഗ്ധാന്നം ചേത്യാദദാനഃക്ഷിതിധരശിഖരാദൌക്രമാത് സ്ഥാനഭേദേ
ഏകം ചൈഷാമശക്തോഗദിതമിഹ മയാപൂർവ്വസേവാവിധാനം
നിവൃത്തേസ്മിൻ പുനശ്ചപ്രജപതു വിധിവത് സിദ്ധയേ സാധകേശഃ
സുഷിരയുഗലവർണ്ണം ചേന്മനും പഞ്ചലക്ഷം ഇതി. തദ്ദശാംശം പഞ്ചലക്ഷ
ദശാംശം. സമാഹിത ഇത്യനേന നൈതദുക്തം ഭവതി. യദാഹുഃ- അമലമ
തിരലാഭേ പായസൈരംബുജാനാം സസിതഘൃത സുസിക്തൈരാരഭേ
ദോമകർമ്മ ഇതി.

**മലയാളം ഭാഷ്യം**

ധ്യാനം

വിടർന്ന ഇന്ദീവരകാന്തിയുള്ള  ടന്ദ്രവദനം. മയിൽപ്പീലികളാലുള്ള കർണ്ണാ
ഭരണം.  ശ്രീവത്സകൌസ്തുഭധരമായ മാറിടം. സുന്ദരമായ മഞ്ഞപ്പട്ട്.
ഗോപികമാരുടെ നയനോല്പലങ്ങളാൽ അർച്ചിക്കപ്പെടുന്ന ശരീരം. ഗോക്ക
ളും ഗോപവൃന്ദവും ചുറ്റും. കളവേണു വായിക്കുന്നതിൽ ലയിച്ചവനായി, ദിവ്യാം
ഗഭൂഷകളണിഞ്ഞവനായി, ഗോവിന്ദനെ ഭജിക്കുന്നു. വേണു,ശ്രീവത്സ,
കൌസ്തുഭ,വനമാലാ,ബില്വമുദ്രകൾ കാട്ടണം.

വേണുബില്വമുദ്രാലക്ഷണം

ഇടത്തെകയ്യിന്റെ തള്ളവിരൽലഗ്നത്തില് അതിന്റെ ചെറുവിരൽ.
വലത്തെ കയ്യിന്റെ തള്ളവിരലോടു ചേർത്ത് അതിന്റെ ചെറുവിരൽ.
ചൂണ്ടുവിരൽ, മദ്ധ്യമ, അനാമിക-ഇവ അല്പം വളച്ച് പിടിച്ച് ഒന്നായിട്ട്
കാണുന്ന മുദ്ര സുഗുപ്തമായ വേണുമുദ്ര എന്ന് ഹരന് പ്രേയസിയായ
ഹരയോട് പറയുന്നു. അച്യുതമുദ്രകളിൽ ഭദ്രയാണ്
ബില്വഫലാകൃതിയിലുള്ള ബില്വമുദ്ര.ഇതിൽ ഇടത്തെ തള്ളവിരല്
ഉദ്ദണ്ഡിതമാക്കി വലത്തെ തള്ളവിരൽ കൊണ്ട് ബന്ധിക്കുന്നു. അതിന്റെ
അഗ്രം പീഢിതമാക്കുമാറ് ഇരുവിരലിന്റേയും അംഗു ലികൾ ചേർത്തുപിടിച്ച്
ഹൃദയഭാഗത്ത് ഗാഢമായി സ്ഥാപിക്കുന്നു.  വിമ ലധീയോടെ കാമബീജം

ആഹരിച്ച് ബില്വമുദ്ര കാണിക്കുന്നു. ഇതും അതി ഗോപനീയമുദ്രയാണ്. മനസ്സ്,വാക്ക്,ശരീരം ഇവകളാൽ മുമ്പ് ചെയ്തുപോയ സകല അവിഹിതവും അറിഞ്ഞോ അറിയാതെയോ ചെയ്ത സർവ്വ ദുഷ്ട തവും ഈ മുദ്രകളറിഞ്ഞാൽ നശിച്ചുപോകുന്നു. മനുഷ്യർമാത്രമല്ല, സുരഗ ണങ്ങളും നമിക്കുന്നു,അധീനരാവുന്നു.  അയുതദ്വിതയം ജപിച്ച് ചുവന്ന താമര ദശാംശം സമാഹിതമായി ഹോമിക്കുക. അദ്രിശൃംഗം ,നദീതടം, ബില്വമൂലം,ജലം,ഹൃദയം,ഗോകുലം,വിഷ്ണുക്ഷേത്രം, അശ്വത്ഥമൂലം, കടൽ, കടൽത്തീരം ഇവിടങ്ങളില് ഓരോന്നിലും വെച്ച് ജപിക്കുന്നത് സവിശേഷ മാണ്.      ശാകം(പച്ചക്കറി,സസ്യഭക്ഷണം),കിഴങ്ങ്,പഴം,പശുവിന്റെ പാലിൽനിന്നെടുത്ത തൈരുചേർത്ത ചോറ്, പാൽച്ചോറ് ഇവ ഭക്ഷിക്ക ണം. ദാനധർമ്മം ചെയ്യണം.  ഭൂമി ,ഗിരിശിഖരം ഇവയിൽ സ്ഥാനഭേദമനു സരിച്ച് ഒന്നോ അതിലധികമോ കഴിവുണ്ടെങ്കിൽ എല്ലാമോ പൂർവ്വസേവാ വിധിപ്രകാരം ചെയ്ത് ജപിച്ച് ഹോമിച്ച് ധ്യാനിക്കുന്നത് സർവ്വസിദ്ധി പ്രദമാണ്.   ദശലക്ഷജപം അക്ഷയഫലപ്രദമാണ്.ഓരോ ജപത്തിലും ശിക്ഷിതമനസ്സോടെ ദശാക്ഷരം സുഷിരയുഗലവർണ്ണമായി 5 ലക്ഷം ജപിക്കുക. പഞ്ചലക്ഷദശാംശം ഹോമം. സമാഹിതചിത്തനായി, വിമല മതിയായി, പായസം,താമരപ്പൂ, നെയ്യ് ഇവകളാൽ ഹോമകർമ്മം ആരം ഭിക്കുക.

91. വൈഷ്ണവേ പൂജയേത് പീഠേ തഥാവത് ദേവകീസുതം
അംഗാവരണമാരാദ്ധ്യ പത്രേഷു പ്രയജേത് പ്രിയാഃ

92. കാലിന്ദീ നഗ്നജിത്യാഖ്യാ മിത്രവിന്ദാ തതഃപരം
ചാരുഹാസിന്യഥപരാ രോഹിണീ ജാംബവത്യഥ

93. രുഗ്മിണീ സത്യഭാമേതി കഥിതാശ്ചാരുഭൂഷണാഃ
പീതാംബരധരാഃസൌമ്യാഃകരാംബുജധൃതാംബുജാഃ

94. ഐരാവാദീനഭ്യർച്ച്യാത് ഗജാനഷ്ടൌ തതോ ബഹിഃ
ലോകപാലാൻ യജേന്മന്ത്രീ വജ്രാദ്യസ്ത്രാണി തദ്ബഹിഃ

95. ഇതി സംപൂജയേത് ദേവം ഗോവിന്ദം ജഗതാംപതിം
കുർവ്വീത കല്പനിർദ്ദിഷ്ടാന് പ്രയോഗാന്നിജവാഞ്ഛിതാന്

96. ലക്ഷ്മീപ്രസൂനൈർ ജുഹ്വയാ ശ്രിയമിഛന്നനിന്ദിതാം
സാജ്യേനാന്നേന ജുഹ്വയാദാന്യന്നസ്യസമൃദ്ധയേ

97. ആരണ്യൈഃ കുസുമൈർവിപ്രാന് ജാതിഭിഃപൃഥിവീപതീന്
പ്രസൂനൈരസിതേർവൈശ്യാന് ശൂദ്രാന്നീലോല്പലൈര് നവഃ

98. വശയേല്ലവണൈഃസർവ്വാന് പങ്കജൈർവനിതാജനാന്
ഗോശാലാസുകൃതോഹോമഃപായസേന സമർപ്പിഷാഃ

99. ഗവാംശാന്തി-കരേത്യാശു ഗോവിന്ദോ ഗോകുലപ്രിയഃ
ശിശുവേശധരം ദേവം കിങ്കിണീദാമശോഭിതം

100. സ്മൃത്വാ പ്രതർപ്പയേന്മന്ത്രീ ദുഗ്ധ ബുദ്ധ്യാ ശുഭൈർജലൈഃ
ധനധാന്യാംശുകാദീനി പ്രീതസ്തസ്മൈ ദദാതി സഃ

**സംസ്കൃതഭാഷ്യം**

വൈഷ്ണവ ഇതി നാരായണാഷ്ടാക്ഷരോക്തേ. യഥാവദിത്യനേന തദുക്തം ഭവതി.ദാമാദിവജ്രാസ്ത്രാന്തൈഃ സപ്തഭിരാവരണൈർദൈവമർച്ചയേത്. ഗ്രന്ഥോക്താംഗാദിവജ്രാസ്ത്രാന്തം പഞ്ചാവരണം വാ. അംഗലോകപാലതദ സ്ത്രാണീ ത്യാവരണത്രയം വാ. കൃഷ്ണാഷ്ടകൈനേകാവരണം വേത്തി. തദുക്തം- കഥിതമാവൃത്തിസപ്തകമച്യുതാർച്ചനവിധാവിതി സർവ്വസുഖാവ ഹം. പ്രയജതാഥവാംഗപുരന്ദരാശനിമുഖൈസ്ത്രിതയാവരണം ത്വിദം.
ശ്രീകൃഷ്ണോ വാസുദേവശ്ച നാരായണസമാഹ്വയഃ
ദേവകീനന്ദനോ യദുശ്രേഷ്ഠോ വാർഷ്ണേയ ഇത്യപി
അസുരാക്രാന്തശബ്ദാന്തേ ഭാരഹാരീതി സപ്തകഃ
ധർമ്മസംസ്ഥാപകശ്ചാഷ്ടൌ ചതുർത്ഥ്യന്താഃക്രമാദിമേ.
ഏഭിരേവാഥവാ പൂജാകർത്തവ്യാ കംസവൈരിണഃ ഇതി. ഏതേ ചത്വാ രോപി പക്ഷാ മുഖ്യം ഏവ. കല്പഭേദാത് ഭേദഃ ആരാധ്യേതി കേസരേഷ്വിതി. ഐരാവതാദീനഷ്ടമോക്താൻ.

**മലയാളംഭാഷ്യം**

വൈഷ്ണവപീഠത്തിൽ യഥാവിധി ദേവകീസുതനെ പൂജിക്കുന്നു.അംഗാവരണം ആരാധിച്ച് പത്രങ്ങലിൽ പ്രിയമാരെ യജിക്കുന്നു. കാളിന്ദി, നഗ്നജിതി, മിത്രാ വിന്ദ, ചാരുഹാസിനി.,രോഹിണി,ജാംബവതി,രുഗ്മിണി ,സത്യഭാമ

എന്നാ ണ് ഇവിടെ അഷ്ടപത്നീധ്യാനം. എല്ലാവരും ചാരുഭൂഷണകളും പീതാംബര ധാരിണികളും സൌമ്യകളും കൈകളിൽ പത്മം ധരിച്ചവരും. പുറത്ത് അഷ്ടദിഗ്ഗജങ്ങളായ ഐരാവതാദികൾ, ലോകപാലന്മാർ, അതിനും പുറത്ത് അവരുടെ വജ്രാദിആയുധങ്ങൾ. ഇപ്രകാരം ജഗത്പതിയായ ഗോവിന്ദനെ പൂജിക്കുക. കല്പോക്തമായി യഥാവിധി ചെയ്താല് സർവ്വകാ മപ്രാപ്തി. എല്ലാ ആഗ്രഹവും സാധിക്കും. ലക്ഷ്മീസുമത്താൽ ഹോമിച്ചാൽ അനിന്ദിതമായ ശ്രീ. ആജ്യം,അന്നം ഹോമിച്ചാൽ അവയുടെ സമൃദ്ധി. ആരണ്യപുഷ്പങ്ങളാൽ വിപ്രന്മാരും ജാതീപുഷ്പത്താൽ രാജാക്കന്മാരും വെളുത്തതല്ലാത്ത പൂക്കളാല് വൈശ്യരും നീലോല്പലത്താൽ ശൂദ്രരും ഹോമിക്കുന്നു. ഉപ്പ് ഹോമിച്ചാൽ സർവ്വവശ്യം, താമരപ്പൂവെങ്കിൽ സ്ത്രീവശ്യം. ഗോശാലയിൽ പായസം,നെയ്യ് ഇവ സമർപ്പിച്ച് ഹോമം കഴിച്ചാല് പശുക്കൾക്ക് ഗോകുലപ്രിയനായ ഗോവിന്ദന് ശാന്തി തരുന്നു. ശിശുവേഷധ രനായി, കിങ്ങിണിയും അരഞ്ഞാണവും അണിഞ്ഞ് ഭഗവാനെ സ്മരിച്ച് പാലും ശുദ്ധജലവും ധനധാന്യവും വസ്ത്രവും ശുദ്ധബുദ്ധിയോടെ സമർപ്പിക്കു ന്നവരില് പ്രീതനായി ദേവന് സർവ്വവും നൽകുന്നു. വൈഷ്ണവപീഠം നാരാ യണാഷ്ടാക്ഷരത്തിൽ പറഞ്ഞു. സപ്താവ രണപൂജയോടെയാണ് ഗോപാലാർച്ചനം. ഗ്രന്ഥോക്തമായി അംഗാദി വജ്രാസ്ത്രാന്തം പഞ്ചാവരണം. അംഗ, ലോകപാല,അസ്ത്രമെന്ന് ആവരണ ത്രയം. കൃഷ്ണാഷ്ടകത്താൽ, ഏകാവരണം. ഇപ്രകാരം ആവൃത്തിസപ്തകമായി വിധിപോലെ അച്യുതാർച്ചനം ചെയ്യുന്നത് സർവ്വസാധാരണമാണ്. കേസ രങ്ങളിൽ കംസവൈരിയായ കൃഷ്ണന്റെ പൂജയില് 8 നാമങ്ങളാണ് ക്രമത്തി ൽ പൂജിതമാകുന്നത്. ശ്രീകൃഷ്ണൻ,വാസുദേവൻ,നാരായണൻ, ദേവകീനന്ദ നൻ,യദുശ്രേഷ്ഠൻ, വാർഷ്ണേയൻ,അസുരാക്രാന്തഭാരഹാ, ധർമ്മസംസ്ഥാ പകൻ.

101. പിണ്ഡമൂലേന വീതം ദഹനപുരയുഗേ കോണരാജദ്രസാർണ്ണേ കുര്യാത് പത്മം ദശാർണ്ണസ്മരിതദശദലം കാമബീജേന വീതം പത്മം കിഞ്ജല്കസംസ്ഥം സ്വരവികൃതിദലം പ്രോല്ലസത് ഷോഡശാർണ്ണം കിഞ്ജല്കം വ്യഞ്ജനാഢ്യം വികൃതിയുഗദലേഷ്വർപ്പിതാനുഷ്ടുബർണ്ണം

102. പാശാങ്കുശാഭ്യാതവീതം ക്ഷോണീപുരയുഗസ്ത്രിഷു

അഷ്ടാക്ഷരേണ ലസിതം യന്ത്രം ഗോവിന്ദദൈവതം

ധർമ്മാർത്ഥകാമഫലദം സർവ്വരക്ഷാകരം സ്മൃതം.

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ പിണ്ഡമിതി വക്ഷ്യമാണം പിണ്ഡബീജം. പരസ്പരവ്യതിഭിന്നേ ദഹനപുരയുഗേ ഷഡ്കോണേ. രസാർണ്ണം ഷഡർണ്ണം. ഷഡർണ്ണദശാർണ്ണഷോഡശാർണ്ണനുഷ്ടഭഷ്ടാർണ്ണാന് വക്ഷ്യതി. വികൃതിദലം ഷോഡശദലം. വികൃതിയുഗദലം ദ്വാത്രിംശദ്ദലം. അത്രോഭയത്ര കേസരസ്ഥാനേഷു ഏകൈകാർണ്ണലേഖഃപാശാങ്കുശാഭ്യാമിത്യേകാവൃത്തിഃ.

**മലയാളം ഭാഷ്യം**

യന്ത്രം-പിണ്ഡബീജം. പരസ്പരവ്യതിഭിന്നമായി തിരിഞ്ഞിരിക്കുന്ന രണ്ട് ത്രികോണങ്ങളാൽ ഉണ്ടായ ഷഡ്കോണം. കോണുകളിൽ രസാർണ്ണം അഥവാ ഷഡർണ്ണങ്ങളെഴുതുക. ഷഡർണ്ണം,ദശാർണ്ണം, ഷോഡശാർണ്ണം, അനുഷ്ടഭാർണ്ണം എന്ന് (6, 10, 16,32 ക്രമം) പത്മങ്ങളെഴുതുന്നു.ദശദലപത്മം കാമബീജാവീതമാണ്. ഷോഡശദലപത്മം വികൃതിദലം. 32 ദലമുള്ള അനുഷ്ടഭപത്മം വികൃതിയുഗദലം. ഇവ രണ്ടിലും കേസരസ്ഥാനത്ത് ഓരോരോ വർണ്ണമെഴുതുന്നു. ചുറ്റും പാശാങ്കുശത്താൽ ഒരു ആവൃത്തി ആവീതം.മൂന്നു ഭൂപുരങ്ങളിൽ അഷ്ടാക്ഷരമന്ത്രം. ഇപ്രകാരമുള്ള യന്ത്രം ധർമ്മാര്ത്ഥകാമ ഫലദവും സർവ്വരക്ഷാകരവുമാണ്. ദേവത ഗോവിന്ദൻ.

103. പഞ്ചാന്തകോ ധരേരസ്ഥോമനുബിന്ദുവിഭൂഷിതഃ

പിണ്ഡബീജമിദം പ്രോക്തം സർവ്വസിദ്ധികരം പരം

**സംസ്കൃതഭാഷ്യം**

പിണ്ഡബീജമാഹ. പഞ്ചാന്തക ഇതി. പഞ്ചാന്തകോ ഗഃ ധരാ ലഃ ഇരോ യഃ തത്സംസ്ഥ ഗല്യ്ഃ മനുരൌ ബിന്ദുശ്ച ഏതദ്യുക്തത്വസ്തേന ഗ്ലൌം .സർവ്വ സിദ്ധികരം പരമിത്യനേനാസ്യ സ്വാതന്ത്ര്യം നമോന്തത്വേന ത്ര്യക്ഷരത്വം. പ്രണവമായാദിത്വേന വാ ത്ര്യക്ഷരത്വമുക്തം. അസ്യർഷ്യാദികമുച്യതേ-

മുനിർനാരദആഖ്യാതഛന്ദോ ഗായത്രമീരിതം

ദേവതാ ബാലകൃഷ്ണോംഗം ഷഡ്ദീർഘാക്രാന്തബീജതഃ

അവ്യാത്വാകോശനീലാംബുജരുചിരരുണാംബോജനേത്രോംബുജസ്ഥേ
ബാലോജംഘാകടീരസ്ഥലകലിതരണത്കിങ്കിണീകോ മുകുന്ദഃ
ദോർഭ്യാം ഹൈയംഗവീനം ദധദതിവിമലം പായസം വിശ്വവന്ദ്യീ
ഗോഗോപീഗോപവീതോ  രുരുനഖവിലസത് കണ്ഠഭൂഷശ്ചിരം വഃ
ജപേല്ലക്ഷം മന്ത്രവരം പായസൈരയുതം ഹുനേത്
പൂജാതു വൈഷ്ണവേ പീഠേ അംഗദിക്പാലവജ്ജകൈഃഇതി.
യദൃഷിനാരദഃപ്രോക്തോ ജഗതീഛന്ദ ഈരിതം
ശ്രീകൃഷ്ണോ ദേവതാബീജം ഗ്ലൌയശക്തിഃപ്രകീർത്തിതാഃ
ഷഡംഗം മൂലമന്ത്രേണ കുര്യാത് ദേവം വിചിന്തയേത്
കദംബമൂലേ തിഷ്ഠന്തം ദേവദേവം ജനാർദ്ദനം
ഇന്ദീവരദലശ്യാമം പൂർണ്ണചന്ദ്രനിഭാനനം
ദേവഗന്ധർവ്വയക്ഷൌഘകിന്നരോരഗസേവിതം
മോഹനം ഗോപഗോപീനാം വല്ലഭം ദേവകീസുതം
മയൂരപിഞ്ഛസംയുക്തം വനമാലാവിഭൂഷിതം
പൂർണ്ണചന്ദ്രനിഭം കാന്തം വൃന്ദാവനനിവാസിനം
വേണുംഗായന്തമമലം സർവ്വഭൂതമനോഹരം
ലേലിഹ്യമാനം വത്സൈശ്ച മൃഗൈഃസിംഹൈസ്തഥാദിഭിഃ
സർവ്വാഭരണസംയുക്തം സർവ്വാഭരണശോഭിതം
കൌസ്തുഭോദ്ഭാസിതോരസ്തം ദാമപിഞ്ഛസമാവൃതം
അപ്രമേയമചിന്ത്യം ച ഗോപാലം ശിശുരൂപിണം
ധ്യായേത്തം ദേവദേവേശം സർവ്വലോകൈകനായകം
അംഗൈശ്ച വാസുദേവാദ്യൈരുക്മിണ്യാദ്യൈസ്തുരീയകം
കുമുദേന്ദ്രായുധൈശ്ചാപി ഷഡാവരണമീരിതം
ജപോയുതചതുഷ്കഃസ്യാദ്ദശാംശം ജുഹുയാത്തതഃ
പായസേന സിതാക്തേന  തർപ്പയേത്താവദേവതു
മന്ത്രസിദ്ധസ്യലോകോയം സദ്യോ വശ്യോ ഭവിഷ്യതി ഇതി.

**മലയാളം ഭാഷ്യം**

പിണ്ഡബീജം പറയുന്നു.പഞ്ചാന്തകൻ ഗ. ധര ല.
ഇരയിൽ(യ)സംസ്ഥമായത്. ഗല്യ. മനു ഔ. ബിന്ദു ചേർന്നത്. ഗ്ലൌം.
സർവ്വസിദ്ധികരം പരം എന്നത് സ്വതന്ത്രമായ(പരമസ്വാതന്ത്ര്യം)ഫലം .
ഒടുവിൽ നമഃ ആദ്യം പ്രണവമായാദികമായി, ത്ര്യക്ഷരത്വം. ഋഷി നാരദമുനി.
ഛന്ദസ്സ് ഗായത്രി. ദേവത ബാലകൃഷ്ണൻ. ഷഡ്ദീർഘങ്ങളോട്ടുകൂടി ബീജാ
ക്ഷരം.
ധ്യാനം-ആകാശനീലാംബുജരുചിരമായ ശരീരം. ചുവന്ന താമരപ്പൂപോലെ
കണ്ണുകൾ, താമരപ്പൂവിലിരിക്കുന്ന ബാലകൃഷ്ണരൂപം. ജംഘയിൽ കിങ്ങിണി,
അരയിൽ അരഞ്ഞാണം.ഇരുകയ്യിലും വിമലമായ പായസം(പയസ്സിൽനി
ന്നുണ്ടായ വെണ്ണ),ഗോക്കളും ഗോപുകളും ഗോപരും ചുറ്റും . രുരുനഖം(മൃഗന
ഖം, പുലിനഖം)കെട്ടിയ കണ്ഠാഭരണം . ഇപ്രകാരം വിശ്വവന്ദ്യനായ മുകുന്ദ
നെ ധ്യാനിക്കുന്നു. ലക്ഷം ജപം അയുതം പായസഹോമം ,വൈഷ്ണവപീഠത്തി
ൽ പൂജ, അംഗദിക്പാലരോടെ.
ഋഷി നാരദൻ,ജഗതിഛന്ദസ്സ് ദേവത ശ്രീകൃഷ്ണൻ.ബീജം ഗ്ലൌ.ശക്തി യ.
മൂലമന്ത്രത്താൽ മൂർത്തിധ്യാനവും ഷഡംഗന്യാസവും. കദംബമൂലത്തിലിരി
ക്കുന്ന ഇന്ദീവരശ്യാമളനും പൂർണ്ണചന്ദ്രവദനനും ദേവഗന്ധർവ്വയക്ഷകിന്നര
ഉരഗാദിസേവിതനും മോഹനനും ഗോപഗോപീവല്ലഭനും ദേവകീസുതനും
മയൂരപിഞ്ഛം ധരിച്ച് വനമാല അണിഞ്ഞവനും വൃന്ദാവനനിവാസിയും
വേണു വായിക്കുന്നവനും അമലനും സര്വ്വഭൃതമനോഹരനും ചന്ദ്രപ്രഭയുള്ള
വനും പശുക്കുട്ടികളും മൃഗങ്ങളും സ്ംഹങ്ങളും നാവുകൊണ്ട് നക്കിത്തുടക്കുന്ന
വനും (ലേലിഹ്യമാനം)സർവ്വാഭരണവിഭൂഷിതനായി ശോഭിക്കുന്നവനും
കൌസ്തുഭം വിളങ്ങുന്ന വക്ഷസ്സ് ,അരഞ്ഞാൺ കെട്ടിയ ഉദരം, അപ്രമേ
യവും അചിന്ത്യവും ആയ ഗോപാലന്റെ ശിശുരൂപത്തിൽ, ദേവദേവേശനും
സർവ്വലോകൈകനായകനും ആയ ജനാർദ്ദനനെ ധ്യാനിക്കുന്നു.
കുമുദൻ മുതലായവർ,ഇന്ദ്രാദികൾ,ആയുധങ്ങൾ,ഇപ്രകാരം ഷഡാവരണ
ങ്ങളോടെ അയുതചതുഷ്കജപം,അതിന്റെ ദശാംശം ഹോമം,വെളുത്ത
പാൽപ്പായസം,തർപ്പണം ഇവകളോടെ ഭഗവദ് പൂജ നിത്യവും ചെയ്താല്
മന്ത്രസിദ്ധി ,സർവ്വലോകവശ്യം ഇവ സംഭവിക്കുന്നു.

104. സ്മരഃകൃഷ്ണായ ഠദ്വന്ദ്വം ഷഡർണ്ണോ മന്ദരീരിതഃ

**സംസ്കൃതഭാഷ്യം**

ഷഡർണ്ണമാഹസ്മര ഇതി. സ്മരഃകാമബീജം. മന്ദരീരിത ഇത്യനേനാമപി സ്വതന്ത്രോ മന്ത്ര ഇത്യുക്തം. അസ്യ മുന്യാദി പൂജാന്തം അഷ്ടാദശാർണ്ണ വത്.ഷഡ്ലക്ഷം ജപഃ ദശാംസം ഹോമോഷ്ടാദശാർണ്ണോക്തദ്രവ്യേണേതി ജ്ഞേയം. പഞ്ചാംഗാനി ഉ-

ഢേസ്വാഹാന്തൈശ്ചക്രപദൈഃപഞ്ചാംഗാന്യാവിസുസ്ഥിതൈഃ

ത്രൈലോക്യാരക്ഷണായുതൈരസുരാന്തകസംയുതൈഃ ഇതി.

**മലയാളഭാഷ്യം**

ഷഡർണ്ണം-സ്മരഃകാമബീജം.

ക്ലീം കൃഷ്ണായ സ്വാഹാ.

മുന്യാദിപൂജാന്തത്തിൽ ഇത് 18 വർണ്ണമായി ഭവിക്കുന്നു. 6 ലക്ഷം ജപം. ദശാംശം ഹോമം. അഷ്ടാദശവർണ്ണോക്തമായ ഹോമദ്രവ്യം കൊണ്ട് ഹോമം ചെയ്യണം. പഞ്ചാംഗങ്ങൾ:- സ്വാഹാന്തം ചക്രപദത്തില് പഞ്ചാം ഗമായി സുസ്ഥിതമായിരിക്കുന്നു. ത്രൈലോക്യരക്ഷണ, അസുരാന്തക എന്നും ചേർത്ത് പഞ്ചാംഗന്യാസം.

105. ഗോപീജനാന്തേ ഏവദേദ് വല്ലഭായാഗ്നിസുന്ദരീ
അയംദശാക്ഷരോ മന്ത്രോ ദൃഷ്ടാദൃഷ്ടഫലപ്രദഃ

106. പ്രണവം ഹൃദയം കൃഷ്ണം ഢേന്തമുക്ത്വാ തതഃപരം
താദൃശം ദേവകീപുത്രം ഹം ഫട്സ്വാഹാ സമന്വിതം

107. ഷോഡശാക്ഷരമന്ത്രോയം ഗോവിന്ദസ്യ സമീരിതഃ
പിണ്ഡം രതിപതേർബീജം നമോ ഭഗവതേ തതഃ

**സംസ്കൃതഭാഷ്യം**

ദശാർണ്ണമാഹ ഗോപീതി. അഗ്നിസുന്ദരീ സ്വാഹ. ദൃഷ്ടാദൃഷ്ടഫലപ്രദ ഇത്യനേനാസ്യ സ്വാതന്ത്ര്യമുക്തം അസ്യ സർവ്വം ഷഡക്ഷരവത് ജ്ഞേയം. ഷോഡശാർണ്ണമാഹ പ്രണവമിതി. ഹൃദയം നമഃപദം. ഢേന്തം കൃഷ്ണം കൃഷ്ണായ.താദൃശഞ്ച ഢേന്തം തേന ദേവകീപുതേരായേതി. ഗോവിന്ദ

സ്യേത്യനേനായമപി സ്വതന്ത്രോ മന്ത്ര ഇത്യുക്തം. അസ്യ സർവ്വം ദശാക്ഷരവത് ജ്ഞേയം.

**മലയാളംഭാഷ്യം**

ദശാർണ്ണം- ഗോപീജനവല്ലഭായ സ്വാഹാ. ഇതി ദൃഷ്ടവും അദൃഷ്ടവുമായ ഫലം തരുന്നതാണ്.

ഷോഡശാർണ്ണം-പ്രണവം താരം. ഹൃദയം നമഃ ഡേന്തം കൃഷ്ണം. കൃഷ്ണായ. അതുപോലെ ദേവകീപുത്രായ. ഒടുവിൽ ഹും ഫട് സ്വാഹാ.

ഓം നമഃകൃഷ്ണായ ദേവകീപുത്രായ ഹും ഫട് സ്വാഹാ. ഇത് ഗോവിന്ദനാൽ പറയപ്പെട്ട സ്വതന്ത്രമന്ത്രമാണ്.

108. നന്ദപുത്രായ ബാലാദിവപുഷേ ശ്യാമലായ ച
ഗോപീജനപദസ്യാന്തേ വല്ലഭായ ദ്വിഠാവധിഃ

109. അനുഷ്ടുഭമന്ത്ര ആഖ്യാതോ ഗോപാലസ്യ ജഗത്പതേ
അനംഗഃകൃഷ്ണ ഗോവിന്ദൌ ഡേന്താവഷ്ടാക്ഷരോ മനുഃ

**സംസ്കൃതഭാഷ്യം**

ദ്വാത്രിംശദർണ്ണമാഹ പിണ്ഡമിതി. പൂർവ്വോക്തം പിണ്ഡബീജം. രതിപതി ബീജം കാമബീജം. ഗോപാലസ്യ ജഗത്പതേരിത്യനേനയമപി സ്വതന്ത്രോ മന്ത്പ ഇത്യുക്തം. അസ്യർഷ്യാദികം യഥാ-

അമുഷ്യനാരദഋഷിഛന്ദോനുഷ്ടുപ് സമീരിതം
ദേവതാ ഹരിരാഖ്യാത ആചക്രാദ്യൈരഥാംഗകം
ദക്ഷിണേ രത്നചഷകം വാമേ സൌവര്ണവേത്രകം
കരേദധാനം ദേവീഭ്യാമാശ്ലിഷ്ടം ചിന്തയേദ് ഹരീം
ജപേല്ലക്ഷം മനുവരം പായസൈരയുതം ഹുനേത്
പൂജാതുവൈഷ്ണവേ പീഠേ ഹ്യംഗദിക്പാലവജ്രകൈഃ
ഏവംസിദ്ധമനുർമന്ത്രീ ത്രൈലോക്യസ്വര്യഭാഗ്ഭവേത് ഇതി.

അഷ്ടാർണ്ണമാഹ അനംഗേതി. അനംഗഃകാമബീജം. ഡേന്തൌ കൃഷ്ണഗോവിന്ദൌ കൃഷ്ണായ ഗോവിന്ദായ. അയമപി സ്വതന്ത്രോ മന്ത്രഃ അസ്യ മുന്യാദി സർവ്വം പൂർവ്വോക്തഷഡക്ഷരവത് ജ്ഞേയം

**മലയാളം ഭാഷ്യം**

അനുഷ്ടുഭമന്ത്രം( 32 അക്ഷരം). പിണ്ഡം നേർത്തേ പറഞ്ഞ പിണ്ഡബീജം. രതിപതിബീജം കാമബീജം.

ഓം ഗ്ലൌം ക്ലീം നമോ ഭഗവതേ നന്ദപുത്രായ ബാലവപുഷേ ശ്യാമളായ ഗോപീജനവല്ലഭായ സ്വാഹാ (താരം കൂട്ടാതെ 32 അക്ഷരം) ഋഷി നാരദമുനി. ഛന്ദസ്സ് അനുഷ്ടുപ്പ്. ദേവത ഹരി.ആചക്രാദ്യം രഥാംഗകം (ചക്രം). വലത്തുകയ്യിൽ രത്നചഷകം, ഇടത്ത് സൌവർണ്ണവേത്രം ധരിച്ച ദേവിയാൽ ആശ്ലേഷിതമായ ഹരിരൂപം ധ്യാനിക്കുന്നു. ലക്ഷജപം ,അയുതം പായസഹോമം. വൈഷ്ണവപീഠത്തിൽ പൂജ. അംഗാദി ദിക്പാലവജ്രാന്തം ന്യാസം ചെയ്ത് ആവരണപൂജ. ഇപ്രകാരം വിധിപോലെ ചെയ്താല് ത്രൈ ലോക്യസിദ്ധി,സ്വർഗ്ഗഭാഗം ഇവ ലഭിക്കുന്നു.

അഷ്ടാർണ്ണം- അനംഗം കാമബീജം.

ക്ലീം കൃഷ്ണായ ഗോവിന്ദായ

മുന്യാദികൾ മുമ്പു പറഞ്ഞ ഷഡക്ഷരമന്ത്രത്തിന്റേതുതന്നെ.

110. പ്രാക്പ്രത്യഗ്ദക്ഷിണോദഗ്വിധിവദഭിലിഖേത് സ്പഷ്ടരേഖാചതുഷ്കം കോണോദ്യച്ഛൂലയുക്തം വലയയുഗയുതം മദ്ധ്യപൂർവ്വം തദന്തം ശ്ലോകസ്യാർണ്ണാന് പരസ്താദ്വമുപദവിവരേഷ്വഷ്ടവർണ്ണാന് ലിഖിത്വാ തദ്ബാഹ്യേ ദ്വാദശാർണ്ണേസ്തദനു പരിവൃതം ദേവകീപുത്രയന്ത്രം

111. തം സുകീദേവ ദേവേ തം തം ദേവേ വരതോ രതം തം രതോ രവ തോഖ്യാതം തം ഖ്യാതം ദേവകീസുതം

112. ലിഖിതം ഭൂർജ്ജപത്രാദൌ യന്ത്രമേതദ്യഥാവിദി വിധൃതം ബാഹുനാ നിത്യം സർവ്വകാമഫലപ്രദം

113. പലാശവൃക്ഷഫലകേ ലിഖിതം സാധുസാദിതം ഗോസ്ഥാനേ നിഖനേദേതത് ഗവാം വൃദ്ധിർഭവേദ് സദാ.

**സംസ്കൃതഭാഷ്യം**

കാമലിംഗയന്ത്രമാഹ പ്രാഗിദി. പ്രാഗ് പ്രത്യഗ്രേഖാദ്വയം ദക്ഷിണോദഗ്രേഖാ ദ്വയം ലിഖേത്. ഏവമുഭയം മിലിത്വാ രേഖാ ചതുഷ്കം ഭവതി. ഇദമേവ വിധിവത് പദേനോക്തം. കോണോദ്യച്ഛൂലയുക്തം. മദ്ധ്യകോഷ്ഠകോണേ

ഭ്യോ ബഹിഃ   കർണ്ണസൂത്രചതുഷ്ടയം ദധ്യാത് തേന ശൂലാകാരതാ ഭവത്യേവ. വലയയുഗയുതം. തത്രൈകം വൃത്തം രേഖാഗ്രസ്പർശി ദ്വിതീയം മദ്ധ്യകോഷ്ഠേ തദ് വൃത്താന്തരാളേ. മദ്ധ്യപൂർവ്വമിതി. മദ്ധ്യകോഷ്ഠമാരഭ്യ ലേഖനാരംഭഃ തദന്തം. മദ്ധ്യകോഷ്ഠഏവ സമാപ്തിരിത്യർത്ഥഃ തത്രാക്ഷര ലേഖനക്രമഃ  പ്രാക്സംസ്ഥതയാ മദ്ധ്യാദികോഷ്ഠത്രയേ ആദ്യവർണ്ണത്രയ മാലിഖ്യ ആഗ്നേയ്യാം വൃത്തദ്വയാന്തരാലേ കോണരേഖാമഭിതഃകോഷ്ഠദ്വയേ ദേവേത്യക്ഷരം ലിഖേത്. തതോ ദക്ഷിണേ ഊർദ്ധ്വാദികോഷ്ഠദ്വയേ ദേവേ ഇത്യക്ഷരദ്വയം ലിഖേത്. തകാരസ്തു മദ്ധ്.കോഷ്ഠസ്ഥ ഏവ വാചനീയഃ തതോ മദ്ധ്യകോഷ്ഠാ ദക്ഷിണസ്ഥമേവാക്ഷരദ്വയം സംവാച്യ നൈരൃത്യ കോണേ മദ്ധ്യരേഖോഭയതഃ കോഷ്ഠദ്വയേ വരേത്യക്ഷരദ്വയം ലിഖേത്. പശ്ചിമേ തു ദക്ഷിണപദേവ. തതോ വായവ്യകോണേ മദ്ധ്യരേഖോഭയതഃ കോഷ്ഠദ്വയേ രുടേത്യക്ഷരദ്വയം ലിഖേത്. തതഃ ഉത്തരേതു ദക്ഷിണവദേവ. ഈശകോണേമദ്ധ്യരേഖോഭയതഃകോഷ്ഠദ്വയേ ദേവേത്യക്ഷരദ്വയം ലിഖേ ത്. തതഃപ്രാച്യാം ലിഖിതാന്യക്ഷരാണി ഊർദ്ധ്വതോ വാചയേത്. ഏവം ശ്ലോകമന്ത്രാക്ഷരലേഖനക്രമഃ പരസ്താദിതി മദ്ധ്യകോഷ്ഠാദ് ബഹിഃ പ്രഥമ വൃത്താന്തഃഏകൈകസ്മിൻ കോണേ കർണ്ണസൂത്രോഭയതഃ കോഷ്ഠദ്വന്ദ്വ മവശിഷ്യതേ. തത്ര പ്രാദക്ഷിണ്യക്രമേണ ഈശാമാദിപൂർവ്വോക്തമഷ്ടവ ർണ്ണാം ലിഖേത്. തദനു തദനന്തരം. തദ് ബാഹ്യേ ദ്വിതീയവൃത്തബാഹ്യേ. ദ്വാദശാർണ്ണേ –പഞ്ചദശോക്തവാസുദേവമന്ത്രാർണ്ണൈഃ പരിവൃത്തം. ശൂലോല്പന്നദ്വാദശസു കോഷ്ഠേഷു ദ്വാദശവർണ്ണലിഖനേനാര്യാത് വൃത്തം ഭവതി ഇതി വൃത്തമി ത്യുക്തിഃ ഏവം ഭൃതം യന്ത്രമുക്തഫലദം. ഏവ സാമ്പ്ര ദായികഃപക്ഷഃ കേചന പ്രാഗപരായതാശ്ചതസ്രഃഉദഗ് ദക്ഷിണായതനാ ശ്ചതസ്ത്രോ രേഖാഃകുര്യാ ത്. ഏവം നവകോഷ്ഠാനി സംപദ്യതേ. തത്ര മദ്ധ്യ കോഷ്ഠേ വലയയുഗയുതം കാര്യമിത്യാഹുഃ തേ മദ്ധ്യപൂർവ്വം തദന്തമിത്യസ്യ വ്യാഖ്യാനം പ്രഷ്ടവ്യാഭവന്തി. ഭൂർജ്ജപത്രാദാവിത്യാദിശബ്ദേന താമ്രരജത കാഞ്ചനാദീനാം ഗ്രഹണം. തത്തല്ലേഖ്യവിശേഷേണ കാലവിശേഷോപി പൂർവ്വോക്തേനനുസന്ധേയഃ യഥാവിധീതി വിധിദർശിത ഏവം ലിഖന പ്രസ്താവേ.

**മലയാളംഭാഷ്യം**

കാമലിംഗയന്ത്രം(ദേവകീപുത്രയന്ത്രം)

കിഴക്കുനിന്ന് പടിഞ്ഞാട്ടും തെക്കുനിന്ന് വടക്കോട്ടും രേഖകൾ വരച്ച് ചതുഷ്കം (ചതുരം) ഉണ്ടാക്കുന്നു. കോണുകളിൽ ശൂലം , 2 വലയം. ശ്ലോകവര്ണ്ണങ്ങൾ (അഷ്ടവർണ്ണം) എഴുതുന്നു.അതിനുപുറത്ത് ദ്വാദശവർണ്ണം. അതിനെ ചുറ്റി ദേവകീപുത്രയന്ത്രം. 111ആം ശ്ലോകത്തിന്റെ രണ്ടാം പാദം തിരിച്ച് വായിച്ചാൽ ഒന്നാം പാദം കിട്ടും. (ദേവകീസുതം, തം രതോവര എന്നിവ) ഇത് അതീവനിഗൂഢമാണ്. മഹാവിഷ്ണുവിന്റെ ഏറ്റവും പ്രാചീനവും ആദിമവുമായ രൂപം ശിംശുമാരരൂപമാണ്. ശിംശുമാരയന്ത്രമാ ണ് ഈ രഹസ്യയന്ത്രം. ഭൂർജ്ജ പത്രത്തിലെഴുതി യഥാവിധി ധരിച്ചാൽ സർവ്വകാമഫലപ്രദം.

പലാശവൃക്ഷപ്പലകയിൽ എഴുതിയാല് സാധ്യസാധിതം. ഗോസ്ഥാനത്ത് നിക്ഷേപിച്ചാൽ ഗോസമൃദ്ധി. കിഴക്കുനിന്ന് പടിഞ്ഞാട്ടും തെക്കുനിന്ന് വടക്കോട്ടും രേഖാദ്വയം വരച്ച് രേഖാചതുഷ്കം. കോണുകളിൽ ശൂലം. മദ്ധ്യകോഷ്ഠകോണങ്ങൽക്ക് പുറത്ത് കർണ്ണസൂത്രചതുഷ്ടയം. അപ്രകാരമാണ് ശൂലാകാരം വരുന്നത്. രണ്ടു വലയം, ഒരു വൃത്തം രേഖാഗ്രസ്പർശി. മറ്റേത് മദ്ധ്യകോഷ്ഠത്തിൽ ആ വൃത്താന്തരാളത്തിൽ. മദ്ധ്യകോഷ്ഠംമുതൽ എഴുതാന് തുടങ്ങി മദ്ധ്യകോഷ്ഠത്തിൽതന്നെ അവസാനിക്കുന്നു. കിഴക്കുള്ള മദ്ധ്യാദി കോഷ്ഠത്രയത്തിൽ ആദ്യവർണ്ണത്രയം. ആഗ്നേയകോണിൽ രണ്ടാം വൃത്താന്തരാളത്തിൽ കോണരേഖക്കുമുകളിലെ രണ്ടു കോഷ്ഠത്തില് ദേവ. തകാരം മദ്ധ്യകോഷ്ഠത്തിൽ. മദ്ധ്യകോഷ്ഠത്തിന്റെ ദക്ഷിണത്തിൽ,നൈരൃതിയിൽ മദ്ധ്യരേഖയുടെ ഇരുവശത്തെ കോഷ്ഠദ്വയത്തിൽ വരേ. പടിഞ്ഞാറും ഇതുപോലെ. വായവ്യകോണിൽ രുടേ. അതിന്റെ ഉത്തരദക്ഷിണകോഷ്ഠദ്വയങ്ങളില് . ഈശകോണിൽ ദേവ. കിഴക്ക് എഴുതിയ അക്ഷരങ്ങൾ മേലോട്ട് വായിക്കുക. ഇപ്രകാരം ശ്ലോകമന്ത്രാക്ഷരലേഖനക്രമം. മദ്ധ്യകോഷ്ഠത്തിനു പുറത്ത് ആദ്യവൃത്താന്തർഭാഗത്ത് ഓരോ കോണിലും കർണ്ണസൂത്രം. കോഷ്ഠദ്വന്ദ്വം ബാക്കി വരുന്നു. അതിൽ പ്രാദക്ഷിണ്യക്രമത്തില് ഈശാനം മുതൽ അഷ്ടവർണ്ണം എഴുതുക. അതിനുപുറത്തെ ദ്വാദശാര്ണ്ണങ്ങളിൽ പഞ്ചദശപടലത്തിൽ പറഞ്ഞ വാസുദേവമന്ത്രം കൊണ്ട് പരിവൃത്തം.

ശൂലോല്പന്നമായ 12 കോഷ്ടത്തില് 12 വർണ്ണം എഴുതുമ്പോള് വൃത്തം ഭവിക്കുന്നു. ഇപ്രകാരം സാമ്പ്രദായികപക്ഷം. പ്രാഗപര, ഉദഗ് ദക്ഷിണമായി 4 രേഖ ഉണ്ടാക്കി 9 കോഷ്ടങ്ങള് .അതിന്റെ നടുവിൽ(മദ്ധ്യകോഷ്ടത്തിൽ) എന്ന് ഒരുപക്ഷം. അപ്പോൾ, തേ മദ്ധ്യത്തിൽ വരും. ഭൂർജ്ജപത്രത്തിലെ ഴുതി , താമ്ര,രജത,സ്വർണ്ണത്തകിട് പൊതിയുന്നു. ലോഹമനുസരിച്ചാണ് കാലവിശേഷമെന്ന് മുമ്പ് പറഞ്ഞു.

114. ശ്ലോകം ചതുഃഷഷ്ടിപദേഷു ഭ്രബ്ജേ ശിവാദി ദൈത്യാദി ലിഖേത്ക്രമേണ തത്സർവ്വതോഭദ്രമിതി പ്രസിദ്ധം യന്ത്രം .ശഃശ്രീവിജയപ്രദായി

115. ഫലകേഖാദിരേക്ലൃപ്തം ഗവാംഗോഷ്ഠേ നിവേശിതം രക്ഷാകൃച്ചൌരമാരിഘ്നം സവത്സാനാം ഗവാം ഹിതം

116. ക്ഷീരഗോപയശോരക്ഷീരരക്ഷമാക്ഷക്ഷമാക്ഷര ഗോമാനോഗഗനോമാനോപക്ഷഗക്ഷക്ഷഗക്ഷപ

**സംസ്കൃതംഭാഷ്യം**

യന്ത്രാന്തരമാഹ ശ്ലോകമിതി. ശ്ലോകം വക്ഷ്യമാണം. ചതുഃഷഷ്ടിപദേഷിതി. സർവ്വതഃസഌലേഷിതി ജ്ഞേയം. തദുക്തമപേക്ഷിതാർത്ഥദ്യോതനികാ യാം. ചതുഃഷഷ്ടിപദോപേതം ശൂലമാലാവിഭൂഷിതം ഇതി. ശിവാദി ഈശാ നാദി. ദൈത്യാരി നൈരൃത്യാദി.

കോഷ്ഠോത്പാദനസാദ്ധ്യാദിലേഖനപ്രകാരോ ദശമേ മദുക്തോനുസന്ധേ യഃ ഏതാവപിദ്വൌ സിദ്ധമന്ത്രൌ. ആഭ്യാം ക്രമേണ ആർത്തബാലഗോര ക്ഷാം കുര്യാത്.

**മലയാളം ഭാഷ്യം**

യന്ത്രാന്തരം.

64 പദം ഭൂർജ്ജപത്രത്തിലെഴുതുന്നു. ശിവം ഈശാനം. ദൈത്യം നൈരൃതി. ഇവയിൽനിന്ന് ലേഖനക്രമം. ഇത് സർവ്വതോഭദ്രം ,ശ്രീവിജയപ്രദം. ഖദിര പ്പലകയിൽ ഗോശാലയില് നിവേശിപ്പിച്ചാല് രക്ഷാകരം,ചോര, മാരിനാശ കം. കന്നുകുട്ടികൾക്കും പശുക്കൾക്കും ഹിതകരം. കുട്ടികൾക്കും രക്ഷാകരം.

117. ബ്രഹ്മാ ഭ്രമ്യാം സമാസീനഃശാന്തിബിന്ദുസമന്വിതഃ
ബീജംമനോഭവഃ പ്രോക്തം ജഗത്രിതയമോഹനം

**സംസ്കൃതഭാഷ്യം**

ഏകാക്ഷരംകാമമന്ത്രമാഹ ബ്രഹ്മേതി. ബ്രഹ്മാ കഃ ഭ്രമിർ ലഃ ഏതദാസീനഃ ശാന്തി രീ ബിന്ദുസ്തേന ക്ലീം. കകാരോ ബീജം ഈകാര ശക്തിഃ തദുക്തം ദക്ഷിണാമൂർത്തിസംഹിതായാം കതുര്യേ ബീജശക്തികേ ഇതി. ജഗത്രിതയ മോഹനമിത്യനേന ഹകാരസകാരാദിത്വം സൂചിതം.കേവലഹകാരാദിത്വം മഹാവശ്യദം. കേവലസകാരാദിത്വം ദീർഘായുഷ്യദമിതി . തദുക്തം-
ഹംസാത്രുഢോ മദനസ്ത്രൈലോക്യക്ഷോഭകോ ഭവേദാശു
ഹയുതോ രഞ്ജനകൃത് സ്യാജ്ജീവേന യുതസ്തഥായുഷേ ശസ്തഃ ഇതി.

**മലയാളംഭാഷ്യം**

ഏകാക്ഷരകാമമന്ത്രം.-

ബ്രഹ്മാ കഃ ഭ്രമി ലഃ. ഇവ ചേർന്ന് സമാസീനമായ ക്ല. ശാന്തി ഈ. ബിന്ദുവും ചേർന്ന് ക്ലീം. കകാരം ബീജം. ഈ ശക്തി. ദക്ഷിണാമൂർത്തിസം ഹിതയിൽ ക തുരീയം. ബീജം. ഈ ശക്തി. ജഗത്രയമോഹനമെന്ന് ഹകാ രസകാരദിത്വത്താൽ സൂചിതം. ഹ മാത്രം ഏകമായി ഉപയോഗിക്കുന്നത് മഹാവശ്യദം. കേവലമായ സകാരം മാത്രം ദീർഘായുഷ്കരം. ഹംസാത്രുഢ മായി, മദനമായി, ത്രൈലോക്യക്ഷോഭകമായി, ഹയോട് ചേർന്ന് രഞ്ജന കൃത്തും , ജീവനോട്(സ)ചേർന്ന് ആയുഷ്കരവും എന്ന് പറഞ്ഞിരിക്കുന്നു.

118. ഋഷിഃസമ്മോഹനഃപ്രോക്തോ ഗായത്രം ഛന്ദ ഈരിതം
സർവ്വസമ്മോഹനഃസാക്ഷാദ്ദേവതാ മകരധ്വജഃ

119. ബീജേന ദീർഘയുക്തേന ഷഡംഗവിധിരീരിതഃ

**സംസ്കൃതഭാഷ്യം**

സർവ്വസമ്മോഹനകൃഷ്ണ ഏതയോഃസ്യാദ്ദേവതാ ഇത്യുക്തേ. സാക്ഷാദിത്യ നേന കേവലഃകൃഷ്ണോപി. തത്ര സമ്മോഹനകൃഷ്ണ ദേവതാപക്ഷേ അഷ്ടഭുജധ്യാനം. യദാഹ-
വിശ്വപ്രാണസ്യോദ്യത്പ്രദ്യോതനസധ്യതേഃ സുപർണ്ണസ്യ
ആസീനമുന്നതാംസേ വൈദ്രുമദംഗാംഗമംഗജോന്മഥിതം

ചക്രദങ്കശപാശാൻസുമനോബാണേക്ഷു ചാപമുശലഗദാഃ
ദധ്യതംസ്വദോർഭിരരുണയതവിപുലവിധൂർണ്ണിതാക്ഷിയുഗനലിനം
സ്വാത്മാഭേദതയേത്ഥം ധ്യാത്വകാക്ഷരമഥാഷ്ടവർണ്ണം വാ
പ്രജപേദ്ദിനകരലക്ഷം ത്രിമധുരസിക്തൈഞ്ച കിംശുകപ്രസവൈഃ
ജുഹ്ദയാത്തരണിസഹസ്രം വിമലൈഃസലിലൈശ്ചതയേത്താവത്
ഏവമഷ്ടഭുജോ വാ ധ്യേയഃ തദുക്തം മന്ത്രരത്നപ്രകാശേ-
നിത്യമഷ്ടഭുജം ധ്യായേദരുണം പുരുഷോത്തമം
രമയാലിംഗിതം വാമേ ലോകത്രിതയമോഹനം
ചക്രംശംഖം ച മുശലം ദക്ഷേ വിഭ്രാണമങ്കശം
വാമേപാശം തഥാ ശംഖം സശരം ചാപമേവ ച
കൌമോദകീ ച ബിഭ്രാണം സർവ്വഭൂഷണഭൂഷിതം
ദശലക്ഷജപാദേഷസിദ്ധമന്ത്രഃപ്രജായതേ ഇതി
അസ്യമന്ത്രദ്വയസ്യ പൂജാദികം സർവ്വം പുരുഷോത്തമമന്ത്രവദേവ.യദാഹ-
പ്രായഃപുരുഷോത്തമവിധിരേവമതോന്യത്തതോവഗന്തവ്യം ഇതി.
കേവലകൃഷ്ണാദേവതാപക്ഷേ തു അഷ്ടാദശാക്ഷരോക്തമാർഗ്ഗേണ
ധ്യാനപൂജാദികം സർവ്വമസ്യ വിജ്ഞേയം. വിശേഷാന്തരം ച-
ഏതദേവരമാബീജപുടിതം ചാഖിലാർത്ഥദം
ലക്ഷ്മീനാരായണൌ ഹേമമണ്ഡപേ ചിന്തയേത് ശുഭൌ
തദേവ മായാപുടിതം വിദ്യാവശ്യം പ്രയഛതി
സ്വഭാവാദ്വശ്യദം ഝേതദ് ധനദം ഭോഗദം തഥാ
യദ്ധ്യസ്മാദ് കാമയേദ്വിദ്യാം ദ്വിജേന്ദോമന്ത്ര തത്വവിത്
ഭാരത്യാസഹിതം വിഷ്ണും തത്ര ധ്യായൈച്ഛശിപ്രഭം
ഗദ്യപദ്യൈസ്തഥാശാസ്ത്രൈഃ പൂരയന്തീ ജഗത്രയം
ധാതവ്യാ തു തദാ ദക്ഷേ വിഷ്ണോർ വർണ്ണീ സുഭൂഷണാ ഇതി.
താരേണ വേഷ്ടിതം കാമം പ്രജപേദ്ധർമ്മ മോക്ഷയോഃ
സിദ്ധയേശ്രീഹരിംധ്യായേത് ഖേതം മുനിഗാവൃതം ഇതി.
അന്യത്രതു- കമലാസനസ്ഥോ നകുലീ വാമനേത്രാർദ്ധചന്ദ്രവാന് ഇതി.
അനേന കാമബീജാനന്തരം ഭുവനേശീ ബീജമിത്യുക്തം .ധ്യാനം ച

നാഭിമദ്ധ്യേ സമുദ്ഭൃതാം ഭ്രൂമദ്ധ്യേ ച വിനിഃസൃതാം
പ്രണവാംബുജമദ്ധ്യസ്ഥാം മുക്താലങ്കാരഭൃഷിതാം ഇതി
തത്രൈവവിശേഷഃ ലിപിഭിന്നോ മന്ദർജപ്തോ ലോകക്ഷേമകരോ ഭവേത്
ഇതി.
അന്യത്രാപി- വരപാശാങ്കുശധരാം മദ്ധ്യപൂർണ്ണകപാലഭൃത്
നിത്യാം ധ്യാത്വാ ജപേത് കാമബീജമിഷ്ടാർത്ഥസിദ്ധയേ. ഇതി
അന്യത്രാപി- സകൃജ്ജപ്തേന ബീജേന ബ്രഹ്മഹത്യാം വ്യപോഹതി
ദ്വിജപ്തേന തഥാ ബ്രഹ്മചതുർഭിരിതരൈരപി
സർവ്വയജ്ഞഫലം ചാപി ത്രിജപ്തേന തു ലഭ്യതേ
ചതുർജപ്തേന തൃപ്യന്തേ സർവ്വദേവഗണാസ്തഥാ
പഞ്ചജപ്തേന ദേവേന്ദ്രം ഷഡ്ജപ്തേന തഥാപിതന്
സപ്തജപ്തേന യോഗീന്ദ്രാൻ സർവ്വാന് പ്രീണാനി സാധകഃ
അഷ്ടജപ്തേന പ്രീണാതി സ്വയമേവ പിതാമഹഃ
നവജപ്തേന വൈ വിഷ്ണൂർ ദശജപ്തേന ശങ്കരഃ
കാരണംയത് പ്രധാനാക്യം പ്രകൃതിഃ സഗുണാത്മകം
പ്രീണാതി സാധകേന്ദ്രസ്തു നാമൈകാദശഭിർമുനേ
തഥാദ്വാദശജപ്തേന സർവ്വകം പുരുഷാഹിതം
മോക്ഷം ച സാധകേന്ദ്രാണാം നിത്യം ജപ്തം പ്രയശ്ചതി
വിധാനേന ഗൃഹീതം സ്യാൻ മോക്ഷദം ഭവതോമുനേ
കഥായഥാഹി ജപതി വ്യാപ്തിം ഗത്യാതു സാധകഃ
തഥാ തഥാഹി സിദ്ധ്യന്തി സിദ്ധവിദ്യാധരസ്ത്രിയഃ ഇതി.

**മലയാളംഭാഷ്യം**

ഋഷി സമ്മോഹനൻ. ഛന്ദസ്സ് ഗായത്രി. ദേവത സർവ്വസമ്മോഹനമായ സാക്ഷാത് മകരധ്വജൻ. സാക്ഷാത് എന്നാൽ കേവലം കൃഷ്ണന് മാത്രമാണ്. സർവ്വസമ്മോഹനകൃഷ്ണന് മാത്രം ദേവത. സമ്മോഹനകൃഷ്ണന് അഷ്ടഭുജധ്യാനമാണ്.

ധ്യാനം- വിശ്വപ്രാണനിൽനിന്നുദിച്ച് പ്രദ്യോതനമാകുന്ന (അഭിവ്യക്തം) വേഗതയോടെ സുപർണ്ണനില് ,സുപർണ്ണന്റെ ഉന്നതമായ തോളത്ത്,

ഇരിക്കുന്നവനും നവവിദ്രുമശോഭയാർന്ന അംഗാംഗങ്ങളില് അംഗജന്റെ (കാമ) ഉന്മഥിതമാർന്നവനും ചക്രം,അങ്കുശം,പാശം,ബാണം,ഇക്ഷു, ചാപം, മുശലം,ഗദ എന്നിവ ധരിച്ചവനും അരുണവർണ്ണനും നീണ്ട താമരദളം പോലെയുള്ള വിടർന്ന കണ്ണുകളുള്ളവനുമായ ദേവനെ സ്വാത്മാഭേദമായി ധ്യാനിച്ച് ഏകാക്ഷരമോ അഷ്ടാക്ഷരമോ 12 ലക്ഷം ജപിച്ച് ത്രിമധുരം, കിംശുക പുഷ്പം ഇവ ഹോമിച്ച് (സഹസ്രഹോമം) വിമലജലത്താൽ തർപ്പണം ചെയ്യുക.

മന്ത്രരത്നപ്രകാശം- നിത്യവും അഷ്ടഭുജസ്വാമിയെ ധ്യാനിക്കുക.
അരുണവർണ്ണം,പുരുഷോത്തമം, വാമഭാഗത്തിരിക്കുന്ന രമയെ ആലിംഗനം ചെയ്യുന്ന ത്രിലോകമോഹനരൂപം, ചക്രം,ശംഖം ,മുശലം,അങ്കുശം, വലത്തു കൈകളിൽ. പാശം,ശംഖം,ചാപം,ശരം,കൌമോദകി ഇടത്തുകൈകളിൽ. സർവ്വഭൂഷണഭൂഷിതമായ പുരുഷോത്തമനെ ധ്യാനിക്കുന്നു. ദശലക്ഷജപം കൊണ്ട് മന്ത്രസിദ്ധി. ഈ മന്ത്രങ്ങളാല് പറഞ്ഞ പൂജകളെല്ലാം പുരുഷോത്തമമന്ത്രത്തിനു പറഞ്ഞതുതന്നെ. കേവലകൃഷ്ണദേവതാപക്ഷത്തിൽ 18 അക്ഷരമുള്ള മന്ത്രത്തിനു പറഞ്ഞ മാർഗ്ഗത്തിൽ ധ്യാനപൂജകൾ.
വിശേഷാന്തരം- രമാബീജപുടിതമായി സർവ്വാർത്ഥസിദ്ധിദമായി ശുഭഹേമ മണ്ഡപത്തിൽ ലക്ഷ്മീനാരായണന്മാരെ ചിന്തിക്കുക. മായാപുടിതമായ വിദ്യയും അതിനാൽ ലഭിക്കുന്നതാണ്. സ്വഭാവേന വശ്യദവും ധനദവും ഭോഗദവും സർവ്വകാമം തരുന്നതുമായ വിദ്യ ലഭിക്കാനായി മന്ത്രതത്വവിത്തുകളായ ദ്വിജേന്ദ്രന്മാർ ഭാരതീസഹിതനായി ,ചന്ദ്രപ്രഭയോടെ വിഷ്ണുവിനെ ധ്യാനിക്കുന്നു. അപ്രകാരം ഗദ്യം,പദ്യം,ശാസ്ത്രം ഇവകളാൽ ത്രൈലോക്യവും പൂർണ്ണമാക്കുന്ന വിഷ്ണുവിനെ സദാ തന്റെ വലത്തുഭാഗത്ത് (ദക്ഷിണാർദ്ധം) സുഭൂഷണനായി വർണ്ണി (അന്തേവാസി, ശിഷ്യൻ) ധ്യാനിക്കുന്നു. (ഇടത്ത് വാമാർദ്ധം സരസ്വതിയാണ്). പ്രണവവേഷ്ടിതമായി കാമജപത്താൽ ധർമ്മവും മോക്ഷവും ലഭിക്കുന്നു. വിധിപോലെ മുനിഗണാവൃതമായി ശ്രീഹരിയെ ഇപ്രകാരം ധ്യാനിക്കുക.
മറ്റൊരിടത്ത്,കമലാസനസ്ഥനായി ,നകുലിയെ ഇടത്തുനേത്രത്തിൽ അർദ്ധചന്ദ്രനോടെ ധ്യാനിക്കുക എന്ന് കാണുന്നു. കാമബീജശേഷം

ഭുവനേശ്വരീബീജം. ധ്യാനം- നാഭിമദ്ധ്യത്തില് ഉത്ഭവിച്ച് ഭ്രൂമദ്ധ്യത്തില് ആരൂഢം ചെയ്ത് പ്രണവപത്മമദ്ധ്യത്തിൽ മുത്തുമാലകളണിഞ്ഞിരിക്കുന്നവളും ലേഖനിയും (എഴുത്താണിയാണ് ലേഖനി)പുസ്തകവും ധരിച്ചവളും ആയ ദേവിയെ സമ്യക്കായി അഭ്യസിക്കുക (വിദ്യ അഭ്യസിക്കുക, ധ്യാനിക്കുക)ലിപികളെ വേർതിരിച്ചറിയുന്നവനും മന്ത്രജപസിദ്ധി ഉള്ളവനും ലോകക്ഷേമകരനുമായി ഭവിക്കാനാണ് ഈ ധ്യാനം. പാശാങ്കുശധരയായി അമൃതം നിറഞ്ഞ കപാലം ധരിച്ച് നിത്യവും കാമബീജം ഇഷ്ടാർത്ഥസിദ്ധിക്കായി ധ്യാനിച്ച് ജപിക്കുക. ഇപ്രകാരമുള്ള ബീജമന്ത്രജപത്താൽ ബ്രഹ്മഹത്യാപാപം പോലും ഇല്ലാതാവും. 2 ജപം,4 ജപം, 3 ജപം ഇവകൊണ്ടുപോലും സർവ്വയജ്ഞഫലം ലഭിക്കും. നാലുജപത്താൽ സർവ്വദേവഗണവും തൃപ്തരാവുന്നു.അഞ്ചുജപത്താൽ ദേവേന്ദ്രന് തൃപ്തനാവുന്നു. 6 ജപത്താല് പിതൃക്കള് തൃപ്തരാവുന്നു. 7 ജപത്താല് യോഗീന്ദ്രന്മാര് സർവ്വരും തൃപ്തരാവുന്നു. 8 ജപത്താൽ സ്വയം പിതാമഹന് ബ്രഹ്മാവുതന്നെ പ്രീതനാവുന്നു. 9 ജപത്താല് വിഷ്ണുവും 10 ജപത്താല് ശങ്കരനും പ്രീതരാവുന്നു. പ്രധാനം എന്ന കാരണം സഗുണാത്മകമായ പ്രകൃതിയാണ്. 11 ജപത്താല് ആ പ്രകൃതിതന്നെ സാധകേന്ദ്രനിൽ തൃപ്തയാവുന്നു. 12 ജപത്താല് സർവ്വപുരുഷാർത്ഥവും ലഭിക്കുന്നു. നിത്യം ജപിക്കുന്ന സാധകേന്ദ്രന് മോക്ഷപ്രാപ്തിയാണ്. വിധാനമൊന്നും അറിയാതെ ജപിച്ചാൽപോലും മോക്ഷദമാണ്. വിധാനത്തോടെ ജപിച്ചാൽ പൂർണ്ണഫലം(നിർവ്വികല്പം),വിധാനമില്ലെങ്കിൽ സവികല്പസുഖം എന്ന വ്യത്യാസമുണ്ട്. പൂർണ്ണനിർവ്വികല്പസുഖം ലഭിക്കാതെ പോയാലും ഭോഗദവും വത്സ,സ്ത്രീജനങ്ങളെ ആകർഷിക്കുന്നതുമാണ്. എത്രയെത്രയാണ് ജപിക്കുന്നത് അത്രയത്ര വ്യാപ്തിയിലാണ് സാധകന്റെ ഗതി. അത്രയത്രയാണ് സിദ്ധവിദ്യാധരാദിസ്ത്രീകളുടെ സിദ്ധിയും.

120. ജപാരുണം രത്നവിഭൂഷണാഢ്യം മീനധ്വജം ചാരുകൃതാംഗരാഗം
കരാംബുജൈരങ്കുശമിക്ഷുചാപം പുശ്പാസ്ത്രപാശൌ ദധതം ഭജാമി.

**സംസ്കൃതഭാഷ്യം**

ദീർഘയുക്തേന ഷഡ്ദീർഘയുക്തേന. ഏതദനന്തരം
ഭാലാസ്യകണ്ഠഹൃന്മൂലാധാരേഷു പഞ്ചബാണാൻ വിന്യസേത്. അഗ്രേ

പൂജായാമാവൃത്തിർവേനോക്തേഃ തദുക്തമാചാര്യൈഃ-
ന്യസ്തശരബീജദേഹഃഇതി. ആയുധധ്യാനം വാമോർദ്ധ്വാദ്യക്ഷോർദ്ധ്വം
യാവത്. അത്ര ധ്യാനാനന്തരമേതേ മുദ്രേ ദർശനീയേ
ഹസ്തൌ സമ്പുടൌകൃത്വാ പ്രസൃതാംഗുലികൌ തഥാ
തർജ്ജന്യൌ മദ്ധ്യമാപൃഷ്ഠേ അംഗുഷ്ഠൌമദ്ധ്യമാന്വിതൌ
കാമമുദ്രേയമാഖ്യാതാ സർവ്വസത്വപ്രിയങ്കരീ
മൂർദ്ധ്ന്യംഗുഷ്ഠമുഷ്ഠീ ദ്വേ മുദ്രാ ത്രൈലോക്യമോഹിനീ ഇതി.

**മലയാളംഭാഷ്യം**

ദീർഘാക്ഷരയുക്തമായി ഷഡംഗന്യാസം ബീജമന്ത്രവർണ്ണത്താല് ചെയ്യ ണം. ഫാലം,മുഖം,കണ്ഠം,ഹന്ദു, മൂലാധാരം,ഇവയിൽ അതിനുശേഷം പഞ്ച ബാണവിന്യാസം. ആചാര്യവാക്യം- ശരബീജം ന്യസിക്കപ്പെട്ട ദേഹത്തോ ടെ അപ്രകാരം പൂജ ചെയ്യണം. ധ്യാനം- ചെമ്പരത്തിപ്പൂപോലെ അരുണ വർണ്ണമായി, മത്സ്യക്കൊടിയോടെ, സുന്ദരമായ മേനിയിൽ അംഗരാഗം ചൂടി, കൈകളിൽ അങ്കുശം,കരിമ്പുവില്ല്,പുഷ്പബാണങ്ങൾ,പാശം ഇവ ധരിച്ച് ദേവനെ സ്മരിക്കുന്നു. ആയുധദ്യാനം ഇടത്ത് മുകളിൽനിന്ന് വലത്ത് മുകളിൽ വരെ. ധ്യാനാനന്തരം ത്രൈലോക്യമോഹിനീമുദ്ര. കൈകൾ സമ്പുടമാക്കി,ചൂണ്ടുവിരൽ നടുവിരലിനു മുകളിൽ, തള്ളവിരൽ നടുവിരലോടു ചേർത്തുപിടിക്കുന്ന കാമമുദ്ര. സർവ്വസത്വപ്രിയങ്കരിയാണ്. മൂർദ്ധാവില് അംഗുഷ്ഠമുഷ്ടി ചേർത്തുപിടിക്കുന്ന ത്രൈലോക്യമോഹിനീമുദ്ര. ഇത് രണ്ടും കാണിക്കണം.

121. ലക്ഷത്രയം ജപേന്മന്ത്രം മധുരത്രയസംയുതൈഃ
പുഷ്പൈഃകിംശുകജൈഃഫുല്ലൈർജ്ജുഹുയാത്തദ്ദശാം ശതഃ

122. വക്ഷ്യമാണേ യജേത് പീഠേ വിധിനാ മകരധ്വജം
മോഹിനീക്ഷോഭിണീ ത്രാസാ സ്തംഭിന്യാകർഷിണീ പുനഃ

123. ദ്രാവിണ്യുന്മാദിനീക്ലിന്നാക്ലേദിന്യാഃപീഠശക്തയഃ
ബീജാദ്യമാസനം ദത്വാ മൂർത്തിം മൂലേന കല്പയേത്

**സംസ്കൃതഭാഷ്യം**

വക്ഷ്യമാണേപീഠേ വിധിനാ വക്ഷ്യമാണേന യജേദിതി. മണ്ഡൂകാദിപര

തത്വാന്തം സംപൂജ്യവക്ഷ്യമാണാഃപീഠശക്തിഃപൂജായേദിത്യർത്ഥഃ ബീജാദ്യ മിതി. ക്ലീം കാമയോഗപീഠായ നമഃഇതി ആസനം പൂജയേത്യർത്ഥഃ

**മലയാളംഭാഷ്യം**

മൂന്നുലക്ഷംധ്യാനം. ത്രിമധുരം,കിംശുകപുഷ്പം(വിടർന്നത്)ദശാംശം വീതം വിഷ്ണുപീഠത്തിൽ മകരധ്വജനെ യജിച്ച് ഹോമം. പീഠശക്തികൾ മോഹിനി, ക്ഷോഭിണി,ത്രാസ,സ്തംഭിനി,ആകർഷിണി, ദ്രാവിണി, ഉന്മാദിനി, ക്ലിന്ന, ക്ലേദിനി. ബീജത്തോടെ ആസനം നൽകി മൂലമന്ത്രത്താല് മൂർത്തികല്പന. പറയപ്പെട്ട പീഠത്തിൽ വിധിപൂർവ്വം യജിക്കുക. മണ്ഡൂകാദിപരതത്വാന്തം പൂജ പീഠശക്തിപൂജ. ക്ലീം കാമയോഗപീഠായൈ നമഃ എന്ന് ആസനപൂജ.

124. യസ്യാം സമ്യഗ്യജേദ് ദേവം വക്ഷ്യമാണേന വത്മനാ
ഇഷ്ട്വാംഗാവരണം പൂർവ്വം മദ്ധ്യദിക്ഷുയജേഛരതം

125. ദ്രാമാദ്യം ഭ്രൂഷണം പൂർവ്വം ദ്രീമാദ്യം മോഹനം തതഃ
സന്ദീപനാഖ്യം ക്ലീമാദ്യം ബ്ലൂമാദ്യം താപനം തതഃ

126. സർഗ്ഗാന്തഭൃഗുണാഭ്രയോ മാദനം പഞ്ചമം തതഃ
പ്രണാമബാണഹസ്താബ്ജാ ധ്യേയാസ്താ ബാണദേവതാഃ

**സംസ്കൃതഭാഷ്യം**

വക്ഷ്യമാണേനേത്യുക്തം വത്മാഹ ഇഷ്വേതി. കർണ്ണികായാമിതി ശേഷഃ തദുക്തം-ഇഷ്ട്വാ കർണ്ണികായാമംഗാനി ഇതി. മദ്ധ്യ ഇതി പഞ്ചമം ദിക്ഷു ശരാന്മദ്ധ്യേ ച പഞ്ചമം പുനഃഇത്യുക്തേഃദ്രാവിത്യാദൌ അനുസ്വാരേ ആചാര്യാണാം ഡകാരവ്യവഹാരഇതി ജ്ഞേയം. സർഗ്ഗാന്തഭൃഗുരിതി സഃ പ്രണമേതി. ഏകഹസ്തേ പ്രണാമഃ അപരഹസ്തേ ബാണഃ

**മലയാളംഭാഷ്യം**

സമ്യക്കായി ഇപ്രകാരം ആവരണദേവതകളോടെ യജിക്കണം. വത്മം (ഇഷ്ട്വ)ഇഷ്ട്വാംഗാവരണം .മുമ്പ് പറഞ്ഞപോലെ കർണ്ണികയില് യജിക്കുന്നു. മദ്ധ്യ എന്നത് ദിക്കുകളിൽ പഞ്ചബാണപൂജ. ദ്രാം മുതലായ അനുസ്വാരങ്ങ ളാൽ ആചാര്യന്മാര് ഡകാരവ്യവഹാരം പറയുന്നു. ദ്രാം ഭ്രൂഷണം, ദ്രീം മോഹനം, ക്ലീം സന്ദീപനം, ബ്ലൂം താപനം. വിസർഗ്ഗപൂർവ്വം ഭൃഗു സഃ

പ്രണാമബാണഹസ്തം- ഒരു കയ്യില് പ്രണാമം, മറുകയ്യിൽ ബാണം .
ഇപ്രകാരം ബാണദേവതാവ്യാഖ്യാനം. സഃ എന്നത് മാദനമാണ്.

127. സംപൂജ്യാസ്തത്ര മദ്ധ്യേഷു ശസ്ത്രയോഷ്ടൌ യഥാക്രമം
അനംഗരൂപാദ്യാനംഗമദനാനംഗമന്മഥാ

128. അനംഗകുസുമാ പശ്ചാദനംഗമദനാതുരാഃ
അനംഗശിശിരാനംഗമേഖലാനംഗദീപികാ

129. ലീലാകമലധാ◌ിണ്യഃസ്മേരവക്ത്രാഃസുശോഭിതാഃ
ബഹിഷോഡശപത്രേഷു പൂജ്യാഃഷോഡശശക്തയഃ

130. യുവതിർവിപ്രലംഭാന്യാ ജ്യോത്സ്നാസുഭ്രൂര് മദദ്രവാ
സുരതാ വാരുണീലോലാ കാന്തീഃ സൌദാമിനീ പുനഃ

131. കാമഛത്രാ ചന്ദ്രരേഖാ ശുക്ലീ സ്യാന്മദനാപുനഃ
ജ്യോതിർമയാവതീ താഃസ്യുഃകൽഹാരവിലസത് കതഃ

132. സ്മേരവക്ത്രാ യുവതയോ മദവിഭ്രമമന്ഥരാഃ
ദലാഗ്രേഷു പുനഃപൂജ്യാഃസ്മരസ്യ പരിചാരകഃ

133. ശോകമോഹൌ വിലാസോന്യോ വിഭ്രമോ മദനാതുരഃ
അപത്രപോയുവാ കാമോധൃ(ച്ഛൃ)തപുഷ്പോ രതിപ്രിയഃ

134. ഗ്രീഷ്മസ്തപാന്ത ഊർജ്ജോന്യോ ഹേമന്തഃശിശിരോ മദഃ
ഇക്ഷുകാർമ്മുക പുഷ്പേക്ഷു ധരാ രക്താഃ സുഭൂഷിതാഃ

135. അപരാംഗനിഷം ഗാഢ്യാ വനിതാസക്തമാനസാഃ
രതിപ്രിയാനഷ്ടദിക്ഷു യജേദഷ്ടൌ വിശിഷ്ടധീഃ

136. പരഭൃത് സാരസൌപശ്ചാശ്ചക്രമേധാഹ്വയൌ പുനഃ
അപാംഗഭ്രൂവിലാസൌ ദ്വൌ ഹാവഭാവൌ പ്രകീർത്തിതാഃ

**സംസ്കൃതഭാഷ്യം**

യഥാക്രമമിത്യനേന കാമബീജാദിത്വം. യുവത്യാദീനാം സർവ്വാസാം മായാബീജാദിത്വം ജ്ഞേയം. യദാഹഃ-
ഹൃല്ലേഖായാ സ്വനാമ്നാ ച ശക്ത്യാദീനാം സമർച്ചനം ഇതി.

വിശിഷ്ടധീരിത്യനേന സർവ്വത്ര സംബദ്ധ്യമാനേനേദമിവ സൂചിതം.
യുവതയസ്തരുണ്യ ഇത്യർത്ഥഃ

**മലയാളംഭാഷ്യം**

അതിന്റെ മദ്ധ്യത്തിലാണ് അഷ്ടശക്തീപൂജ.
അനംഗരൂപ,അനംഗമദന,അനംഗമന്മഥ,അനംഗകുസുമ,അനംഗമദനാതുര ,അനംഗശിശിര, അനംഗമേഖലാ, അനംഗദീപിക .എല്ലാവരും ലീലാപത്മം ധരിച്ചവരും മന്ദഹസിക്കുന്നവരും സുശോഭിതകളുമാണ്. പുറത്ത്,ഷോഡശ ദലപത്മത്തിൽ ഷോഡശശക്തികൾ. ഇവർ യുവതികളും വിപ്രലംഭഭാവമു ള്ളവരുമാണ്.ജ്യോത്സ്ന, സുഭ്രു,മദദ്രവ, സുരത, വാരുണി, ലോല,കാന്തി, സൌദാമിനി, കാമ, ഛത്ര,ചന്ദ്ര,രേഖ, ശുക്ലി, മദന, ജ്യോതി,മായാവതി. എല്ലാവരും കയ്യിൽ കൽഹാരപുഷ്പം ധരിച്ചവരും, സ്മേരമുഖികളും ,മദവിഭ്രമമ ന്ഥരകളുമാണ്. ദലാഗ്രത്തിൽ സ്മരന്റെ പരിചാരികമാരെ പൂജിക്കുക. ശോക,മോഹ,വിലാസ,വിഭ്രമ,മദനാതുര, അപത്രപ, യുവകാമ, ധൃത, പുഷ്പ, രതിപ്രിയ, ഗ്രീഷ്മ, തപ, ഊർജ്ജ, ഹേമന്ത, ശിശിര, മദ  എന്ന് പരിചാരിക മാരുടെ പേരുകൾ. ഇവരെല്ലാം കരിമ്പുവില്ലും പുഷ്പബാണവും ധരിച്ചവരാണ്. അരുണവർണ്ണകളും സുഭൂഷിതകളും അപരാംഗ(പൃഷ്ഠ)നിഷംഗാഢ്യകളും വനിതാസക്തമാനസരും ആണ്. രതിപ്രിയാദികളെ അഷ്ടദിക്കിൽ യജി ക്കുക.
യഥാക്രമമെന്നതിനാൽ,കാമബീജാദിത്വം.വണ്ട് താമരയിൽ നിന്ന് ഉത്ക്ര മിക്കുന്ന നാമത്തോട്ടുകൂടിയവനും (മധുമതി)കടക്കണ്ണിലെ വിലാസാദിഹാവ ഭാവങ്ങളോട്ടു കൂടിയവരും യുവതിമാരുമായ ഇവരിലെല്ലാം മായാബീജാ ദിത്വം. ഏല്ലേഖയാൽ സ്വനാമത്താല് ശക്ത്യാദികളെ സമർച്ചിക്കണം. വിശിഷ്ടധീയോടെ (വിശിഷ്ടബുദ്ധി) എന്ന് സർവ്വത്ര സംബദ്ധ്യമായി സൂചിതം.

137. ചതുരസ്തസ്യകോണേഷു പൂജ്യാസ്തത് പരിചാരികാഃ
മാധവൌമാലതീപശ്ചാദ്ദരിണാക്ഷീ മദോത്ക്കടാഃ

138. സിതചാമരധാരിണ്യാഃസർവ്വാഭരണഭൂഷിണ്യാഃ
ബാഹ്യേ ലോകേശ്വരാൻ പശ്ചാത്തദസ്ത്രാണ്യർച്ചയേത് ക്രമാത്

139. ഇത്ഥം യോ ഭജതേ ദേവം സുഗന്ധി കുസുമാദിഭിഃ
സഭവേല്ലബ്ധസൌഭാഗ്യോ ലക്ഷ്മ്യാ ജിതധനേശ്വരഃ

140. അശോകപുഷ്പൈർദധ്യന്നൈദ്യുക്തൈ ജുഹ്യയാദിവസത്രയം
അഷ്ടോത്തരസഹസ്രം യഃ സ ഭവേജ്ജഗതാം പ്രിയഃ

141. ഗവ്യേനാജ്യേന ജുഹ്വയാൻ മന്ത്രേണാഷ്ടോത്തരം ശതം
സാധകേന്ദ്രഃസസമ്പാതമർച്ചിതേ ഹവ്യവാഹനേ

**സംസ്കൃതഭാഷ്യം**

അർച്ചേതി ഹവ്യവാഹനേ ജുഹ്വയാദിതി സംബന്ധഃ സസമ്പാതമിതി. പാത്രാന്തരേ സമ്പാതം കുർവ്വൻ. സാധകേന്ദ്ര ഇത്യനേന സമ്പാതസ്ഥാഷ്ടോത്തരശതവാരം ജപ ഉക്തഃ

**മലയാളംഭാഷ്യം**

ചതുരകോണുകളിൽ പരിചാരികമാര് പൂജിതരാവുന്നു. മാധവി,മാലതി, ഹരിണാക്ഷി,മദോല്ക്കട, എന്ന് പേർ. വെഞ്ചാമരം ധരിച്ചവരും സർവ്വാഭരണ ഭൂഷിതരും ആണ്. പുറത്ത് മുൻപോലെ ലോകപാലരും അവരുടെ അസ്ത്രങ്ങളും ക്രമത്തിൽ. ഇപ്രകാരം ദേവനെ സുഗന്ധികുസുമങ്ങളാല് പൂജിച്ച് ഭജിച്ചാൽ സൌഭാഗ്യവും ലക്ഷ്മിയും ലഭിച്ച് ധനേശ്വരനെപ്പോലും ജയിക്കുന്നു. അശോകപുഷ്പം ,തൈർ,അന്നം,ഇവകൊണ്ട് 3 ദിനം ഹോമം,അഷ്ടോത്തര സഹസ്രം ചെയ്താൽ ജഗത്തിനു മുഴുവനും പ്രിയനായി ഭവിക്കും. ഗവ്യവും ആജ്യവും കൊണ്ട് അഷ്ടോത്തരശതം ഹോമിച്ച് അഗ്നിയില് സസമ്പാതം അർച്ചിക്കുന്നു. ഇവിടെ സാധകേന്ദ്രർ എന്ന പദം കൊണ്ട് സ്ത്രീകളെയാണ് ഉദ്ദേശിച്ചിരിക്കുന്നത് എന്ന് അടുത്തശ്ലോകം(142)നോക്കി മനസ്സിലാക്കുക.

142. സമ്പാതാജ്യേന വനിതാഭോജയേദാത്മനഃപതിം
അനയായദ്യദാദിഷ്ടം തത്തത് സ കുരുതേ സദാഃ

143. കന്യാർത്ഥീ ജുഹ്വയാല്ലാജൈർദധ്യക്തൈർമണ്ഡലാന്തരേ
കന്യാമിഷ്ടാമവാപ്നോതി സാപി സത്പതിമാപ്നുയാത്

**സംസ്കൃതഭാഷ്യം**

സമ്പാതാജ്യസ്യവിനിയോഗമാഹ സമ്പാതീതി. മണ്ഡലാന്തരേ

കന്യാമാപ്നോതീതി സംബന്ധഃ തേന ഏകോനപഞ്ചാശദ്ദിനം ഹോമഭക്തഃ

**മലയാളംഭാഷ്യം**

സമ്പാതാജ്യംകൊണ്ട് വനിതകൾ സ്വയം ഭക്ഷിക്കയും ഭർത്താക്കന്മാർക്ക് ഊട്ടുകയും ചെയ്യുന്നു. കന്യകാർത്ഥി ലാജം,ദധി ഇവകൊണ്ട് ഹോമിച്ചാൽ ഒരു മണ്ഡലത്തിനകത്ത് ഇഷ്ടകന്യകയേയും സ്ത്രീ ഇഷ്ടപുരുഷനേയും പ്രാപിക്കും. മണ്ഡലാന്തരമെന്നതിനാൽ ഏകോനപഞ്ചാശദ് (49) ദിനം ഹോമവും (ഏഴിനെ ഏഴുകൊണ്ട് ഗുണിച്ച സംഖ്യ),ഹോമാജ്യം ഭക്ഷിക്ക ലുമെന്ന് മനസ്സിലാക്കണം.

144. കാമോല്ലാസിതമദ്ധ്യമംഗവിലസത് ഷഡ്കോണമേതദ്ബഹി-
ർഗ്ഗായത്രീഗുണവർണ്ണവദ്വസുദലം മാലാമനോരക്ഷരൈഃ
ഷഡ്സംഖ്യൈഃസഹിതാഷ്ടപത്രസഹിതംക്ഷൌണീപുരേണാവൃതം
കോണാന്യസ്തമനോഭവേൻകഥിതം യന്ത്രം മനോരക്ഷരൈഃ

**സംസ്കൃതഭാഷ്യം**

യന്ത്രമാഹ കാമേതി. ഷഡ്കോണമദ്ധ്യേ കാമബീജാന്തഃ സാദ്ധ്യസാധകക ർമ്മനാമ ലിഖനീയം.കാമഷഡംഗാന്യാഗ്നേയാദിഷഡ്കോണേഷു ലിഖേദ്. തദുക്തം-ഷഡംഗാന്യഗ്നികോണാദികോണേഷ്വക്രമാല്ലിഖേദ് ഇതി.ഏതദ് ബഹിരഷ്ടദലമദ്ധ്യേ വക്ഷ്യമാണ ഗായത്ര്യർണ്ണാം ത്രിശക്തിസ്ത്രീശോ ലിഖിത്വാ മാലാമനോർവക്ഷ്യമാണസ്യ ഷഡ്ഷഡക്ഷരാണി ദലാഗ്രേഷു ലിഖേദ്. മൂലേ വസുദാദലാഷ്ടപത്രശബ്ദൌ തത്രൈകത്ര ദലമദ്ധ്യമന്യത്ര ദലാഗ്രമിതി ജ്ഞേയം. കോണന്യസ്തമനോഭവേന ക്ഷൌണീപുരേണാവൃതമി തി സംബന്ധഃതദുക്തമാചാര്യൈഃ-

ആലിഖ്യാത് കർണ്ണികായാമനലപുരയുഗേ മാരബീജം സസാദ്ധ്യം
തദ്രന്ധ്രേഷ്വംഗഷഡ്കം ബഹിരപി ഗുണശോ മാരഗായത്രിവർണ്ണാന്
മാലാമന്ത്രം ദലാഗ്രേഷ്വപി ഗുഹമുഖശഃപാർത്ഥിവാസ്ത്രിഷ്വനംഗം ഇതി

**മലയാളംഭാഷ്യം**

കാമബീജം വിലസുന്ന മദ്ധ്യമാംഗം,ഷഡ്കോണത്തിനുപുറത്ത് ഗായത്രീ ഗുണവർണ്ണമെഴുതിയ അഷ്ടദലം, മാലാമന്ത്രാക്ഷരങ്ങൾ ആറുസംഖ്യ വീതം എഴുതിയ അഷ്ടദലങ്ങളോടും ഭൂപുരത്താലാവൃതമായും കോണുകളിൽ ന്യസി

ച്ച മനോഭവന്മാരോട്ടുകൂടിയതുമായ യന്ത്രം ജഗന്മോഹനമാണ്. ഷഡ്കോണമദ്ധ്യത്തിൽ കാമബീജം ,സാദ്ധ്യസാധകകർമ്മനാമം .കാമഷഡംഗം ആഗ്നേയാദിഷഡ്കോണുകളിൽ ക്രമത്തില് എഴുതിയിരിക്കുന്നു. പുറത്ത് അഷ്ടദലപത്മം. അതിന്റെ മദ്ധ്യത്തിലാണ് മുമ്മൂന്നുവീതം ഗായത്രീവർണ്ണാക്ഷരം.,ദലാഗ്രത്തിലാണ് മാലാമന്ത്രത്തിന്റെ ആറാറ് അക്ഷരം വീതം. കോണുകളിൽ മനോഭവർ. ഭൂപുരം കൊണ്ട് ആവൃതം.

ആചാര്യവചനം-അനലപുരയുഗത്തിന്റെ കർണ്ണികയില് സാദ്ധ്യത്തോടുകൂടി കാമബീജം. അംഗഷഡ്കം കോണുകളിൽ. അഷ്ടദലമദ്ധ്യത്തിൽ മാരഗായത്രിവർണ്ണം. മാലാമന്ത്രം ദലാഗ്രത്തില്.

145. കാമദേവായ ശബ്ദാന്തേ വിദ്മഹേ ഡേന്തമീരയേത്
പുഷ്പബാണം ധീമഹി സ്യാത് തന്നോനംഗഃപ്രചോദയാത്

146. നമോന്തേ കാമദാവായ വദേത് സർവ്വജനം തതഃ
പ്രിയായ സർവ്വവർണ്ണാന്തേ ജനസമ്മോഹനായ ച

147. ജ്വലദ്വയം പ്രജ്വലാർണ്ണാന് വദേത് സർവ്വജനസ്യ ച
ഹൃദയം മേ ശബ്ദാന്തേ വശം കുരുയുഗം ശിരഃ
മാലാമന്ത്രയം സാഷ്ടചത്വാരിംശംഗിരക്ഷരൈഃ

**സംസ്കൃതഭാഷ്യം**

കാമഗായത്രീമുദ്ധരതി കാമദേവായേതി. ഡേന്തം പുഷ്പബാണം പുഷ്പബാണായ. മാലാമന്ത്രമാഹ നമോന്തേ ഇതി. സർവ്വഇതി യദ്വർണ്ണദ്വയം തദന്തേ. ഹൃദയമിതി സ്വരൂപം. ശിരഃസ്വാഹാ. അയം സ്വതന്ത്രോമന്ത്രഃ അസ്യർഷ്യാദികം യഥാ-

നാരദോജഗതീകാമോമുന്യാദ്യാഃ പരികീർത്തിതാഃ
സപ്തസപ്തനവമുനിദശാഷ്ടാർണ്ണൈഃഷഡംഗകം
യദ്വാമൃതോദ്ഭവശ്ചൈവ പരോ മകരകേതനഃ
സങ്കല്ുജന്മാന്യശ്ചാക്ഷതത്രുപേക്ഷ്യധന്വർധരൌ
പുഷ്പബാണാശ്ച കാമാദ്യൈർ ഡേസ്വാഹാന്തൈഃ ഷഡംഗകം
ബാണാൻ ഭാലാസ്യഗലഹൃദയാധാരേഷ്വ പ്രവിന്യസേത്
ശേപമന്യത്തു പൂജാദികാമബീജവദീരിതം

ജപാദൌ മാരബീജാദ്യോ ജഗത്രയവശീകരഃ
വിലിപ്യ ഗന്ധപങ്കേന ലിഖേദഷ്ടദലാംബുജം
കർണ്ണികായാം ലിഖേദ്വഹ്നി പുടിതം മണ്ഡലദ്വയം
തസ്യമദ്ധ്യേ ലിഖേത് കാമം സാധ്യാഖ്യാ കർമ്മസംയുതം
സാദ്ധ്യാഖ്യാപുടിതൈഃ കാമൈസ്തം കാമം വേഷ്ടയേദ് ബുധഃ
ശ്രിയം ച ഷഡ്സു കോണേഷു ഐന്ദ്രനിരൃതിവായുഷു
ആലിഖേച്ചതഥാ മായാം വഹ്നിവാരുണശൂലിഷു
അക്ഷരൈഃകാമഗായത്ര്യാ വേഷ്ടയേത് കേസരേ സുധിഃ
മാരമാലാമനോവർണ്ണാർദ്ദലേഷ്വഷ്ടസു മന്ത്രവിത്       അന്യേകപരഃ ഖ
ഇത്യാഹുസ്തദസത്. പത്മപാദാചാര്യഗ്രന്ഥവിരോധാത്. നാസശബ്ദേന
തദുച്ചാരണീയഃഅനുനാസികഃ തന്മദ്ധ്യേപി പ്രഥമാതിക്രമേ കാരണാഭാ
വാത് ങ് കാരഃ കേചന നാസാ അകാര ഇത്യൂചുസ്തദസത് തദ്ഗ്രന്ഥാദി
വിരോധാദേവ.
ലിഖേദ് ഗുഹാനനസംഖ്യൈർമ്മാതൃകാം തു വിലേഖയേത്
ഭൂബിംബം ച ലിഖേദ്ബാഹ്യേ ശ്രീമായേദിഗ്വിദിക്ഷ്വപി
മന്ത്രമേവം സമാലിഖ്യ ജാതരൂപമയേ പടേ
രാജതേ താമ്രപടേവാ ഭൂർജ്ജേ ക്ഷൌമമയേപി വാ
സൂക്ഷ്മതന്തുമയേ വാപി പ്രതിഷ്ഠാപ്യ സമീരണം
ഹുത്വാ സഹസ്രമാജ്യേന യന്ത്രസമ്പാതപൂർവ്വകം
അർച്ചയിത്വായുതം ജപ്ത്വാ ധാരയേത്തദനുത്തമം
ത്രൈലോക്യൈശ്വര്യമാപ്നോതി ദേവൈരപി സുപൂജിതം
ആകർഷണം സുരസ്ത്രീണാം നാഗലോകനിവാസിനാം
പിശാചയക്ഷരക്ഷാംസി ഗന്ധർവ്വാപ്സരകിന്നരാഃ
ദുഷ്ടസത്വാച്ചയേ സത്വാഃ പ്രസർപ്പന്ത്യേവ ദൂരതഃ
ബഹുനാ കിമിഹോക്തേന സർവ്വലോകസുഖാവഹം
സ്ത്രീണാമാകർഷകം സദ്യോരാജ്ഞോ വശ്യകരം ഭുവി
യോഗസിദ്ധികരം പുംസാം ഭവസാഗരതാരകം
ഭുക്തിമുക്തിപ്രദം പുംസാമിതിപ്രോക്തം സ്വയംഭുവാ .ഇതി

**മലയാളം ഭാഷ്യം**

കാമഗായത്രി

കാമദേവായ വിദ്മഹേ പുഷ്പബാണായ ധീമഹി

തന്നോനംഗഃപ്രചോദയാത്

മാലാമന്ത്രം

കാമദേവായ നമഃസർവ്വജനപ്രിയായ സർവ്വജനസമ്മോഹനായ

പ്രജ്വലപ്രജ്വല സർവ്വജനഹൃദയം മമ വശം കുരു കുരു ശിരഃസ്വാഹാ

ആകെ 48 അക്ഷരം. ഹൃദയം സ്വരൂപം. ശിരഃ സ്വാഹാ.

ഋഷി നാരദൻ. ഛന്ദസ്സ് ജഗതി. .ഋഷി കാമനെന്നും പക്ഷമുണ്ട്.

7, 7, 9, 7, 10, 8 എന്ന് 48 അക്ഷരത്തെ ആറാക്കി വിഭജിച്ചാണ് ഷഡം ഗന്യാസം. അമൃതോദ്ഭവൻ, മകരകേതനൻ, സങ്കല്പജന്മൻ, അക്ഷതരൂപൻ,ഇക്ഷുധനുർദ്ധരന് ,പുഷ്പബാണൻ ,കാമൻ എന്ന് ഷഡംഗത്തില് സ്വാഹാന്തമായി ധ്യാനിക്കുക.അഞ്ച് ബാണങ്ങൾ നെറ്റി,മുഖം,കഴുത്ത്, ഹൃദയം,മൂലാധാരം എന്ന് 5 അംഗത്തില് വിന്യസിക്കുക. പൂജകൾ കാമബീജത്തില് പറഞ്ഞപോലെ. ജപാദിയിൽ ജഗത്രയവശീകരമായ കാമബീജം. ഗന്ധവസ്തുക്കൾ ലേപനം ചെയ്ത് അഷ്ടദലപത്മം വരക്കുക. കർണ്ണികയില് അഗ്നിപുടിതമായി മണ്ഡലദ്വയം. അതിന്നുനടുവിൽ കാമബീജം സാദ്ധ്യനാമകർമ്മത്തോടുകൂടി. സാദ്ധ്യാഖ്യാപുടിതമായ കാമത്തെ കാമത്താൽ വേഷ്ടനം ചെയ്യുന്നു. ശ്രീ മൂന്നു കോണുകളിൽ. (ഐന്ദ്ര,നിരൃതി,വായു) മായ മൂന്നു കോണുകളിൽ. (അഗ്നി,വരുണ, ഈശാന).കാമഗായത്രി അക്ഷരങ്ങളാൽ കേസരത്തില് വേഷ്ടനം ചെയ്യുക. മാലാമന്ത്രവർണ്ണം ദലങ്ങളില് (അഷ്ടദലം). ആറു മാതൃകമാരെ ലേഖനം ചെയ്ത് ഭൂബിംബം എഴുതി പുറത്ത് ശ്രീ,മായാ ദിക്വിദിക്കുകളില് വിന്യസിക്കുക.ഇത് പടത്തിലോ ലോഹത്തിലോ ഭൂർജ്ജത്തിലോ പട്ടിലോ എഴുതി സൂക്ഷ്മതന്തുരൂപമാക്കി പ്രതിഷ്ഠിക്കുക. വായുവിന് ഹോമം ചെയ്ത് 1000 ആജ്യത്താല് യന്ത്രസമ്പാതം അർച്ചിച്ച് അയുതം ജപിച്ച് ധരിക്കുക. ദേവന്മാരും കൂടി പൂജിക്കുന്ന ഇത് ദേവസ്ത്രീകളും നാഗലോകത്തുള്ളവരും ആകർഷിതരാവുന്ന യന്ത്രമാണ്.

പിശാചയക്ഷരാക്ഷസഗന്ധർവ്വാപ്സരകിന്നരദുഷ്ടസത്വങ്ങളെ ദൂരേക്ക് ഓടിക്കും. ഈ യന്ത്രരാജം കണ്ട് അതിമോഹിച്ച് വിദ്രവിച്ച് അവർ നശിച്ചുപോകും. എന്തിനധികം. ഇത് സർവ്വലോകസുഖാവഹമാണ്. രാജാക്കന്മാരേയും സ്ത്രീകളേയും ആകർഷിക്കുന്നതാണ്. യോഗസിദ്ധികരമാണ്. ഭവസാഗരതാരകമാണ്. ഭുക്തിമുക്തിപ്രദമാണ്. ഇപ്രകാരം സ്വായംഭുവമനു പറഞ്ഞിട്ടുണ്ട്.

148. സാദ്ധ്യാഖ്യാപുടിതൈഃസ്മരൈഃപരിവൃതം കാമം ലിഖേന്മദ്ധ്യേ
പശ്ചാത്താരവികാരപക്ഷകപരാന്നാസാർദ്ധിഭിണ്ഡീശധാന്
ശൂലാഢ്യാഷ്ടദലേഷു സാധുവിലിഖേത്താംബൂലപത്രോദരേ
യന്ത്രം യാം നിശിഖാദയേത് കൃതജപം വശ്യാഭവേത്തസ്യ സാ

149. കഥിതം പുഷ്പബാണസ്യ സാംഗോപാംഗസമർച്ചനം
സൌഭാഗ്യകാന്തിവിഭവദാരപുത്രസമൃദ്ധിദം

**സംസ്കൃതഭാഷ്യം**

യന്ത്രാന്തരമാഹ സാദ്ധ്യേതി.മദ്ധ്യതഃഅഷ്ടദലകർണ്ണികായാം സാദ്ധ്യസാധകകർമ്മനാമപുടിതൈഃസ്മരൈഃകാമബീജൈഃപരിവൃതം കാമം സാദ്ധ്യസാധകകർമ്മസഹിതം ലിഖേത്. അഷ്ടസു ദലേഷു ലിഖനീയമാഹ താര ഇതി. താരേണ ത്രിത്വസംഖ്യാതേന ഇകാരഃ അന്യേ പ്രണവമാഹുസ്തദസത്. പത്മപാദാചാര്യാദിബഹുഗ്രന്ഥവിരോധാത്. വികാരോന്യഃസ്വരഃ പക്ഷോ ദ്വിതീയഃസ്വരഇതി. കേചന സാമ്പ്രദായികസ്തു പഞ്ചദശസ്വരമാഹുഃ പത്മപാദാചാര്യസ്യ സമ്മതേഃ കോ വായുസ്തേന യഃസപരേയസ്യ തേന മകാരഃ തദുക്തം ഗൌതമേന മന്ത്രവ്യാകരണേഃ-

ബ്രഹ്മണോ വാചകഃ കഃ സ്യാത് കശബ്ദേമൂർദ്ധവാചകഃ
സൂര്യസിയ വാചകഃ കഃ സ്യാത് കശബ്ദോ വായുവാചകഃ ഇതി.

അർദ്ധിരർദ്ധീശഃ ഊ. ഭിണ്ഡീശഃ എ. ധ ഇതി സ്വരൂപം. ക്വചിത് ഭിണ്ഡീശകാനിതി പാഠഃ സപ്രാമാദികഃ തദുക്തമാചാര്യൈഃ-

താരത്രിക്പക്,ജാഷ്ടാദശസമിദ്ദ്രുഗണ്ഡാരഗാന്താക്ഷരാഢ്യം ഇതി.
ഏതദ് വ്യാഖ്യാനേ പത്മപാദാചാര്യൈര് വ്യാഖ്യാതം. താര ഇഃ ഋത്വിക് അഃ. പക്ഷഃ അം. ജാഷ്ടാദശൌ മഃ സമിദ് ഡഃ ഋതുഃ ഊഃ ഗണ്ഡാന്തതഃ എ.

ഗാന്തോ ധ ഇതി. ശൂലാഢ്യേതി ദലാഗ്രേഷു ശൂലാനി കുര്യാത്.

**മലയാളം ഭാഷ്യം**

യന്ത്രാന്തരം

അഷ്ടദലകർണ്ണികാമദ്ധ്യത്തില് കാമബീജത്തോടുകൂടി സാദ്ധ്യസാധകനാമ കർമ്മപുടിതമായി എഴുതുക. എട്ടുദളത്തിലും പ്രണവം എഴുതുക. താരത്തിൽ ത്രിത്വസംഖ്യയോടുകൂടിയ ഇകാരമെന്നും പക്ഷമുണ്ട്. പത്മപാദർ പറഞ്ഞതിനു വിരോധമാണ് പ്രണവം മാത്രമെന്ന പക്ഷം. വികാരം അന്ത്യസ്വരം, പക്ഷം ദ്വിതീയസ്വരം,. എന്നാൽ സാമ്പ്രദായികമായ 15 സ്വരമേ പറഞ്ഞിട്ടുള്ളൂ. ഇത് പത്മപാദാചാര്യസമ്മതവുമാണ്. വായു യകാരം. സപരേ മകാരം.

മന്ത്രവ്യാകരണത്തിൽ ഗൌതമൻ:-ബ്രഹ്മവാചകം ക. മൂർദ്ധാവ്. സൂര്യവാചകവും വായുവാചകവും കൂടിയാണ് കകാരം. മറ്റുള്ളവർ ഖ എന്ന് എടുക്കുന്നു. ഇത് പത്മപാദാചാര്യാദികളുടെ ഗ്രന്ഥത്തിൽനിന്ന് വ്യത്യസ്തമാണ്. നാസാശബ്ദത്താൽ ഉച്ചരിക്കേണ്ട സ്വരം അനുനാസികം. അനുനാസികങ്ങൾക്കിടയില് ആദ്യത്തേത് കവർഗ്ഗത്തിന്റെ അവസാനം വരുന്ന ങ. തത് സത് എന്ന് പ്രണവവാചകമായി എടുക്കുന്ന പക്ഷക്കാര് അകാരത്തെ നാസാശബ്ദം(അനുനാസികം) എന്ന് പറയുന്നത് വ്യാകരണപരമായി ശരിയല്ല. ഗ്രന്ഥാദിവിരോധവുമാണ്. അർദ്ധി അർദ്ധീശ. ഊ. ഭിണ്ഡീശഃ ഏ. ധ എന്ന് സ്വരൂപം. ഭിണ്ഡാശകാൻ എന്ന പാഠം തെറ്റാണ്.

ആചാര്യൻ:-താരം ഇ . ഋത്വിക് അ. പക്ഷം അം. ജാഷ്ടാദശ മ. സമിത് ഡ. ഋജു ഊ. ഗണ്ഡാന്തം എ. ഗാന്തം ധ ,അക്ഷരാഢ്യം ശൂലാഢ്യം (ദലാഗ്രത്തിൽ ശൂലത്തോടെ) . ഇത് പത്മപാദരും വ്യാഖ്യാനിച്ചിട്ടുണ്ട്.

150. ആദായ വേദാഃസകലാഃസമുദ്രാന്നിഹത്യ ശംഖാസുരമത്യുദഗ്രം ദത്താഃപുരാ യേന പിതാമഹായ വിഷ്ണും തമാദ്യം ഭജമത്സ്യരൂപം

**സംസ്കൃതഭാഷ്യം**

ഏവം സപ്തപഞ്ചം വിഷ്ണുമന്ത്രാന്നിരൂപ്യ സിദ്ധചേതസി ദൃഢഭക്തേരുത്പാദനായ ദശാവതാരക്രമേണ വിഷ്ണും സ്തൌതി ആദായേത്യാദിനാ. യേന ശംഖാസുരം നിഹത്യ സമുദ്രാദാദായ തേനേത്യർത്ഥാത് പിതാമ

ഹായ ബ്രഹ്മണേ സകലാ വേദാദത്താ ഇത്യന്വയഃ വേദാനിതി പാഠേ തേ ഇത്യർത്ഥഃ

**മലയാളംഭാഷ്യം**

ഇപ്രകാരം സപ്തപഞ്ചം വിഷ്ണുമന്ത്രങ്ങൾ നിരൂപിച്ച് അതില് ആദ്യമായി സിദ്ധചേതസ്സിൽ ദൃഢഭക്തി ഉല്പാദിപ്പിക്കുന്നതിനായി ദശാവതാരക്രമത്തില് വിഷ്ണുസ്തുതി ചെയ്യുന്നു. അതിലാദ്യം മത്സ്യരൂപധ്യാനം. സകലവേദവും സമുദ്രത്തിലൊളിപ്പിച്ച ശംഖാസുരനെ വധിച്ച് , അവയെല്ലാം ഉദ്ധരിച്ച് പിതാമഹനു നൽകിയ വിഷ്ണുവിന്റെ ആദ്യത്തെ മകരമത്സ്യരൂപം ഭജിക്കുന്നു.

151. ദിവ്യാമൃതാർത്ഥം മഥിതേ മഹാബ്ധൌ
ദേവാസുരൈരേഭ്യാം വാസുകീമന്ദരാഭ്യാം
ഭൂമേർമഹാവേശവിധൂർണ്ണിതായാ- സ്തംകൂർമ്മമാധാരഗതം സ്മരാമി

152. സമുദ്രകാഞ്ചീസരിദുത്തരീയാ വസുന്ധരാമേരുകിരീടഭാരാ
ദംഷ്ട്രാഗ്രതോയേന സമുദ്ധൃതാഭൂസ്തമാദികോലം ശരണം പ്രപദ്യേ

153. ഭക്താർത്തിഭംഗക്ഷമയാധിയായഃ
സ്തംഭാന്തരാലാദുഗദിതോനൃസിംഹഃ
രിപുംസുരാണാംനിശിതൈർനഖാഗ്രൈ
വിദാരയന്തം ന ച വിസ്മരാമി

154. ചതുഃസമുദ്രാഭരണാധരിത്രീന്യാസായ നാലംചരണസ്യയസ്യ
ഏകസ്യനാന്യസ്യപദം സുരാണാം ത്രിവിക്രമം സർവ്വഗതം സ്മരാമി

**സംസ്കൃതഭാഷ്യം**

ഭൂമേരാധാരഗതിംഇതി സംബന്ധഃ യേനൈർ ഖം ഭൂതാഭൂർദംഷ്ട്രാഗ്രതോ ദംഷ്ട്രാഗ്രേണ ഉദ്ധൃതേ ഇതി സംബന്ധഃ അന്യസ്യ ദ്വിതീയസ്യ ചരണസ്യ ന്യാസായ സുരാണാം പദം നാലമിതി സംബന്ധഃ

**മലയാളംഭാഷ്യം**

ദിവ്യാമൃതലബ്ധിക്കായി ദേവാസുരന്മാർ , വാസുകിമന്ഥരങ്ങളോടുകൂടി മഹാസമുദ്രം കടഞ്ഞപ്പോൾ മഹാവേഗത്താല് താഴ്ന്നുപോയ ഭൂമിയെ ഉദ്ധരിക്കാ

ൻ മൂലാധാരഗതമായിരുന്ന കൂർമ്മരൂപം സ്മരിക്കുന്നു. സമുദ്രം അരഞ്ഞാണവും സരിത്ത് ഉത്തരീയവും മേരു കിരീടവും ആയ വസുന്ധരയെ ദംഷ്ട്രാഗ്രത്താൽ സമുദ്ധരിച്ച ആദികോലത്തെ ശരണം പ്രാപിക്കുന്നു.ഭക്തന്റെ ആർത്തിഭംഗത്തിനുള്ള അക്ഷമാബുദ്ധിയോടെ സ്തംഭാന്തതലത്തിൽനിന്ന് നൃസിംഹമായി ഉദിച്ച് ദേവശത്രുവിനെ നിശിതമായ നഖാഗ്രങ്ങളാൽ വിദാര ണം ചെയ്ത രൂപത്തെ ഒരിക്കലും വിസ്മരിക്കുന്നില്ല.
ചതുഃസമുദ്രാഭരണയായ ധരിത്രിയെ ന്യാസം ചെയ്യുന്നതിനായിഒരു ചരണത്താൽ ഭൂമിയും ഒരു ചര ണത്താല്സുരലോകവും അളന്ന സർവ്വഗതനായ ത്രിവിക്രമരൂപത്തെ സ്മരിക്കുന്നു.

155. ത്രിഃസപ്തവാരം നൃപതീൻനിഹത്യ യസ്തർപ്പണം രക്തമയം പിതൃഭ്യഃ ചകാരദോർദണ്ഡബലേന സമ്യക് തമാദിശൂരം പ്രണമാമി ഭക്ത്യാ

156. കുലേരഘൂണാം സമവാപ്യജന്മ വിധായസേതും ജലധേർജലാന്തഃ ലങ്കേശ്വരംയഃ ശമയാഞ്ചകാര സീതാപതിം തം പ്രണമാമി ഭക്ത്യാ

157. ഹലേന സർവ്വാനസുരാന് വികൃഷ്യചകാരചൂർണ്ണം മുശലപ്രഹാരൈഃ യഃകൃഷ്ണാമാസാദ്യബലംബലീയാൻ ഭക്ത്യാ ഭജേതം ബലഭദ്രരാമം

**സംസ്കൃതഭാഷ്യം**

ചൂർണ്ണം ചൂർണ്ണീഭൂതാന് ചകാരേത്യന്വയഃയഃ കൃഷ്ണാം ബലം സഹായമാസാദ്യ.

**മലയാളംഭാഷ്യം**

ഇരുപത്തൊന്നുപ്രാവശ്യം നൃപതിമാരെ നിഗ്രഹിച്ച് അവരുടെ തർപ്പണം രക്തമയമായി പിതൃക്കൾക്ക് ചെയ്ത അതീവബലശാലിയായ രാമനെന്ന ആദിശൂരനെ ഭക്ത്യാ പ്രണമിക്കുന്നു . രഘുകുലത്തിൽ ജന്മമെടുത്ത് ജലധിയിൽ സേതു കെട്ടി ജലാന്തർഭാഗത്തെ ലങ്കേശ്വരന്റെ അഹങ്കാരം ശമിപ്പിച്ച സീതാപതി രാമനെ ഭക്തിപൂർവ്വം പ്രണമിക്കുന്നു. ഹലം കൊമ്ട് സർവ്വ അസുരന്മാരേയും വലിച്ചടുപ്പിച്ച് മുസലപ്രഹരത്താല് പൊടിച്ചവനും ശ്രീകൃഷ്ണന്റെ ബലവുമായ ബലശാലിയായ (ബലി)ബലഭദ്രരാമനെ ഭക്ത്യാ ഭജിക്കുന്നു.

158. പുരാപുരാമാമസുരാൻവിജേതും സംഭാവയന് ചീവരചിഹ്നവേശം ചകാരയഃശാസ്ത്രമമോഘകല്പം തം മൂലഭൂതം പ്രണതോസ്മി ബുദ്ധം

159. കല്പാവസാനേ നിഖിലൈഃഖുരൈഃസ്വൈഃ
സംഘട്ടയാമാസനിമേഷമാത്രാത്
യസ്തേജസാ നിർദ്ദഹതീതി ഭൌമോ
വിശ്വാത്മകം തം തുരഗം ഭജാമ

160. ശംഖം സുചക്രംസുഗദാംസരോജംദോർഭിർദധാനംഗരുഡാധിരൂഢം ശ്രീവത്സചിഹ്നംജഗദാദിമൂലംതമാലനീലം ഹൃദി വിഷ്ണുമീഢേ

161. ക്ഷീരാംബുധൌ ശേഷവിശേഷതല്പേ
ശയാനമന്തഃസ്മിതശോഭിവക്ത്രം
ഉദ്ഫുല്ലനേത്രാംബുജമംബുജാഭ-
മാദ്യം ശ്രുതീനാമസകൃത് സ്മരാമി.

162. പ്രീണയേദനയാസ്തുത്യാ ജഗന്നാഥം ജഗന്മയം
ധർമ്മാർത്ഥകാമമോക്ഷാണാമാപ്തയേ പുരുഷോത്തമം
ഇതിശ്രീശാരദാതിലകേ സപ്തദശഃപടലഃ

**സംസ്കൃതഭാഷ്യം**

ചീവരചിഹ്നവേഗം സംഭാവയൻ ധാരയന്നിത്യന്വയഃ ശേഷ ഏവ വിശേഷഃ അസാധാരണാത്. ഇതി ശ്രീശാരദാതിലകടീകായാം സത്സമ്പ്രദായകൃത വ്യാഖ്യായാം പദാർത്ഥാദർശൈഭിഖ്യായാം സപ്തദശഃപടലഃ

**മലയാളം ഭാഷ്യം**

മുമ്പ്,പുരാണകാലത്ത്,അസുരന്മാരെ ജയിക്കാൻ മരവുരിചിഹ്നമായ വേഷം ധരിച്ച് ജന്മമെടുത്തവനും അമോഘകല്പമായ ശാസ്ത്രം രചിച്ചവനും ആയ മൂലഭൂതമായ ബുദ്ധനെ പ്രണമിക്കുന്നു. കല്പാവസാനത്തിൽ സർവ്വവും സ്വന്തം കുളമ്പുകൊണ്ട് സംഘട്ടനം ചെയ്ത് (ചവിട്ടിമെതിച്ച്)നിമിഷമാത്രത്താൽ തന്റെ തേജസ്സിനാല് ഭൂമിയെ ദഹിപ്പിക്കുന്ന വിശ്വാത്മകമായ (വിശ്വരൂപധാരി)തുരഗത്തെ (അശ്വം, കുതിര)ഭജിക്കുന്നു. ശംഖം, സുചക്രം,സുഗദ,സരോജം ഇവ ധരിച്ച് ചതുർഭുജനായി,

ഗരുഡാരൂഢനായി, ശ്രീവത്സചിഹ്നം ധരിച്ച്, തമാലനീലവർണ്ണത്തില്
ജഗദാദിമൂലമായ വിഷ്ണുവെ ഹൃദയത്തിൽ ധ്യാനിക്കുന്നു. പാൽക്കടലില്
ശേഷവിശേഷതല്പത്തിൽ ശയനം, സ്മിതശോഭിയായ സുന്ദരമുഖം, ചുവന്ന
താമരപ്പൂനിറത്തിൽ വിടർന്ന താമരയിതൾപോലെ നേത്രങ്ങൾ, ശ്രുതിക
ൾക്കു പോലും അപ്രാപ്യമായതും സർവ്വശ്രുതികളും സൃഷ്ടിച്ചതുമായ ചാരു
രൂപം സ്മരിക്കുന്നു.

ഇപ്രകാരം ജഗന്മയനായ ജഗന്നാഥനെ സ്മരിച്ച് സ്തുതിച്ച് പ്രീതിപ്പെടുത്തുന്നു.
ധർമ്മം ,അർത്ഥം,കാമം,മോക്ഷം എന്ന് നാലു പുരുഷാർത്ഥസിദ്ധിക്കായി
പുരുഷോത്തമനെ പ്രാപിക്കുന്നു.

